# കേരളപഠനങ്ങൾ

**ത്രൈമാസികം**


എഡിററർ : കെ. ടി. റാംമോഹൻ







**ചിത്തിര**

*പ്രിൻേറഴ്സ് & പബ്ലിഷേഴ്സ്*

39/3006, മാണിക്കത്ത് റോഡ്, കൊച്ചി-682 016
ഫോൺ : 364005

ടൈപ്പ്സെററിങ്ങ് — കെ. സുധാദേവി, ശോഭ കെ. എ.
സി. ഇസ്മയിൽ
പ്രൂഫ് — ടി. എസ്. ദിവാകരൻ
പേജ്മേക്കിങ് — കെ. നാരായണൻ
കലാസാങ്കേതികം — വി. എൻ. ഷൈൻ
അച്ചടി — പി. എസ്. സുധാകരൻ

# കേരളപഠനങ്ങൾ

എഡിറ്റർ : കെ.ടി. റാംമോഹൻ






ഒക്ടോബർ 1995

# പണിക്കൂട്ടങ്ങൾ

ജി. ഗോപിക്കുട്ടൻ
ടി. ടി. ശ്രീകുമാർ

## ആമുഖം

മുതലാളിത്ത ഉൽപാദനരീതിയുടെ ആവിർഭാവത്തോടെ തൊഴിൽ വിപണി സജീവമാവുകയും അദ്ധ്വാനശേഷിമാത്രം കൈമുതലായുള്ള ഒരു തൊഴിലാളിവർഗ്ഗം രൂപം കൊള്ളുകയും ചെയ്യുന്ന പ്രക്രിയയെ അപഗ്രഥിക്കുന്നതിനാണ് ഗ്രാമീണ തൊഴിൽ മേഖലയെക്കുറിച്ചുള്ള സാമ്പ്രദായിക പഠനങ്ങൾ മുൻതൂക്കം നൽകുന്നത്. കേരളത്തിലെ കാർഷിക മേഖലയിലും ചെറുകിട ചരക്കുൽപാദനമേഖലകളിലും വ്യാവസായികമേഖലയിലും തൊഴിൽവിപണിയുടെ വളർച്ചയും തൊഴിലാളിവർഗ്ഗരൂപീകരണവും ഈവിധം വിശദമായി അപഗ്രഥിക്കപ്പെട്ടിട്ടുണ്ട്. ഈ അന്വേഷണങ്ങളുടെ കേന്ദ്രസ്ഥാനത്ത് നാം കാണുന്നത് മേൽ പ്രക്രിയക്ക് അനുബന്ധമായി സംഭവിച്ച തൊഴിലാളിസംഘടനാപ്രസ്ഥാനത്തിൻെറ വളർച്ചയും വികാസവുമാണ്. ഗ്രാമീണ തൊഴിൽമേഖലയിൽ തൊഴിലാളി സംഘടനകൾക്ക് ചെലുത്താൻ കഴിയുന്ന സ്വാധീനത്തിൻെറ നിർണ്ണായക സ്വഭാവം മനസ്സിലാക്കുന്ന ഒരാളെ സംബന്ധിച്ചിടത്തോളം ഇതിൽ അത്ഭുതപ്പെടാൻ യാതൊന്നുമില്ല. തൊഴിലാളികളുടെ നിത്യജീവിതത്തിലെ സമസ്ത വ്യവഹാരങ്ങളിലും ആധിപത്യമുള്ള സ്ഥാപനമായിപ്പോലും വികസിക്കുവാൻ ചില മേഖലകളിൽ തൊഴിലാളിസംഘടനാ പ്രസ്ഥാനങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്. തൊഴിൽ മേഖലയിലെ ഏറ്റവും നിർണ്ണായകമായ ഘടകമായും അവ ഉയർന്നുവന്നിട്ടുണ്ട്.

എന്നാൽ തൊഴിലാളികളുടെമേലും തൊഴിൽരംഗത്ത് പൊതുവെയും തൊഴിലാളിസംഘടനകൾ ചെലുത്തുന്ന സ്വാധീനം ചിലമേഖലകളിലെങ്കിലും ഇന്ന് കുറഞ്ഞുവരികയാണ്. തൊഴിലാളിസംഘടനകളുമായി നേരിട്ടു ബന്ധമില്ലാത്തവയും അവയുടെ മേൽക്കോയ്മ അംഗീകരിക്കാത്തവയുമായ തൊഴിലാളികളുടെ സംഘങ്ങൾ സ്വതന്ത്രമായ പണിക്കൂട്ടങ്ങൾക്ക് രൂപം നൽകുകയും അവ തൊഴിൽമേഖലയെ നിയന്ത്രിക്കാൻ കെൽപുള്ള ഭൗതികശക്തിയായി ഉയർന്നുവരികയും ചെയ്യുന്ന നൂതനപ്രതിഭാസം ഗ്രാമീണ തൊഴിൽമേഖലയിൽ നമുക്കിന്നു കാണുവാൻ കഴിയും. കൊല്ലം, പത്തനംതിട്ട, ആലപ്പുഴ, കോട്ടയം എന്നീ ജില്ലകളിലെ ഉൾനാടൻ ഗ്രാമങ്ങളിൽ നിന്നുള്ള തെളിവുകളുടെ അടിസ്ഥാനത്തിൽ ഈ നൂതനപ്രതിഭാസത്തെ അപഗ്രഥിക്കുന്നതിനുള്ള പ്രാഥമിക പരിപ്രേക്ഷ്യം അവതരിപ്പിക്കാനാണ് ഈ പ്രബന്ധത്തിൽ ഉദ്ദേശിച്ചിട്ടുള്ളത്. ഒപ്പംതന്നെ, ഒരുവശത്ത് രൂക്ഷമായ തൊഴിലില്ലായ്മയും മറുവശത്ത് കാർഷികമേഖലയടക്കമുള്ള ഗ്രാമീണ

തൊഴിൽമേഖലയിൽ വ്യത്യസ്ത ജോലികൾ ചെയ്യുന്നതിന് ആൾക്ഷാമവും എന്ന സമകാലികയാഥാർത്ഥ്യത്തിന്റെ പൊരുളന്വേഷിക്കുവാനും പരോക്ഷമായി ശ്രമിക്കുന്നുണ്ട്.

## ഗ്രാമീണ തൊഴിൽരംഗം

ദിവസക്കൂലിയുടെ അടിസ്ഥാനത്തിൽ തൊഴിലാളി സ്വന്തം അദ്ധ്വാനം വിൽക്കുന്ന, മുതലാളിയുമായി ദീർഘകാല കരാറുകളൊന്നുമില്ലാത്ത, 'കൂലിപ്പണി' എന്നറിയപ്പെടുന്ന മേഖലയിൽ പരമ്പരാഗതമായി സാമൂഹികവും സാമ്പത്തികവുമായി പിന്നോക്കം നിൽക്കുന്ന ജനവിഭാഗങ്ങളിൽനിന്നാണ് തൊഴിലാളികളെ ലഭിച്ചുപോരുന്നത്. കാർഷികമേഖലയിലായിരുന്നു ഈ വിഭാഗങ്ങൾക്ക് ഏറ്റവുമധികം ജോലി സാദ്ധ്യതകൾ ഉണ്ടായിരുന്നത്. നിയോക്ലാസിക്കൽ ധനതത്വശാസ്ത്രത്തിന്റെ സൈദ്ധാന്തികപരിമിതികൾ വെളിവാക്കിക്കൊണ്ട് ഗ്രാമീണ തൊഴിൽമേഖലയിൽ കൂലി നിശ്ചയിക്കപ്പെട്ടിരുന്നത് തൊഴിൽദായകരുടെ ആവശ്യവും തൊഴിൽ കമ്പോളത്തിലെത്തുന്ന തൊഴിലാളികളുടെ എണ്ണവും എന്നതിലുപരി സാമൂഹിക, രാഷ്ട്രീയ സ്ഥാപനങ്ങളുടെയും സർക്കാർനയങ്ങളുടെയും സംഘടിതശക്തിയുടെയും അതിനിർണ്ണയനങ്ങളിലൂടെയായിരുന്നു. അതിവിദഗ്ദ്ധതൊഴിലാളിമുതൽ വൈദഗ്ദ്ധ്യമില്ലാത്ത കർഷകത്തൊഴിലാളിസ്ത്രീവരെയുള്ള തൊഴിൽ ശ്രേണിഘടനയ്ക്കനുസരിച്ചായിരുന്നു കൂലി നിശ്ചയിക്കപ്പെട്ടിരുന്നത്. ഈ ശ്രേണീഘടനയെ നിലനിർത്തുകയും അതിന് സാധൂകരണം നൽകുകയും ചെയ്യുന്ന ആനുപാതികമായ കൂലിവർദ്ധനയാണ് സംഭവിച്ചിരുന്നത്. വേതനത്തിലെ ഈ ശ്രേണീഘടനയെ ഊട്ടിഉറപ്പിക്കുവാൻ ജാതിവ്യവസ്ഥയെ അടിസ്ഥാനപ്പെടുത്തിയുള്ള സാമൂഹികഘടനയും കാരണമായിട്ടുണ്ടെന്ന് ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്.[1]

ആയിരത്തിതൊള്ളായിരത്തി എഴുപതുകളുടെ ആദ്യപാദംമുതൽ കേരള സമ്പദ്വ്യവസ്ഥയുടെ സംവിധാനക്രമങ്ങളിൽ സംഭവിച്ച പരിവർത്തനങ്ങൾ ഗ്രാമീണ തൊഴിൽമേഖലയിൽ വ്യാപകമായ പരിവർത്തനങ്ങൾക്ക് കാരണമാവുകയുണ്ടായി. നാണ്യവിളകളുടെ വിലയിലുണ്ടായ കുതിച്ചുകയറ്റം കർഷകരുടെ വരുമാനത്തിൽ കാര്യമായ വർദ്ധനവുണ്ടാക്കിയതിനോടൊപ്പം നാണ്യവിളകൃഷിയോടുള്ള ചെറുകിടകർഷകരുടെ ആഭിമുഖ്യം വർദ്ധിപ്പിക്കുകയും ചെയ്തു. കൃഷിയുടെ വാണിജ്യവൽക്കരണത്തിന്റെ പാതയിൽ ഒരു കുതിച്ചുകയറ്റംകൂടി ഈ ഘട്ടം പ്രതിനിധാനം ചെയ്യുന്നുണ്ടെന്ന് പറയാം. ഇടത്തരംകുടുംബങ്ങളിൽനിന്നും ദരിദ്രകുടുംബങ്ങളിൽ നിന്നും ഗൾഫ്പ്രദേശങ്ങളിലേക്ക് എഴുപതുകളുടെ ആദ്യപകുതിയിൽ നടന്ന വ്യാപകമായ ദേശാന്തരഗമനം കുടുംബങ്ങളുടെ ശരാശരി വരുമാനത്തിൽ വർദ്ധനവുണ്ടാക്കുകയും ഇതോടനുബന്ധമായി ഉപഭോഗരീതികളിലും ജീവിതവീക്ഷണത്തിലും സൂക്ഷ്മമായ പരിവർത്തനങ്ങൾ ഉണ്ടാവുകയും ചെയ്തു. 'പ്രത്യുൽപാദനപരം' എന്നു വിശേഷിപ്പിക്കാൻ കഴിയാത്ത തരത്തിലുള്ള പണവിനിയോഗം താൽക്കാലിക സമൃദ്ധിയുടെ അന്തരീക്ഷം സൃഷ്ടിക്കുകയും കൂലിഘടനയിലും തൊഴിൽബന്ധങ്ങളിലും പരിവർത്തനങ്ങൾക്ക്

---

1 (ക) ടി. എൻ. കൃഷ്ണൻ, 'വേജസ്, എംപ്ലോയ്മെന്റ് ആൻഡ് ഔട്ട്പുട്ട് ഇൻ ഇൻറർറിലേറ്റഡ് ലേബർ മാർക്കറ്റ് ഇൻ ആൻ അഗ്രേറിയൻ ഇക്കോണമി : എ സ്റ്റഡി ഓഫ് കേരള' *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്ക്ലി*, 29 ജൂൺ 1991.

(ഖ) കെ. പി. കണ്ണൻ 'ലേബർ ഇൻസ്റ്റിറ്റ്യൂഷൻസ് ആൻഡ് ദ ഡെവലപ്മെന്റ് പ്രോസസ് ഇൻ കേരള' ടി. എസ്. പപ്പോള, ജി. റോഡ്ജേർസ് (എഡി.), *ലേബർ ഇൻസ്റ്റിറ്റ്യൂഷൻസ് ആൻഡ് ഇക്കണോമിക് ഡെവലപ്മെന്റ് ഇൻ ഇന്ത്യ* (ജനീവ: ഐ. എൽ. ഒ., ഇന്റർനാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ലേബർ സ്റ്റഡീസ്, 1992)

കാരണമാവുകയും ചെയ്തു.[2] ജന സംഖ്യാസംക്രമണത്തിന്റെ കാര്യത്തിലും ഈ കാലഘട്ടം ഒരു സവിശേഷസന്ദർഭത്തെ പ്രതിനിധാനം ചെയ്യുന്നുണ്ട്. അഖി ലേന്ത്യാശരാശരിയേക്കാൾ ഉയർന്നു നിന്നി രുന്ന ജനസംഖ്യാവളർച്ചാനിരക്ക് 1970കൾ മുതൽ കുറഞ്ഞു തുടങ്ങുന്നതായി കാണാം. പ്രായഘടന, തൊഴിൽസേനയുടെ വലിപ്പം എന്നിവയുടെ കാര്യത്തിലും പ്രകടമായ വ്യത്യാസം അനുഭവപ്പെട്ടു.[3]

ഒരു വശത്ത് തൊഴിൽസേന ക്രമാതീ തമാംവണ്ണം വർദ്ധിച്ചപ്പോൾ മറുവശത്ത് പുതിയ ജോലിസാദ്ധ്യതകൾ സൃഷ്ടിക്കാൻ ബാദ്ധ്യതപ്പെട്ട പരമ്പരാഗത വ്യവസായ മേഖല തളരുകയായിരുന്നു. അന്യ സംസ്ഥാ നങ്ങളിലേക്കുള്ള കേരളീയമൂലധനത്തിന്റെ പലായനം വർദ്ധിച്ചതോതിൽ ആരംഭിക്കു ന്നതും ഇതേ കാലയളവിൽ തന്നെയാ ണെന്നത് ശ്രദ്ധേയമാണ്. കാർഷികമേഖല യിൽ ഹരിതവിപ്ലവത്തിന്റെ പശ്ചാത്തല ത്തിൽ നടന്ന യന്ത്രവൽക്കരണവും നാണ്യവി ളകളിലേക്കുള്ള വ്യാപകമായ മാറ്റവും നിര വധി കർഷകത്തൊഴിലാളികളെ തൊഴിലില്ലാ പ്പടയിലേക്ക് തള്ളിനീക്കി. അക്കാലത്ത് കേരള സമ്പദ്വ്യവസ്ഥയുടെ ദൗർബ്ബല്യങ്ങളെ താൽക്കാലികമായി മൂടിവച്ചുകൊണ്ട് ഒരു 'ആഘാത പ്രതിരോധ'മായി വർത്തിച്ചത് കേര ളത്തിന്റെ മൊത്തം ദേശീയോൽപന്നത്തി ന്റെ 28 ശതമാനത്തോളം എന്നു കണക്കാക്ക പ്പെട്ടിട്ടുള്ള ഗൾഫിൽ നിന്നുള്ള ധനപ്രേഷണ മാണ്. ഗൾഫ് പണത്തിന്റെ പശ്ചാത്തല ത്തിൽ ചരക്കുകൾക്കും സേവനങ്ങൾക്കും വേണ്ടി രൂപംകൊണ്ട പുതിയ ചോദനപ്രക്രിയ തൊഴിലില്ലായ്മയുടെ തീക്ഷ്ണതയെ ആഗിരണം ചെയ്യുകയായിരുന്നു എന്നു പറയാം. 1980 കളുടെ തുടക്കത്തിൽ, ഗൾഫ് ധനപ്രേഷണത്തി ന്റെകൂടി ഉൽപന്നമായി കണക്കാക്കപ്പെടുന്ന കെട്ടിടനിർമ്മാണമേഖലയിലെ സജീവതയ്ക്ക് കേരളത്തിലെ മൊത്തം തൊഴിൽസേനയുടെ പത്തുശതമാനത്തെ ഉൾക്കൊള്ളാനുള്ള ശേഷിയുണ്ടായിരുന്നു.[4]

എന്നാൽ അതോടൊപ്പംതന്നെ ശ്രദ്ധേയ മാണ് വിദഗ്ദ്ധതൊഴിലാളികൾക്ക് നേരിട്ട രൂക്ഷമായ ക്ഷാമവും. കെട്ടിടനിർമ്മാണ മേഖ ലയുടെ ചോദനയ്ക്കനുസരിച്ച് വിദഗ്ദ്ധ തൊ ഴിലാളികളുടെ ലഭ്യത വർദ്ധിപ്പിക്കാൻ ഹ്രസ്വ കാലം കൊണ്ട് കഴിയുകയില്ലല്ലോ. ഇത് ആ മേഖലയിൽ കൂലി വർദ്ധിക്കുന്നതിന് കാരണ മായിത്തീർന്നു. ഇതേത്തുടർന്നുള്ള ശൃംഖലാ പ്രതിഭാസമായി മറ്റു ജോലികൾക്കുള്ള കൂലി യിലും ആനുപാതികവർദ്ധനവുണ്ടായി. പരമ്പ രാഗതമായ തൊഴിലുകൾ കൂടാതെ പുതിയ ആവശ്യങ്ങൾ പുതിയതരം ജോലികൾക്കും കാരണമായിത്തീർന്നു. കെട്ടിട സങ്കൽപ ത്തിലും പാർപ്പിടസംസ്കാരത്തിലും വന്ന മാറ്റങ്ങൾ ഒരു പരിധിവരെ ഈ പ്രക്രിയയുടെ പിന്നിൽ പ്രവർത്തിച്ചിട്ടുണ്ടെന്ന് പറയാം. കോൺക്രീറ്റ്പണി, ഇഷ്ടികനിർമ്മാണം, പാറ ഉടയ്ക്കൽ, പുഴയിൽനിന്നും മണൽവാരൽ തുടങ്ങി സംഘമായി ചെയ്യേണ്ട ഒരുകൂട്ടം ജോലികൾ ഗ്രാമീണ തൊഴിൽമേഖലയുടെ മുഖമുദ്രയായി മാറി. കൂടുതൽ കൂലിലഭി ക്കുന്ന ഇത്തരം ജോലികളിലേക്ക് തൊഴിലാ ളികൾ വർദ്ധിച്ചതോതിൽ ആകർഷിക്കപ്പെട്ടു. ഗ്രാമീണ തൊഴിൽമേഖലയിൽ ഈ പുതിയ പ്രക്രിയയുടെ പശ്ചാത്തലത്തിൽ രൂപം കൊണ്ട പരിവർത്തനങ്ങളെ ഇങ്ങനെ സംഗ്ര ഹിക്കാം:

---

2 *(ക)* മൃദുൽ ഈപ്പൻ, 'റൂറൽ നോൺ-അഗ്രികൾച്ചറൽ എംപ്ലോയ്മെൻറ് ഇൻ കേരള: സം എമർജിംഗ് ടെൻഡെൻസീസ്', *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്ക്‌ലി,* 21 മെയ് 1994.
*(ഖ)* ജി. ഗോപികുട്ടൻ, 'ഹൗസ് കൺസ്ട്രക്ഷൻ ബൂം ഇൻ കേരള: ഇംപാക്ട് ഓൺ ഇക്കോണമി ആൻഡ് സൊസൈറ്റി', *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്ക്‌ലി,* 15 സപ്തംബർ 1990.

3 മൃദുൽ ഈപ്പൻ, *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്ക്‌ലി,* 21 മെയ് 1994.

4 ജി. ഗോപികുട്ടൻ, *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്ക്‌ലി,* 15 സപ്തംബർ 1990.

*(ക)* അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മ രൂക്ഷമായി തുടരുമ്പോഴും കാർഷിക മേഖലയിലെ അനാകർഷകമായ ജോലികൾക്ക് ആൾക്ഷാമം അനുഭവപ്പെട്ടുതുടങ്ങി. കൂടുതൽ യന്ത്രവൽക്കരണത്തിലേക്കും ഭൂമി തരിശിടൽ, ഭൂമി വിറ്റൊഴിക്കൽ തുടങ്ങിയവയിലേക്കും നീങ്ങാൻ കർഷകർ നിർബന്ധിതരായി.

*(ഖ)* അംഗീകൃത മുഖ്യധാരാതൊഴിലാളിസംഘടനകളിൽ അംഗത്വമോ അവയുടെ ആഭിമുഖ്യത്തിലുള്ള സംഘടിതമായ വിലപേശലോ ഇല്ലാതെതന്നെ ഉയർന്ന കൂലിനിരക്ക് കരസ്ഥമാക്കാൻ പുതിയ മേഖലയിലെ തൊഴിലാളികൾക്ക് കഴിഞ്ഞു.

*(ഗ)* കൂലിയെക്കുറിച്ചുള്ള സങ്കൽപത്തിൽ മാറ്റംവന്നു. ദിവസക്കൂലിക്ക് പകലന്തിയോളം പണിയെടുക്കുന്നതിനുപകരം ഒരു പ്രത്യേക ജോലിക്ക് നിരക്ക് നിശ്ചയിച്ച് ചെറുസംഘങ്ങളായി ജോലി കരാറേറ്റ് നടത്താനുള്ള പ്രവണത വർദ്ധിച്ചുവന്നു. ഇത് തൊഴിലാളിസംഘടനകളിൽനിന്നു വ്യത്യസ്തവും ജാതി, മതം, രാഷ്ട്രീയച്ചായ്‌വുകൾ, ലിംഗം എന്നീ അതിരുകൾ അതിലംഘിക്കുന്നതുമായ പണിക്കൂട്ടായ്മകൾക്ക് രൂപം നൽകി.

പണിക്കൂട്ടങ്ങൾ എന്ന പുതിയ പ്രതിഭാസത്തിൻെറ ആവിർഭാവം ഗ്രാമീണ തൊഴിൽമേഖലയിൽ ഒരു പുതിയ സാമ്പത്തികഗണത്തിൻെറ രംഗപ്രവേശം എന്നതിലുപരി സാമൂഹികശാസ്ത്രപരവും രാഷ്ട്രീയ സമ്പദ്ശാസ്ത്രപരവുമായ ഒട്ടേറെ സങ്കീർണ്ണ സമസ്യകൾ ഉയർത്തുന്നുണ്ട്. ഇവയെ ക്രമബദ്ധമായി പരിശോധിക്കാനും വിശദീകരിക്കാനും മുതിരുന്നതിനുമുമ്പായി അസംഘടിതമേഖലയിലെ തൊഴിലുകളെക്കുറിച്ച് സൂചിപ്പിക്കുന്നത് ഉചിതമായിരിക്കുമല്ലോ. പ്രധാനമായും രണ്ടുരീതിയിലുള്ള തൊഴിലുകളാണ് ഗ്രാമീണ തൊഴിൽ മേഖലയിൽ നമുക്ക് ദർശിക്കാൻ കഴിയുക. ഒന്ന്, ഒരു തൊഴിലാളിക്ക് ഒറ്റയ്ക്കു ചെയ്യാൻ കഴിയാത്ത, രണ്ടോ അതിലധികമോ തൊഴിലാളികളുടെ കൂട്ടായ്മയിലൂടെമാത്രം കാര്യക്ഷമമായി ചെയ്യാൻ കഴിയുന്ന ജോലികളാണ്. പുഴയിൽ നിന്നും മണൽ വാരി ലോറിയിൽ കയറ്റുക, ഇഷ്ടിക നിർമ്മിക്കുക, സിമൻറ്കോൺക്രീറ്റ് കുഴയ്ക്കുക, മണ്ണടിക്കുക തുടങ്ങി അനേകം ജോലികൾ ഈ ഗണത്തിൽപ്പെടുന്നവയാണ്. സംഘമായി ചെയ്യേണ്ട ആവശ്യകതയില്ലാത്തവയാണ് മറ്റൊരു വിഭാഗം തൊഴിലുകൾ. പരമ്പരാഗതമായ തൊഴിലുകൾ പലതും ഈ വിഭാഗത്തിൽ പെടുന്നതത്രേ. ഉദാഹരണമായി നെൽകൃഷി. തുണ്ടുഭൂമികൾ അധികമുള്ള ഇന്നത്തെ ഭൂവുടമാക്രമത്തിൻെറ പശ്ചാത്തലത്തിൽ നിരക്കു നിശ്ചയിച്ച് തൊഴിലാളികളുടെ സൗകര്യത്തിന് ചെയ്യാൻ കഴിയുന്ന ജോലികളല്ല ഈ മേഖലയിലുള്ളത്. പരിചയവും പരിശീലനവും ആവശ്യപ്പെടുന്ന സവിശേഷജോലികളാണ്. പണിക്കൂട്ടങ്ങൾ രൂപംകൊണ്ടിട്ടുള്ളത് ഈ മേഖലയിലല്ല, ആദ്യം സൂചിപ്പിച്ച വിഭാഗത്തിലാണ് എന്നത് ശ്രദ്ധേയമാണ്.

## പണിക്കൂട്ടങ്ങൾ : പിറവിയും ഘടനയും

ഗ്രാമപ്രദേശങ്ങളിൽ കയറ്റിറക്ക്, മരം വെട്ടി ചുമന്ന് ലോറിയിൽ കയറ്റൽ, പാറപൊട്ടിക്കൽ, ചല്ലി ഉടപ്പ്, ചെറുകിടതൊഴിൽശാലകളിലെ ജോലികൾ എന്നീ മേഖലകളിൽ മുഖ്യധാരാ തൊഴിലാളിസംഘടനകളുടെ നേതൃത്വത്തിലുള്ള തൊഴിലാളികളാണ് പണിയെടുക്കുന്നത്. ഈ മേഖലകളിൽ തൊഴിലുടമ കോൺട്രാക്ടറോ വ്യാവസായിക മുതലാളിയോ ആണ്. അവരും പ്രായേണ സംഘടിതരാണെന്നു പറയാം. വ്യവസ്ഥാപിതമാർഗ്ഗങ്ങളിലൂടെയാണ് ഇവിടെ കൂലി നിശ്ചയിക്കുന്നതും തർക്കങ്ങൾ പരിഹരിക്കുന്നതും. തൊഴിലാളിപ്രതിനിധി, സർക്കാർപ്രതിനിധി, തൊഴിലുടമയുടെ പ്രതിനിധി എന്നിവരടങ്ങുന്ന സമിതികളിലാണ് ഈ ഉത്തരവാദിത്തങ്ങൾ സമർപ്പിതമായിട്ടുള്ളത്. തൊഴിലാളികൾക്ക് തിരിച്ചറിയൽ കാർഡുകൾ നൽകി പ്രവേശനം പരിമിതപ്പെടുത്തിയിരിക്കുന്നു. സർക്കാർ, തൊഴിലുടമ, ട്രേഡുയൂണിയൻ എന്നീ ഏജൻ

സികൾവഴി എത്തിച്ചേരുന്ന തീരുമാനങ്ങൾ അംഗീകരിക്കാൻ തൊഴിലാളികളും തൊഴിലുടമയും ബാദ്ധ്യസ്ഥരാണ്. ഇത്തരം കൂടിയാലോചനകളിലൂടെ എത്തിച്ചേരുന്ന ദീർഘകാല-ഹ്രസ്വകാല കരാറുകളുടെ അടിസ്ഥാനത്തിലുള്ള ആനുകൂല്യങ്ങൾ തൊഴിലാളികൾക്ക് ലഭിക്കുന്നു. തൊഴിലാളിസംഘടനാ നേതൃത്വം പലപ്പോഴും പ്രതിക്കൂട്ടിലാവുന്നത് ഇത്തരം കരാറുകളിൽ തൊഴിലുടമയുമായി ഒത്തുകളിക്കുമ്പോഴാണ്.

പണിക്കൂട്ടങ്ങളുടെ കാര്യത്തിൽ സ്ഥിതി തികച്ചും വ്യത്യസ്തമാണ്. അവിടെ സംഘടനയോ തിരിച്ചറിയൽ കാർഡോ സ്ഥിരമായ തൊഴിലുടമയോ അംഗീകൃത കരാറുകളോ നിയന്ത്രിക്കാൻ ഏജൻസികളോ തെരഞ്ഞെടുത്ത സംഘടനാനേതൃത്വമോ കൂലിഘടനയിൽ സ്വാധീനം ചെലുത്തുന്ന ബാഹ്യഘടകങ്ങളുടെ സ്വാധീനമോ ഇല്ല. സാമാന്യവിദ്യാഭ്യാസവും പൊതുജനങ്ങളുമായി സഹകരണമനോഭാവവുമുള്ള തൊഴിൽ രഹിതരായ ചെറുപ്പക്കാർ ഗ്രാമങ്ങളിൽ പുതിയ തൊഴിലവസരങ്ങളുണ്ടാവുമ്പോൾ സുഹൃത്തുക്കളുമായിച്ചേർന്ന് കരാറുപണികൾ ഏറ്റെടുക്കുന്നതോടെ ഒരു പണിക്കൂട്ടത്തിൻെറ പ്രാഗ്രൂപം ആവിർഭവിക്കുകയായി. ആദ്യമൊക്കെ ചെറിയതോതിലും പിന്നീട് വ്യാപകമായും കരാറുപണികൾ ഏറ്റെടുത്ത് നടത്താൻ ഈ ചെറുസംഘം തയ്യാറാവുന്നതോടെ പണിക്കൂട്ടത്തിൻെറ സന്ധിബന്ധങ്ങൾ ഉറയ്ക്കുകയും സജീവമായ ഒരു ജൈവഘടന രൂപം കൊള്ളുകയും ചെയ്യുന്നു.

ഒരു പണിക്കൂട്ടത്തിൻെറ പിറവി വിശദീകരിക്കാൻ ലളിതമായ ഒരു ഉദാഹരണം പറയാം. പാടംനികത്താനോ പുരയിടത്തിലെ കുഴികൾ നികത്താനോ കെട്ടിടനിർമ്മാണത്തിനോ മണ്ണുകിളച്ച് ലോറിയിൽ കയറ്റി എത്തിച്ചുകൊടുക്കുന്ന ജോലി സുഹൃത്തുക്കളായ ചെറുപ്പക്കാർ ഒത്തുചേർന്ന് ഏറ്റെടുക്കുന്നു. അവർതന്നെ ദിവസവാടകയ്ക്കോ ലോഡിന് ഇത്രയെന്നോ ഉള്ളനിരക്കിന് ലോറിയും ഏർപ്പാടുചെയ്യുന്നു. സ്ത്രീകളും പുരുഷൻമാരും അംഗമായിട്ടുള്ള ഈ പണിക്കൂട്ടത്തിലെ തൊഴിലാളികൾ ഒരു ലോഡിന് ഇത്ര കൂലി എന്ന് നിശ്ചയിച്ചു കഴിഞ്ഞാൽ ഓരോ ദിവസവും ചെയ്യുന്ന ജോലിയുടെ അടിസ്ഥാനത്തിൽ കൂലി തുല്യമായി വീതിച്ചെടുക്കുന്നു.

പണിയുടെ കരാറേൽക്കുകയും അതിൻെറ സംഘടനാപരമായ ചുമതലകൾ നിർവ്വഹിക്കുകയും ചെയ്യുന്ന വ്യക്തിയെ തലയാളെന്നു വിളിക്കാം. ജോലി ചെയ്യുന്നതിനാവശ്യമായ ചെറുകിടസാമഗ്രികൾ പലപ്പോഴും തലയാൾ സ്വന്തമായി സമ്പാദിക്കാറുണ്ട്. ഇതു സാദ്ധ്യമാവുന്നത് മറ്റു തൊഴിലാളികളിൽ നിന്നും വ്യത്യസ്തമായി തലയാളിന് കമ്മീഷൻകൂടി ലഭിക്കുന്നതുകൊണ്ടാണ്. സ്വന്തം അദ്ധ്വാനശേഷി വിൽക്കുകയും സംഘടനാചുമതല നിർവ്വഹിക്കുന്നതിൻെറ പേരിൽ ചെറിയൊരു കമ്മീഷൻ കിട്ടുകയും ആ കമ്മീഷൻ ഉൽപാദന ഉപകരണങ്ങൾ വാങ്ങുന്നതിനായി ചെലവഴിക്കുകയും ചെയ്യുന്ന ഈ തലയാളുകൾ പിന്നീട് അദ്ധ്വാനത്തിൽനിന്നും പൂർണ്ണമായി പിൻമാറി ഒരു കരാറുകാരൻ മാത്രമായി മാറാനുള്ള സാദ്ധ്യതയുണ്ട്.

ജോലികണ്ടെത്തുകയും കരാറേറ്റെടുക്കുകയും ചെയ്യുന്ന തലയാളിൻെറ അനൗപചാരികമായ നേതൃത്വം പണിക്കൂട്ടത്തിലെ മറ്റ് അംഗങ്ങൾ അംഗീകരിച്ചുപോരുന്നുണ്ട്. ഒരു സ്ഥലത്തെ ജോലി കഴിയുമ്പോഴേക്ക് മറ്റൊരു ജോലി കണ്ടെത്തേണ്ട ചുമതല തലയാളിനാണ്. പണിക്കൂട്ടങ്ങൾക്ക് പലപ്പോഴും തുടർച്ചയായി കരാറുകൾ ലഭിക്കാറുണ്ട്. ഒരു പണിക്കൂട്ടത്തിലെ അംഗം ഇടയ്ക്കുവച്ച് പൊഴിഞ്ഞുപോവുകയാണെങ്കിൽ പുതിയൊരാൾ സ്ഥാനം ഏറ്റെടുക്കുന്നു. ഇങ്ങനെ പുതുതായി വരുന്നവർ പലപ്പോഴും നിലവിലുള്ള അംഗങ്ങളുടെ ബന്ധുത്വമോ അവരോട് ആശ്രിതത്വമോ ഉള്ളവരായിരിക്കും.

ഒരു പണിക്കൂട്ടം ഒരു ചുറ്റുവട്ടത്തെ പണികൾ ഏറ്റെടുത്ത് നിർവ്വഹിക്കുമ്പോൾ സമാന സ്വഭാവമുള്ള പണിക്കൂട്ടങ്ങൾ മറ്റു സ്ഥലങ്ങളിലും പ്രവർത്തിക്കുന്നുണ്ടാവും. ഒരു പണിക്കൂട്ടത്തിൻെറ പ്രവൃത്തിപരിധിയിൽ മറ്റു

പണിക്കൂട്ടങ്ങൾ സാധാരണയായി മൽസരത്തി നെത്താറില്ല. എന്നാലിത് തികച്ചും അനൗ പചാരികമായ ഒരു പരസ്പരധാരണയാണ്. ഒരു പണിക്കൂട്ടത്തിൻെറ പ്രവൃത്തി മേഖലയി ലേക്ക് മറ്റൊരു സംഘം കടന്നുവരുന്ന കീഴ്വ ഴക്കമില്ലെന്നർത്ഥം. ഈ കീഴ്വഴക്കത്തെ നില നിർത്തുന്നതാകട്ടെ തൊഴിലുടമയുമായി രഹ സ്യധാരണയിലെത്താനോ നിരക്കു കുറച്ച് പണിചെയ്യാനോ മറ്റ് പണിക്കൂട്ടങ്ങൾ തയ്യാറാ വില്ല എന്നതാണ്. ഒരു ജോലിക്ക് ഒരു പ്രത്യേക നിരക്ക് നടപ്പായി തുടങ്ങിയാൽ പിന്നെ അതു സ്ഥിരപ്പെടുകയും അതിൽ കുറച്ച് പണി എടു ക്കാൻ പണിക്കൂട്ടങ്ങൾ വിസമ്മതിക്കുകയും ചെയ്യുന്നു. പണിക്കൂട്ടങ്ങൾ നിലനിൽക്കുന്നത് തന്നെ ജോലിവിഭജനത്തിൻെറ അതിസൂക്ഷ്മ മായ ഈ സാങ്കേതികവിദ്യയുടെ അടിയുറപ്പി ലാണ്. പണിക്കൂട്ടത്തിനുള്ളിലും പണിക്കൂട്ട ങ്ങൾക്കിടയിലും നിലനിൽക്കുന്ന പരസ്പര ധാരണ ഈ പുതിയ തൊഴിൽ സ്ഥാപനത്തി ൻെറ നിലനിൽപിന് അത്യന്താപേക്ഷിതമായ ഘടകമാണെന്നർത്ഥം. ഈ പരസ്പരധാരണ യുടെ അടിസ്ഥാനത്തിലാണ് ഒരു പണിക്കൂട്ടം ഏറ്റെടുത്ത് മുഴുവനാക്കാത്ത ജോലികൾ പൂർത്തിയാക്കാൻ മറ്റു പണിക്കൂട്ടങ്ങൾ വിസ മ്മതിക്കുന്നത്. ഇവിടെ തൊഴിലുടമ ഒരർത്ഥ ത്തിൽ നിസ്സഹായനാണെന്നു പറയാം. ജോലി ക്കാര്യത്തിൽ അനുസ്യൂതി ഉറപ്പുവരുത്താൻ പലപ്പോഴും പണിക്കൂട്ടങ്ങൾ പല ജോലികൾ ഒരേ സമയത്ത് ഏറ്റെടുക്കുകയും പല ഘട്ടങ്ങ ളിലായി മാത്രം പൂർത്തിയാക്കുകയും ചെയ്യാ റുണ്ട്.

ഒരു ഗ്രാമത്തിൽ തന്നെ ഒരേ തൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന നിരവധി പണിക്കൂട്ടങ്ങൾ ഉണ്ടാവും. ഇവരെ ഒരു തൊഴിൽവിഭാഗമായി കണക്കാക്കാം. മണ്ണെടുക്കുന്നവരുടെ തൊഴിൽ വിഭാഗത്തെക്കുറിച്ച് സൂചിപ്പിച്ചുവല്ലോ. ഇതു പോലെ കെട്ടിടം പണി, തടിപ്പണി, ഇഷ്ടിക പ്പണി, റബ്ബർതൈകൾ നടാനുള്ള കുഴി എടു ക്കൽ തുടങ്ങി മുഖ്യധാരാതൊഴിലുകൾ കൂടാ തെയുള്ള പണികൾ ചെയ്യാൻ തൊഴിൽ വിഭാ ഗങ്ങൾ ഉള്ളതായി കാണാം. ഈ തൊഴിൽ വിഭാഗങ്ങളിലേറിയപങ്കും കെട്ടിടനിർമ്മാ ണവും അനുബന്ധജോലികളും ചെയ്യുന്നവ യാണ്. അടുത്തകാലത്തായി റബ്ബർ തുടങ്ങിയ നാണ്യവിളകളുടെ കൃഷിയുമായി ബന്ധപ്പെട്ട ജോലികളിൽ ഈ പ്രവണത ശക്തിപ്പെടുന്ന തായി കാണാം.

നിയതമോ ഏകീകൃതമോ ആയ ഒരു ഘടന പണിക്കൂട്ടത്തിനുള്ളതായി തോന്നു ന്നില്ല. പണിയുടെ സവിശേഷതയും വ്യാപ്തിയും അനുസരിച്ച് വഴങ്ങാൻ കഴിയുന്ന അയഞ്ഞ ഘടനയാണ് പണിക്കൂട്ടങ്ങൾ ക്കുള്ളത്. സാങ്കേതികപരിശീലനവും പ്രായോ ഗികപരിജ്ഞാനവും കൂടുതൽ ആവശ്യമുള്ള ജോലികളും ഇവ ആവശ്യമില്ലാത്ത ജോലി കളും ഉണ്ടാവും. മണ്ണടിക്കുന്ന ജോലിക്ക് വൈദഗ്ദ്ധ്യം താരതമ്യേന കുറവ് മതിയാകും. എന്നാൽ കെട്ടിടനിർമ്മാണത്തിൻെറ കാര്യം നേരെ മറിച്ചാണ്. കെട്ടിടനിർമ്മാണമേഖല യിലെ ഒരു സവിശേഷത കേരളീയരുടെയും തമിഴരുടെയും പ്രത്യേക പണിക്കൂട്ടങ്ങൾ കണ്ടുവരുന്നു എന്നതാണ്. ഈ രണ്ടു വിഭാഗ ങ്ങളുടെയും പണിക്കൂട്ടങ്ങളുടെ ഘടനയിൽ സാരമായ വ്യത്യാസങ്ങളുണ്ട്.

തമിഴ്നാട്ടിൽ നിന്നുള്ള തലയാളുകൾ കുറഞ്ഞകൂലിക്ക് ആൺകുട്ടികളെ അവിടെ നിന്നും വരുത്തി മൈക്കാട് പണി ചെയ്യി ക്കുന്നു. എന്നാൽ കൂലി കൃത്യമായി നൽകു കയോ മുഴുവനും നൽകുകയോ ചെയ്യാതെ തൊഴിലാളിയെ ചൂഷണം ചെയ്യുന്നു. കേരള ത്തിലെ തൊഴിലാളികളേക്കാൾ കൂടുതൽ സമയം ജോലിചെയ്യാൻ ഇവർ നിർബ്ബന്ധിക്ക പ്പെടുന്നുണ്ട്. തൊഴിലുടമയുമായി നേരിട്ടു ബന്ധപ്പെടുവാനുള്ള അനുവാദം ഇവർക്കു നൽകിക്കാണുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ ചൂഷണത്തിൻെറ വ്യാപ്തിയും ആശ്രിതത്വ ത്തിൻെറ തോതും ഈ വിഭാഗങ്ങളിൽ കൂടു തലാണ്. തലയാളിനോടുള്ള വിധേയത്വം തമിഴ്പണിക്കൂട്ടങ്ങളുടെ മുഖമുദ്രയാണെന്നു പറയാം. എന്നാൽ മലയാളിപ്പണിക്കൂട്ടങ്ങളുടെ കാര്യത്തിൽ സ്ഥിതി ഏറെ വ്യത്യസ്തമാണ്. തുല്യജോലിക്ക് തുല്യവേതനം, ക്ഷേമനിധി യിൽ അംഗത്വം, പദവിയിൽ സമത്വം, തലയാ ളിനോടുള്ള വിധേയത്വമില്ലായ്മ തുടങ്ങി കേര ളത്തിലെ തൊഴിലാളികൾ അവകാശസമരങ്ങ

ളിലൂടെ നേടിയെടുത്ത ജനാധിപത്യപരമായ നേട്ടങ്ങൾ പണിക്കൂട്ടമെന്ന പുതിയ തൊഴിൽസ്ഥാപനത്തിലും നിലനിർത്തപ്പെടുന്നു എന്നത് ശ്രദ്ധേയമാണ്.

മലയാളിപ്പണിക്കൂട്ടങ്ങളുടെ ഘടന, അംഗത്വരീതി എന്നിവയിലൊക്കെ പ്രാദേശികവും സാങ്കേതികവുമായ വ്യത്യസ്തതകൾ ഉണ്ടാവാമെങ്കിലും ഇവയ്ക്ക് പൊതുവായ ചില സവിശേഷതകൾ ഉണ്ട്. അവയെ ഇങ്ങനെ സംഗ്രഹിക്കാം:

*(ക)* രാഷ്ട്രീയമായ ചേരിതിരിവുകൾക്കതീതമായാണ് പണിക്കൂട്ടങ്ങളിൽ അംഗത്വം നൽകുന്നത്. തൊഴിലാളിസംഘടനകൾക്ക് വ്യക്തമായ രാഷ്ട്രീയ പക്ഷപാതമുണ്ട്. ഏതു രാഷ്ട്രീയപ്പാർട്ടിയുടെ അനുഭാവിക്കും സ്വന്തം രാഷ്ട്രീയപ്രതിബദ്ധത മറച്ചുവയ്ക്കാതെ തന്നെ പണിക്കൂട്ടങ്ങളിൽ ചേരാവുന്നതാണ്.

*(ഖ)* മതപരമോ ജാതീയമോ ആയ ചേരിതിരിവുകളും പണിക്കൂട്ടത്തിലെ അംഗത്വത്തെ ബാധിക്കാറില്ല. ഒരേ പണിക്കൂട്ടത്തിൽ തന്നെ വിവിധ മതവിഭാഗങ്ങളിൽപ്പെട്ടവരും ഒരേ മതവിഭാഗത്തിലെ വിവിധ ശ്രേണികളിൽപ്പെട്ടവരും തുല്യനിലയിൽ അംഗങ്ങളായിരിക്കും.

*(ഗ)* പണിക്കൂട്ടങ്ങളിൽ സ്ത്രീകൾക്ക് പങ്കാളിത്തമുണ്ട്. ലിംഗാടിസ്ഥാനത്തിലുള്ള ജോലിവിഭജനമെന്നതിനു പകരം പുരുഷൻമാർ ചെയ്യുന്ന അതേ ജോലികൾ തന്നെ സ്ത്രീകളും ചെയ്യുന്നതായാണ് പണിക്കൂട്ടങ്ങളിൽ കണ്ടുവരുന്നത്. തുല്യമായ ജോലിക്ക് തുല്യമായ കൂലിയും ലഭിക്കുന്നു. ഗ്രാമീണ തൊഴിൽമേഖലയുടെ സവിശേഷതയായി പലരും ചൂണ്ടിക്കാട്ടുന്ന ലിംഗാടിസ്ഥാനത്തിലുള്ള വിവേചനം പണിക്കൂട്ടങ്ങളിൽ ഒട്ടുംതന്നെയില്ലെന്ന് പറയാം.

*(ഘ)* പണിക്കൂട്ടത്തിൻെറ അയഞ്ഞഘടനയാണ് മറ്റൊരു സവിശേഷത. പ്രവേശനത്തിന് മാനദണ്ഡങ്ങളില്ല, അംഗത്വഫീസില്ല. തലയാളിൻെറ നേതൃത്വം അംഗീകരിച്ചുകൊണ്ട് ഒരു ചെറുസംഘമായി കരാർപണികൾ ഏറ്റെടുത്തു നിർവ്വഹിക്കുന്നു എന്നതിനപ്പുറം യാതൊരു പരസ്പരനിയന്ത്രണങ്ങളുമില്ല. ഒരു പണിക്കൂട്ടത്തിൽ നിന്നു പിരിഞ്ഞ് പുതിയ തൊഴിലാളികളുമായി ചേർന്ന് മറ്റൊരു പണിക്കൂട്ടമുണ്ടാക്കി അതേ തൊഴിൽവിഭാഗത്തിൽതന്നെ ദേശാടനം കൂടാതെ തുടരുന്നതിന് സാമൂഹികമായ തടസ്സങ്ങളൊന്നുമില്ല.

## പണിക്കൂട്ടങ്ങളുടെ പാരസ്പര്യം

പണിക്കൂട്ടങ്ങൾ തമ്മിലുള്ള പരസ്പരധാരണയേയും സഹവർത്തിത്വത്തേയും കുറിച്ചുള്ള അന്വേഷണത്തിന് സാമൂഹികശാസ്ത്രപരമോ നരവംശശാസ്ത്രപരമോ ആയ പ്രാധാന്യത്തിലുപരി രാഷ്ട്രീയസമ്പദ്ശാസ്ത്രപരമായ ആവശ്യകതകൂടിയുണ്ട്. കൂലിനിരക്ക് നിർണ്ണയിക്കുന്നതിലും അതിന് സാധൂകരണം നൽകുന്നതിലും കൂലി പരിഷ്കരിക്കുന്നതിലും നിർണ്ണായകമായ സ്ഥാനമാണ് പണിക്കൂട്ടങ്ങൾക്കിടയിലുള്ള പാരസ്പര്യത്തിനുള്ളത്. ഒരു പണിക്കൂട്ടം, നിലവിലുള്ള നിരക്കിനേക്കാൾ കൂടുതൽ ആവശ്യപ്പെടുകയും അവർക്കതു ലഭിക്കുകയും ചെയ്താൽ മറ്റുപണിക്കൂട്ടങ്ങളും ഈ നിരക്ക് അംഗീകരിക്കുകയാണ് പതിവ്. മൽസരത്തിൻെറ പേരിൽ കൂലി കുറയ്ക്കാൻ തൊഴിലുടമകൾക്ക് അവസരം നൽകാതിരിക്കുക എന്നതാണ് ഈ തന്ത്രത്തിലൂടെ പണിക്കൂട്ടങ്ങൾ സാധിച്ചെടുക്കുന്നത്.

ഒരു പ്രത്യേകജോലിക്ക് കൂലിനിരക്ക് വർദ്ധിക്കുന്നതെങ്ങനെയാണെന്ന് പണിക്കൂട്ടങ്ങളുടെ പശ്ചാത്തലത്തിൽ വിശദീകരിക്കാൻ ശ്രമിക്കാം. ചില സവിശേഷസാഹചര്യങ്ങളിൽ - ഉദാഹരണത്തിന് ഉൽസവകാലങ്ങളിൽ - തമിഴ്തൊഴിലാളികൾ കൂട്ടത്തോടെ ജൻമനാട്ടിലേക്ക് പോവുന്ന അവസരത്തിൽ അനുഭവപ്പെടുന്ന ആപേക്ഷികമായ ആൾക്ഷാമത്തിൻെറ സാഹചര്യം ഉപയോഗിച്ചുകൊണ്ട് മലയാളിപ്പണിക്കൂട്ടങ്ങൾ ഉയർന്നകൂലി ആവശ്യപ്പെടുന്നു. ഇത് താൽക്കാലികമായി അംഗീകരിക്കപ്പെടുന്നതോടെ അത് പുതുക്കിയനിരക്കായി പരക്കെ കണക്കാക്കപ്പെടുന്നു. ഉൽസവകാലം കഴിഞ്ഞ് തൊഴിലാളികൾ തിരിച്ചെത്തിയാലും ഈ നിരക്ക് മാറുന്നില്ല. ഇത്തരം ആൾക്ഷാമം അനുഭവപ്പെടാതിരുന്ന പ്രദേശ

ങ്ങളിലെ പണിക്കൂട്ടങ്ങളും ഈ പുതിയ നിരക്ക് ആവശ്യപ്പെടുന്നു.

പ്രവർത്തന മൂലധനത്തിന്റെ പങ്ക് സ്ഥിരമൂലധനത്തേക്കാൾ കൂടുതലായുള്ള സംരംഭങ്ങളെ സംബന്ധിച്ചിടത്തോളം ഇത്തരം കൂലി വർദ്ധനവുകൾ ഉൽപന്നത്തിന്റെ വില വർദ്ധിപ്പിക്കുവാൻ നേരിട്ടുകാരണമാവാറുണ്ട്. ചോദനത്തിന്റെ വികാസത്തെ മരവിപ്പിക്കുന്നതിന് ഈ വിലവർദ്ധനവിനു കഴിയാറില്ല എന്നതാണ് ഇപ്പോൾ കണ്ടുവരുന്നത്. മറിച്ച്, ചോദനം അനുസ്യൂതം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഇക്കാരണത്താലാണ് തദ്ദേശീയമായി ഉൽപാദിപ്പിക്കപ്പെടുന്നതും സ്ഥിരമൂലധനത്തേക്കാൾ പ്രവർത്തനമൂലധനം ആവശ്യമുള്ളതുമായ നിർമ്മാണസാമഗ്രികളുടെ വില വർദ്ധനവിന്റെ നിരക്ക് കഴിഞ്ഞ കുറേവർഷങ്ങളായി ഫാക്ടറിനിർമ്മിതവസ്തുക്കളേക്കാൾ കൂടുതലാണ് എന്ന സ്ഥിതിവിശേഷം നിലനിൽക്കുന്നത് (പട്ടിക നോക്കുക).

പട്ടിക

കെട്ടിട നിർമ്മാണസാധനങ്ങളുടെ ശരാശരി വില സൂചിക

| വർഷം | തദ്ദേശീയ ഉൽപന്നങ്ങൾ | ഫാക്ടറി ഉൽപന്നങ്ങൾ |
|---|---|---|
| 1972 | 100 | 100 |
| 1975 | 190 | 162 |
| 1980 | 274 | 235 |
| 1985 | 517 | 359 |
| 1990 | 770 | 390 |
| 1991 | 810 | 420 |
| 1992 | 950 | 480 |
| 1993 | 1040 | 570 |
| 1994 | 1180 | 628 |

*അവലംബം : പത്തനംതിട്ടജില്ലയിലെ ഒരു ഗ്രാമത്തിൽനിന്നും ശേഖരിച്ച വിലയുടെ അടിസ്ഥാനത്തിൽ തയ്യാറാക്കിയത്.*

*കുറിപ്പ് :*

*1. തദ്ദേശീയ ഉൽപന്നങ്ങളിൽ മരം, മണൽ, ഇഷ്ടിക, കല്ല്, പാറ, ഓല, മുള, മുതലായവ ഉൾപ്പെടുന്നു.*

*2. സിമൻറ്, കമ്പി, ഗ്ലാസ്സ്, പെയിൻറ് തുടങ്ങിയവയാണ് പ്രധാനപ്പെട്ട ഫാക്ടറി ഉൽപന്നങ്ങൾ.*

എന്നാൽ ഇത്തരത്തിൽ തദ്ദേശീയമായി ലഭിക്കുന്ന ഫാക്ടറിഇതര നിർമ്മാണവസ്തുക്കളുടെ വിലവർദ്ധനവ് ദരിദ്ര-ഇടത്തരം വിഭാഗങ്ങളിൽ പെട്ടവർക്ക് ചെലവുകുറഞ്ഞവീട് നിർമ്മിക്കുന്നതിന് തടസ്സമായിമാറുന്നുണ്ട്. മുമ്പ് സ്വന്തം ചുറ്റുവട്ടത്തുനിന്നും കുറഞ്ഞ ചെലവിൽ സംഭരിക്കാൻ കഴിയുമായിരുന്ന ആൾശേഷിയും അസംസ്കൃതപദാർത്ഥങ്ങളും ഇന്ന് അവരുടെ കൈപ്പിടിയിൽ ഒതുങ്ങാത്ത അപ്രാപ്യവസ്തുക്കളായി മാറിയിരിക്കുന്നു. അമിതമായ കൂലിവർദ്ധനവിന്റെ മറ്റൊരു ദോഷഫലം അത് ചെറുകിട സംരംഭകരേയും കർഷകരേയും ദോഷകരമായി ബാധിക്കുന്നു എന്നതാണ്. വൻകിട സംരംഭകരെ ഇതു കാര്യമായി ബാധിക്കാനിടയില്ല.

## തൊഴിൽ വിഭാഗങ്ങളുടെ പാരസ്പര്യം

ഗ്രാമീണതൊഴിൽമേഖലയുടെ ഒരു സവിശേഷതയായി ഇന്ന് കണക്കാക്കപ്പെടുന്നത് വൈവിധ്യമാർന്ന കാർഷികേതരതൊഴിലുകളുടെ ലഭ്യതയാണ്. ഇത് വിവിധ തൊഴിൽ വിഭാഗങ്ങളുടെ പിറവിക്കും വളർച്ചയ്ക്കും കാരണമാവുന്നു. എന്നാൽ ഈ തൊഴിൽവിഭാഗങ്ങളും പണിക്കൂട്ടങ്ങളെപ്പോലെ മൽസരം ഒഴിവാക്കുക എന്ന പരസ്പരധാരണയുടേതായ തന്ത്രമാണ് നിലനിൽപിനായി സ്വീകരിച്ചിട്ടുള്ളത്. ഒരു വിഭാഗത്തിൽ നിന്ന് മറ്റൊരു വിഭാഗത്തിലേക്കുള്ള കടന്നു കയറ്റം ഇതിനാൽ തീരെ ഇല്ലെന്നു പറയാം. ഒരു പ്രത്യേക തൊഴിൽ വിഭാഗത്തിലുൾപ്പെട്ട പണിക്കൂട്ടങ്ങൾ ആപേക്ഷികമായ തൊഴിൽക്ഷാമം അനുഭവപ്പെടുന്ന ഘട്ടങ്ങളിൽപോലും മറ്റു തൊഴിൽവിഭാഗങ്ങളിലേക്ക് മാറുന്നില്ല എന്നത് ശ്രദ്ധേയമാണ്. കെട്ടിടംപണിയിലേർപ്പെട്ടിരിക്കുന്ന പണിക്കൂട്ടങ്ങൾ മണ്ണ് അടിക്കുന്നതിനോ സവിശേഷ വൈദഗ്ദ്ധ്യമാവശ്യമില്ലാത്ത മറ്റുജോലികൾക്കോ തയ്യാറാവാറില്ല. കാർഷികേതരരംഗത്ത്

പരിപൂരകങ്ങളായ ജോലികളാണ് വിവിധ തൊഴിൽ വിഭാഗങ്ങൾ ചെയ്തുവരുന്നത്. അതിനാൽ ഒരു വിഭാഗത്തിൻെറ ജോലിക്ക് തടസ്സമോ കാലതാമസമോ നേരിട്ടാൽ അത് മറ്റു വിഭാഗങ്ങളുടെ ജോലി സാദ്ധ്യതയേയും ബാധിക്കുന്നു.

പണിക്കൂട്ടങ്ങളുടെ കാര്യത്തിലെന്ന പോലെ തൊഴിൽവിഭാഗങ്ങളുടെ കാര്യത്തിലും കൂലിനിരക്ക് വർദ്ധന പരക്കെ ബാധകമാവുന്നതാണ്. ഒരു പണിക്കൂട്ടം നിരക്ക് വർദ്ധിപ്പിക്കുന്നു. അത് ആ തൊഴിൽവിഭാഗത്തിലെ പണിക്കൂട്ടങ്ങൾക്ക് മുഴുവൻ ബാധകമാവുന്നു. ഉടൻതന്നെ ആനുപാതികമായ ഒരു വർദ്ധന മറ്റു തൊഴിൽവിഭാഗങ്ങളിലും നടപ്പിൽവരുന്നു. മുമ്പ് തൊഴിലാളിസംഘടന എന്ന തൊഴിൽസ്ഥാപനത്തിൻെറ മാദ്ധ്യസ്ഥതയിലാണ് ഈ പ്രക്രിയ സംഭവിച്ചിരുന്നതെങ്കിൽ, ഇന്നത് തികച്ചും സ്വതന്ത്രവും സ്വച്ഛന്ദവുമായി സംഭവിക്കുന്നു എന്നതാണ് ശ്രദ്ധേയമായിട്ടുള്ളത്. ഒരു ഉൽസവകാലത്ത് കെട്ടിട നിർമ്മാണത്തൊഴിലാളികൾക്ക് കൂലിയിൽ വർദ്ധനവുണ്ടായാൽ ഒരു ചങ്ങലയായി അത് ആദ്യം കെട്ടിടനിർമ്മാണസാമഗ്രികളുടെ ഉൽപാദനത്തിലും വിതരണത്തിലും ഏർപ്പെട്ടിരിക്കുന്ന തൊഴിലാളികൾക്കും, പിന്നീട് പണിക്കൂട്ടങ്ങൾ കരാറേൽക്കുന്ന സമസ്തരംഗങ്ങളിലും, ഏറ്റവും ഒടുവിൽ കാർഷികരംഗത്ത് പണിയെടുക്കുന്ന തൊഴിലാളികൾക്കും ബാധകമാവുന്നു. ഇത് കൂലി വർദ്ധനവിനുവേണ്ടിയുള്ള സമരങ്ങളുടെ പ്രസക്തി ഇല്ലാതാക്കിയിട്ടുണ്ട്. അതിനാൽ തന്നെ അസംഘടിതമേഖലയിൽ മുൻകാലങ്ങളിലെന്നപോലെ തൊഴിൽ രംഗവുമായി ബന്ധപ്പെട്ട് പ്രക്ഷോഭങ്ങളോ സമരങ്ങളോ ഉണ്ടാവുന്നില്ല. കൂലിവർദ്ധനവിലെ സ്വാച്ഛന്ദ്യവും തൊഴിലാളിസംഘടനകൾക്കതീതമായുള്ള പണിക്കൂട്ടങ്ങളുടെ നിലനിൽപും തൊഴിലാളി സംഘടന എന്ന സ്ഥാപനത്തെ അപ്രസക്തമാക്കുന്നുണ്ടോ എന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.

## പണിക്കൂട്ടവും തൊഴിലാളിസംഘടനയും

തൊഴിലാളിസംഘടനകളുടേതിൽ നിന്നു വ്യത്യസ്തമായ ഘടനയാണ് പണിക്കൂട്ടങ്ങൾക്കുള്ളത് എന്നു വ്യക്തമാക്കിയല്ലോ. പണിക്കൂട്ടത്തിലെ തൊഴിലാളികൾ തമ്മിലുള്ള ബന്ധവും പണിക്കൂട്ടങ്ങളും തൊഴിൽ വിഭാഗങ്ങളും തമ്മിലുള്ള ബന്ധവും തൊഴിലാളി സംഘടനയിലെ അംഗങ്ങളും വിവിധ തൊഴിലാളിസംഘടനകളും തമ്മിലുള്ള ബന്ധത്തിൽ നിന്ന് വ്യത്യസ്തമാണെന്നു കാണാം. ഈ പുതിയ കൂട്ടായ്മകൾ തൊഴിലാളിസംഘടന എന്ന സ്ഥാപനവുമായി പുലർത്തുന്ന ബന്ധമെന്താണ് എന്നു വിശദീകരിക്കേണ്ടിയിരിക്കുന്നു. ഏറ്റവും ശ്രദ്ധേയമായിട്ടുള്ളത് പണിക്കൂട്ടങ്ങളിലോ തൊഴിൽവിഭാഗങ്ങളിലോ വിഭാഗീയ തൊഴിലാളിസംഘടനാധിപത്യം അശേഷമില്ല എന്നതാണ്. പണിക്കൂട്ടങ്ങളിലെ അംഗങ്ങളിൽ ഭൂരിപക്ഷത്തിനും തൊഴിലാളിസംഘടനകളിൽ അംഗത്വമില്ല എന്നതും ശ്രദ്ധേയമാണ്. എന്നാൽ അത്യാവശ്യസന്ദർഭ

ങ്ങളിൽ പണിക്കൂട്ടമോ അതിലെ ഒറ്റപ്പെട്ട അംഗങ്ങളോ തൊഴിലാളിസംഘടനകളുടെ സഹായം തേടാറുണ്ട്. അതതു തൊഴിൽ വിഭാഗങ്ങളിലോ പണിക്കൂട്ടങ്ങളിലോ നേതൃത്വരംഗത്തുനിൽക്കുന്നവരുടെ രാഷ്ട്രീയ ചായ്വുകൾ ഇത്തരം സന്ദർഭങ്ങളിൽ കൊടുക്കൽവാങ്ങലുകളെ സ്വാധീനിക്കാറുണ്ട്. പണിക്കൂട്ടങ്ങളുടെ പിറവിയേയും വളർച്ചയേയും തടയാനുള്ള ശ്രമമൊന്നും അംഗീകൃതതൊഴിലാളി സംഘടനകളുടെ ഭാഗത്തുനിന്ന് ഉണ്ടായിട്ടില്ല. അവയോട് അസഹിഷ്ണുത പുലർത്തേണ്ട എന്നതാണ് സംഘടനാ നേതൃത്വങ്ങൾ സ്വീകരിച്ചിട്ടുള്ള നിലപാടെന്നു തോന്നുന്നു. പണിക്കൂട്ടങ്ങൾ ഉന്നയിക്കുന്ന ആവശ്യങ്ങളെ പിൻതുണയ്ക്കുകയോ തന്ത്രപരമായ മൗനം പുലർത്തുകയോ ചെയ്യുകയല്ലാതെ അവയെ എതിർക്കാൻ തൊഴിലാളി സംഘടനകൾ ഇതുവരെ മുതിർന്നിട്ടില്ല.

മുഖ്യധാരാതൊഴിലാളിസംഘടനകളിൽ കാണപ്പെടുന്നതിനേക്കാൾ ദൃഢതരമായ പരസ്പരബന്ധമല്ലേ പണിക്കൂട്ടങ്ങളിലെ തൊഴിലാളികൾ തമ്മിലുള്ളത് എന്നു സംശയിക്കേണ്ടിയിരിക്കുന്നു. മൊത്തവരുമാനത്തിന്റെ വിതരണത്തിലും പരസ്പരമുള്ള സഹായത്തിലും സഹകരണത്തിലും കുടുംബങ്ങൾ തമ്മിലുള്ള ബന്ധത്തിലും ഈ വ്യത്യസ്തത പ്രകടമാണ്. തൊഴിലാളിസംഘടനാ നേതാക്കളുടെ സത്യസന്ധതയിലും ആത്മാർത്ഥതയിലും പ്രതിജ്ഞാബദ്ധതയിലുമൊക്കെ സാധാരണതൊഴിലാളികൾ സംശയാലുക്കളാവുന്ന സമകാലികസന്ദർഭത്തിൽ തുല്യമായി വരുമാനം പങ്കുവയ്ക്കുകയും തീരുമാനങ്ങളെടുക്കുന്നതുൾപ്പെടെ എല്ലാകാര്യത്തിലും ഒരു ശ്രേണീഘടനയുടെ അതിനിർണ്ണയനമില്ലാതെ തുല്യനില ലഭിക്കുകയും ചെയ്യുന്ന പുതിയ സ്ഥാപനം കൂടുതൽ സ്വീകാര്യമായിത്തീർന്നിരിക്കുന്നു എന്നുപറയാം. പുറമെനിന്നുള്ള നേതൃത്വമാണ് തൊഴിലാളിസംഘടനകളിൽ കാണുന്നത്. എന്നാൽ പണിക്കൂട്ടങ്ങളിൽ നേതൃത്വവും സംഘാടനവും തൊഴിലാളികളുടെ തന്നെ ഉത്തരവാദിത്തമാണ്. സംഘടനകൾ തമ്മിലുള്ള രാഷ്ട്രീയചേരിതിരിവുകളും സംഘടനകളുടെ നേതൃത്വരംഗത്ത് പുത്തൻ ദുഷ്പ്രഭുത്വം ഉയർന്നുവന്നതും തൊഴിലാളികളുടെ വർഗ്ഗഐക്യത്തെ തകർത്തുകളഞ്ഞതായി നമുക്കറിയാം. കക്ഷിരാഷ്ട്രീയപരവും ചിലപ്പോൾ മതപരവും ജാതീയവുമായ വിഭാഗീയതകളും തൊഴിലാളികൾക്കിടയിൽ വളർത്തുവാൻ സംഘടനാകിടമൽസരങ്ങളും ജീർണ്ണനേതൃത്വങ്ങളുടെ പ്രത്യയശാസ്ത്രപരമായ അധഃപതനവും കാരണമായിട്ടുണ്ട്. എന്നാൽ പരസ്യമായി സംഘടനകളെ തള്ളിപ്പറയാൻ പണിക്കൂട്ടങ്ങളിലെ അംഗങ്ങളുൾപ്പെടെയുള്ള പലതൊഴിലാളികളും തയ്യാറല്ല എന്നുകാണാം. ചുരുക്കിപ്പറഞ്ഞാൽ സഹവർത്തിത്വത്തിന്റേതായ ഒരു പാതയാണ് സംഘടനകളും പണിക്കൂട്ടങ്ങളും സ്വീകരിച്ചിരിക്കുന്നത്.

തൊഴിലാളിസംഘടനകളുടെ സ്വാധീനം മൂലം തൊഴിലാളികൾക്കിടയിലുണ്ടായിട്ടുള്ള വിഭാഗീയതകൾ പണിക്കൂട്ടങ്ങൾ ഇല്ലാതാക്കുന്നുണ്ടെങ്കിലും സംഘടനാത്തംഗത്വത്തിന്റെ അനുബന്ധമായ സംഘടിതരാഷ്ട്രീയപ്രചാരണത്തിന്റെയും ബോധവൽക്കരണത്തിന്റെയും അഭാവം തൊഴിലാളികളെ പ്രത്യയശാസ്ത്രശൂന്യതയുടെ രാഷ്ട്രീയനിലപാടിലേക്ക് എത്തിക്കുന്നുണ്ട് എന്നത് നിർഭാഗ്യകരമായ ഒരു വസ്തുതയാണ്. ഒന്നിനോടും പ്രതിബദ്ധത പുലർത്താതെ, സ്വന്തം സംഘത്തിന്റെ താൽപര്യസംരക്ഷണത്തിനപ്പുറം മറ്റു പ്രഖ്യാപിതലക്ഷ്യങ്ങളൊന്നുമില്ലാതെ നിലകൊള്ളുന്നവയാണ് പണിക്കൂട്ടങ്ങൾ. പ്രത്യയശാസ്ത്രങ്ങളിൽ വിശ്വസിക്കുകയും അവയോട് കൂറുപുലർത്തുകയും അന്താരാഷ്ട്രരംഗത്തെ സംഭവവികാസങ്ങൾ മുതൽ ഗ്രാമതലത്തിലുള്ള പ്രശ്നങ്ങൾവരെ പഠനക്ലാസുകളിൽ ചർച്ച ചെയ്യുകയും അതിന്റെ അടിസ്ഥാനത്തിൽ നിലപാടുകൾ കൈക്കൊള്ളുകയും ചെയ്തിരുന്ന കേരളത്തിലെ പഴയ ഗ്രാമീണ തൊഴിലാളിയുടെ സ്ഥാനത്ത് താൽക്കാലിക ഭൗതികനേട്ടങ്ങളിൽമാത്രം വിശ്വസിക്കുന്ന പുതിയ തൊഴിലാളിയുവത്വം കടന്നുവരികയാണെന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

തൊഴിലാളിസംഘടനകളുടെ വളർച്ചയുടെ പശ്ചാത്തലത്തിൽ ഗ്രാമീണതൊഴിൽ മേഖലയിലുണ്ടായ ചരിത്രപരമായ വ്യതിയാനം കൂലിനിരക്ക് നിർണ്ണയിക്കുന്നതിൽ തൊഴിലാളികൾക്ക് നിർണ്ണായകമായ പങ്കുലഭിച്ചു തുടങ്ങി എന്നതായിരുന്നു. നിരവധി സംഘടിതസമരങ്ങളും ഇടതുപക്ഷങ്ങൾക്ക് മുൻതൂക്കമുള്ള രാഷ്ട്രീയമുന്നണികളുടെ ഇടപെടലുകളും ഈ ചരിത്രസാഹചര്യത്തെ രൂപപ്പെടുത്തുന്നതിന് സഹായകമായിട്ടുണ്ട്. ഇതിന്റെ ഫലമായി വിവിധതൊഴിലുകളിൽ ഏർപ്പെട്ടിരിക്കുന്നവരുടെ കൂലിനിരക്കിൽ കഴിഞ്ഞ കുറേ വർഷങ്ങളായി അതിദ്രുതമായ വർദ്ധനവുണ്ടായിട്ടുള്ളത് പലരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്.[5] ജോലിവ്യവസ്ഥയുടേയും വേതനഘടനയുടേയും മറ്റും നിർണ്ണയനത്തിൽ തൊഴിലാളിപ്രതിനിധിക്ക് സ്ഥാനം ലഭിച്ചതു കൂടാതെ വ്യവസ്ഥാപിതമായ വ്യാവസായിക ബന്ധസമിതികൾ ഭരണകൂടത്തിന്റെ മുൻകൈയിൽ പിറവിയെടുക്കുകയും ചെയ്തു. സർക്കാർ നിശ്ചയിക്കുന്ന മിനിമംകൂലിനിരക്കിൽ നിന്നും ഉയർന്ന വേതനമാണ് പലപ്പോഴും ഗ്രാമീണതൊഴിലാളിക്കു ലഭിക്കുന്നത്.[6] എന്നാൽ തൊഴിലാളിസംഘടനകളുടെ ഈ രംഗത്തെ ആധിപത്യത്തിന് വിരാമമിടാൻ തൊഴിലുടമകൾ ഒളിഞ്ഞും തെളിഞ്ഞും ശ്രമിച്ചുകൊണ്ടിരുന്നു. സംഘടനാനേതൃത്വത്തിലേക്കുയർന്ന ജീർണ്ണശക്തികളുടെ ദൗർബ്ബല്യം മുതലെടുക്കുന്നതുമുതൽ സംഘടിതശക്തിയുടെ അടിസ്ഥാനത്തിൽ സംഘടനകളെ നേരിടുന്നതുവരെ വൈവിധ്യമാർന്ന തന്ത്രങ്ങൾ മൂലധനം ആവിഷ്കരിച്ചുകൊണ്ടിരിക്കുന്നു. ഈ സാഹചര്യത്തിലാണ് സംഘടനാകെട്ടുപാടുകളിൽനിന്ന് വിമുക്തമായ ചെറുപ്പക്കാരുടെ ചെറുസംഘങ്ങൾ പണിക്കൂട്ടങ്ങൾ രൂപീകരിച്ച് ഗ്രാമീണതൊഴിൽ മേഖലയിലെ നിർണ്ണായകഘടകമായിമാറിയിരിക്കുന്നത്. കൂലി നിർണ്ണയിക്കുന്നതിൽ ഒരു കാലത്ത് തൊഴിലാളിസംഘടനകൾക്ക് ഉണ്ടായിരുന്നതും ഇപ്പോൾ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതുമായ പ്രാമുഖ്യം തൊഴിലാളികൾക്കനുകൂലമായി തിരിച്ചുപിടിക്കാൻ പണിക്കൂട്ടങ്ങൾക്ക് കഴിഞ്ഞിരിക്കുന്നു എന്നത് നിസ്സാരമായ കാര്യമല്ല. സാമൂഹ്യതാൽപര്യത്തിനു പകരം ഗ്രാമീണതൊഴിൽമേഖലയിൽ സ്ഥിരവും അനുസ്യൂതവുമായ ജോലികളിൽ ഏർപ്പെട്ടിട്ടുള്ള പരിമിതവിഭാഗത്തിന്റെ സാമ്പത്തികനേട്ടവും മറ്റ് ആനുകൂല്യങ്ങളും ഉറപ്പിക്കാൻ വേണ്ട തന്ത്രങ്ങളിലും പ്രവർത്തനങ്ങളിലും മാത്രമാണ് ഇന്ന് അംഗീകൃതതൊഴിലാളിസംഘടനകൾ പ്രധാനമായും കേന്ദ്രീകരിച്ചിട്ടുള്ളത്. ഈ സമീപകാലയാഥാർത്ഥ്യം മനസ്സിലാക്കുന്ന നിരാലംബരായ യുവാക്കൾ വളരെ പ്രതീക്ഷയോടെയാണ് പണിക്കൂട്ടങ്ങളെ വീക്ഷിക്കുന്നത്.

## പുതിയ തൊഴിൽസങ്കൽപങ്ങൾ

തൊഴിലിനെക്കുറിച്ചും തൊഴിലാളിയെക്കുറിച്ചുമുള്ള പരമ്പരാഗത സങ്കൽപങ്ങളുടെ ചട്ടക്കൂട്ടിനുള്ളിൽ ഒതുക്കാനാവാത്തതാണ് പണിക്കൂട്ടങ്ങളുടെ സാമൂഹികശാസ്ത്രം എന്നതും മുകളിൽ പ്രസ്താവിച്ച പ്രവണതകളുടെ ഒപ്പംവച്ചു വായിക്കേണ്ട വസ്തുതയാണ്. ചേറിലും ചെളിയിലും പകലന്തിയോളം പണിയെടുത്ത് തളർന്നുമടങ്ങുന്ന പഴയ തൊഴിലാളിയുടെ സ്ഥാനത്ത് വൃത്തിയായി വസ്ത്രധാരണം ചെയ്ത് പണിസ്ഥലത്തെത്തുകയും വൃത്തിയായിത്തന്നെ മടങ്ങുകയും ചെയ്യുന്ന ചെറുപ്പക്കാരെയാണ് കാണുവാൻ കഴിയുന്നത്. വൃത്തിയുള്ള വസ്ത്രങ്ങൾ പണിസ്ഥലത്ത് അഴിച്ചുവച്ച് വേലമുണ്ടുടുക്കുന്ന തൊഴിലാളി തങ്ങളുടെ ആരോഗ്യത്തെ വളരെ

5 1970കളുടെ രണ്ടാംപകുതി മുതൽ ഗ്രാമീണതൊഴിലാളികളുടെ കൂലിവർദ്ധനവിന്റെ നിരക്ക് വർദ്ധമാനതോതിലായിരുന്നുവെന്ന് ടി. എൻ. കൃഷ്ണന്റെയും മൃദുൽ ഈപ്പന്റെയും പഠനങ്ങൾ വ്യക്തമാക്കുന്നു.

6 ടി. എൻ. കൃഷ്ണന്റെയും കെ.പി. കണ്ണന്റെയും പഠനങ്ങൾ കാണുക.

യൊന്നും പ്രതികൂലിക്കാത്ത തരത്തിൽ അദ്ധ്വാനിച്ചശേഷം ദേഹശുദ്ധിവരുത്തി വൃത്തിയായി മടങ്ങുന്നു. തങ്ങൾ ആവശ്യപ്പെടുന്ന കൂലി ലഭിക്കുന്നതും തങ്ങളുടെ സമയത്തും സൗകര്യത്തിനും ചെയ്തുതീർക്കാൻ കഴിയുന്നതുമായ ജോലികൾ മാത്രമേ സാധാരണയായി പണിക്കൂട്ടങ്ങൾ ഏറ്റെടുക്കാറുള്ളൂ. നിശ്ചിത സമയത്തിനുള്ളിൽ തീർത്തുകിട്ടണമെന്ന് തൊഴിലുടമ ശാഠ്യംപിടിക്കുന്ന സന്ദർഭങ്ങളിൽ സാധാരണനിരക്കിൽ കവിഞ്ഞ കൂലി പണിക്കൂട്ടങ്ങൾ ആവശ്യപ്പെടാറുണ്ട്. തൊഴിലാളിയുടെ ആരോഗ്യവും വിശ്രമവും സന്ധിചെയ്തുകൊണ്ടുള്ള അദ്ധ്വാനത്തിന് പണിക്കൂട്ടങ്ങൾ തയ്യാറല്ലെന്നു സാരം.

കേരളത്തിലെ തൊഴിലാളികളുടെ 'അലസത'യായി പലപ്പോഴും വ്യാഖ്യാനിക്കപ്പെടുന്ന തൊഴിൽ ചെയ്യാനുള്ള വൈമനസ്യം പണിക്കൂട്ടങ്ങളിലെ അംഗങ്ങളും കാണിച്ചു പോരുന്നുണ്ട്. ഏതാനും ദിവസങ്ങൾ തുടർച്ചയായി ജോലിചെയ്തുകഴിഞ്ഞാൽ തുടർന്നുള്ള രണ്ടുമൂന്നു ദിവസത്തേക്ക് പണി ഒഴിവാക്കാനുള്ള പ്രവണതയുണ്ട്. എന്നാൽ ഇത് 'അലസത' കൊണ്ടല്ല. വിശ്രമത്തിൻെറ ആരോഗ്യപരമായ പ്രാധാന്യം മനസ്സിലാക്കുന്ന തൊഴിലാളിയുടെ ജീവനതന്ത്രമാണിത്. കഠിനാദ്ധ്വാനം ആവശ്യമുള്ള ജോലികളാണ് പണിക്കൂട്ടങ്ങൾ ഏറ്റെടുക്കുന്നതെന്നതിനാൽ തന്നെ ശരിയായ വിശ്രമം ആരോഗ്യത്തെ സംബന്ധിച്ചിടത്തോളം അനിവാര്യമാണെന്നു പറയാം. കുറെ ദിവസത്തെ തുടർച്ചയായ ജോലികഴിഞ്ഞാൽ ഏതാനുംദിവസം പണി ഒഴിവാക്കി വിനോദത്തിനും വിശ്രമത്തിനുമായി അവർ ചെലവഴിക്കുന്നു. ഈ ദിവസങ്ങളിൽ പുതിയ പണികളെക്കുറിച്ചുള്ള അറിവുതേടുന്നതിനും കരാറുറപ്പിക്കുന്നതിനുമൊക്കെ കഴിയുന്നു. പണിക്കൂട്ടങ്ങൾക്കിടയിലുള്ള സ്ഥല/തൊഴിൽ വിഭജനങ്ങൾ ഒരു പരിധിവരെ ഈ തന്ത്രം വിജയകരമാക്കാൻ സഹായിക്കുന്നുണ്ട്. തങ്ങൾക്കാവശ്യമുള്ളപ്പോൾ പണിയുണ്ടാവും എന്ന് ഉറപ്പുവരുത്താൻ ഈ പാരസ്പര്യം ഉപകരിക്കുന്നു. തൊഴിലിൻെറ കാര്യത്തിൽ ഒരു പ്രത്യേക തൊഴിൽവിഭാഗത്തിനോ പണിക്കൂട്ടത്തിനോ ഒരു പ്രദേശത്തുള്ള കുത്തക ഒരിക്കലും ചോദ്യംചെയ്യപ്പെടുന്നില്ല എന്നർത്ഥം.

പണിക്കൂട്ടങ്ങളിൽ കാണുന്ന ശ്രദ്ധേയമായ മറ്റൊരു പ്രവണത പ്രായമായ തൊഴിലാളികളെ അവയിൽ ചേർക്കാറില്ല എന്നതാണ്. അഥവാ ആരെയെങ്കിലും ചേർത്താൽ തന്നെ അധികകാലം അതിൽ തുടരാറില്ല. പണിക്കൂട്ടങ്ങളുടെ പുതിയ ജോലി സങ്കൽപങ്ങളുമായി പൊരുത്തപ്പെടാൻ കഴിയാത്തതുകൊണ്ടാവാം ഇത്. എന്നാൽ പരിചയവും പരിശീലനവും കൂടുതൽ ആവശ്യമുള്ള കാർഷികമേഖലയിലെ സവിശേഷജോലികൾക്ക് ഇപ്പോഴും പ്രായമായ തൊഴിലാളികൾക്കുതന്നെയാണ് മുൻഗണന ലഭിക്കുന്നത്. പണിക്കൂട്ടങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ പ്രായമായ തൊഴിലാളികളുടെ അധികോൽപാദനശേഷി താരതമ്യേന കുറവും യഥാർത്ഥകൂലി വളരെ കൂടുതലുമാണെന്ന് കാണാം. എന്നാൽ പണിക്കൂട്ടങ്ങളേക്കാൾ കുറഞ്ഞകൂലി സ്വീകരിക്കാൻ വയസ്സായ തൊഴിലാളികൾ വിസമ്മതിക്കുന്നു. കാർഷികരംഗത്ത് പക്ഷേ തൊഴിൽസാദ്ധ്യതകൾ കുറഞ്ഞുകൊണ്ടിരിക്കുകയാണ്. ഉള്ളവയിൽത്തന്നെ സവിശേഷവൈദഗ്ദ്ധ്യം ആവശ്യമില്ലാത്ത, സംഘമായി ചെയ്യാവുന്ന ജോലികൾ പണിക്കൂട്ടങ്ങളെക്കൊണ്ട് ചെയ്യിക്കുന്നതാണ് കർഷകർക്ക് ആദായകരമെന്നതിനാൽ വൃദ്ധർ പിൻതള്ളപ്പെടുന്നു. ഇത് പ്രായമായ തൊഴിലാളികളുടെ ഭാവി കൂടുതൽ അനിശ്ചിതമാക്കുന്നുണ്ട്. കേരളത്തിൻെറ പ്രായഘടനയിൽ ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്ന മാറ്റത്തിൻെറ മുഖ്യലക്ഷണം അറുപതുകഴിഞ്ഞവരുടെ സംഖ്യ വർദ്ധിക്കുന്നു എന്നതാണല്ലോ. തൊഴിലാളികളുടെ ജനസംഖ്യയുടെ കാര്യത്തിലും ഇതു ബാധകമാണ്. ശക്തവും വിപുലവുമായ സാമൂഹ്യക്ഷേമപദ്ധതികൾ തികഞ്ഞ സത്യസന്ധതയോടെ ആവിഷ്കരിച്ച് ആത്മാർത്ഥതയോടെ നടപ്പാക്കിയില്ലെങ്കിൽ തൊഴിലാളികളായ വൃദ്ധജനങ്ങളുടെ ജീവിതം കൂടുതൽ ദുരിതപൂർണ്ണമാവാനിടയുണ്ട്.

## തൊഴിൽമേഖലയിലെ സജീവത

കേരളത്തിലെ ഗ്രാമീണതൊഴിൽമേഖലയിൽ നിലനിൽക്കുന്ന സജീവതയുടെയും പുതിയ സ്ഥാപനങ്ങൾ രൂപീകരിക്കാനും പരീക്ഷിക്കാനുമുള്ള അതിൻെറ കഴിവിൻെറയും ഉദാഹരണമാണ് പണിക്കൂട്ടങ്ങളുടെ ഉൽഭവം എന്നുപറയാം. തൊഴിലാളിസംഘടനകളേക്കാൾ ഫലപ്രദമായ ഒരു തൊഴിൽസ്ഥാപനമായി പണിക്കൂട്ടങ്ങൾ കരുതപ്പെട്ടുവരുന്നതായി നാം കണ്ടുകഴിഞ്ഞു. തൊഴിലാളി സംഘടനാനേതൃത്വത്തിൻെറ അപചയവും പുതിയ അധികാരിവർഗ്ഗത്തിൻെറ ഉദയവും തൊഴിലാളികൾക്ക് സംഘടനകളിൽ നിന്ന് അകന്നുമാറാനുള്ള പ്രേരണ നൽകുന്നുണ്ട്. ശക്തമായ സംഘടനകൾ ആവശ്യമായുള്ള തൊഴിൽമേഖലകളിൽപോലും വ്യവസ്ഥാപിത സംഘടനാനേതൃത്വങ്ങളെ വെല്ലുവിളിച്ചുകൊണ്ട് പണിക്കൂട്ടങ്ങൾ ഉയർന്നുവരുന്നതും ഈ പശ്ചാത്തലത്തിൽ വേണം വിലയിരുത്തേണ്ടത്. തൊഴിലാളി സംഘടനാജീർണ്ണതക്കെതിരെയുള്ള കേരളത്തിലെ തൊഴിലാളികളുടെ ഒരു പരോക്ഷ വിമർശനമായി പണിക്കൂട്ടങ്ങളെ മനസ്സിലാക്കുന്നതിൽ തെറ്റില്ലെന്നു തോന്നുന്നു. എന്നാൽ പണിക്കൂട്ടങ്ങളുടെ രാഷ്ട്രീയശക്തി ഈ പരോക്ഷവിമർശനത്തിൽ അവസാനിക്കുന്നു എന്നതാണ് ദൗർഭാഗ്യകരമായ വസ്തുത. സാമ്പത്തികമാത്രവാദപരമായ ഒരു പരിപ്രശ്നത്തിൻെറ ഇടുങ്ങിയ പരിധികൾ ലംഘിക്കാൻ തയ്യാറാവാതിരിക്കുകയും നേതൃത്വം പിടിച്ചടക്കിയ രാഷ്ട്രീയദുഷ്പ്രഭുത്വത്തെ പുറന്തള്ളിക്കൊണ്ട് മുമ്പോട്ട് പോവാൻ കഴിയാതിരിക്കുകയും ചെയ്തതാണ് തൊഴിലാളിസംഘടനകൾക്കു സംഭവിച്ച അപചയത്തിൻെറ പ്രധാനകാരണങ്ങൾ. പണിക്കൂട്ടങ്ങളാവട്ടെ ഭൗതികനേട്ടങ്ങളെമാത്രം ലക്ഷ്യം വയ്ക്കുക എന്ന സമീപനം തന്നെയാണ് കൈക്കൊണ്ടിരിക്കുന്നത് എന്നു കാണാം. രാഷ്ട്രീയ സംഘടനാശക്തിയുടെ അഭാവം, ക്ഷേമപദ്ധതികളുടെ നേട്ടങ്ങൾ ഒരു വലിയവിഭാഗം തൊഴിലാളികൾക്ക് ലഭിക്കാതെപോവാൻ കാരണമായേക്കും. പണിക്കൂട്ടങ്ങളുടെ ഇന്നത്തെ ആന്തരികസംഘടനാരൂപം നിലനിർത്തിക്കൊണ്ടുള്ള വിപുലമായ സാമൂഹികരാഷ്ട്രീയസംവിധാനങ്ങൾ രൂപപ്പെടുത്തുന്നതിലൂടെ മാത്രമേ സമകാലിക വികസനപ്രതിസന്ധിക്കു പരിഹാരം കാണാനാവൂ. വിഭാഗീയതകൾ വിസ്മരിച്ചുകൊണ്ടുള്ള പാരസ്പര്യങ്ങൾ തൊഴിലാളികളിൽ വളർന്നു വന്നിട്ടുള്ളതിനെ യഥാർത്ഥ ശക്തിസ്രോതസ്സാക്കി മാറ്റാനും അതുവഴി ഗ്രാമസമൂഹത്തെ മൊത്തത്തിലും തൊഴിൽ മേഖലയെ പ്രത്യേകിച്ചും കൂടുതൽ സജീവമാക്കാനും കഴിയേണ്ടതാണ്. □

# വൃദ്ധകേരളം
# മാറുന്ന പ്രായഘടനയെപ്പറ്റി

*ലീലാ ഗുലാട്ടി*

ഇന്ത്യയുടെ വിസ്തീർണ്ണത്തിൽ 1.1 ശതമാനവും ജനസംഖ്യയിൽ 3.9 ശതമാനവും പങ്കാണ് കേരളത്തിന്. ഭൂമിശാസ്ത്രപരമായി ഏകതാനമായ ജനവിതരണം, ഉയർന്നതെങ്കിലും ദ്രുതഗതിയിൽ ഇടിഞ്ഞുകൊണ്ടിരിക്കുന്ന ജനസംഖ്യാവളർച്ചനിരക്ക്, ഉയർന്ന വിവാഹപ്രായം, കുടുംബാസൂത്രണത്തിൻെറ പ്രചാരം, കുറഞ്ഞമരണനിരക്ക് എന്നിവ കേരളസമൂഹത്തിൻെറ ജനസംഖ്യാപരമായ സവിശേഷതകളാണ്. കൂടാതെ ഉയർന്ന സാക്ഷരതയും വിദ്യാഭ്യാസനിലവാരവും. എങ്കിലും തൊഴിലെടുക്കുന്നവരിൽ പകുതിയോളംപേർ ഇന്നും കൃഷിയെ ആശ്രയിക്കുന്നവരും മൂന്നിലൊന്ന് കാർഷികത്തൊഴിലാളികളുമാണ്.

## ഒന്ന്

## സമൂഹവാർദ്ധക്യത്തിൻെറ ജനസംഖ്യാപരമായ വശം

ജനസംഖ്യാവിജ്ഞാനത്തിൽ, 60 വയസ്സോ അതിലേറെയോ പ്രായമുള്ളവരെ വൃദ്ധരെന്നു നിർവ്വചിക്കുന്നു. 1990ൽ ലോകജനതയുടെ 9.2 ശതമാനം വൃദ്ധരായിരുന്നു. വികസിതരാജ്യങ്ങളിൽ വൃദ്ധശതമാനം 17.1ഉം വികസ്വരരാജ്യങ്ങളിൽ 6.9ഉം ആയിരുന്നു. ഇന്ത്യയിലെ വൃദ്ധശതമാനം 1960ൽ 5.7 ആയിരുന്നത് 1990 ആയപ്പോഴേക്കും 7.1 ആയി ഉയർന്നു.[1] 6.06 കോടി വൃദ്ധർ (1990ൽ) ഉള്ള ഇന്ത്യ, വൃദ്ധരുടെ എണ്ണത്തിൽ ലോകരാഷ്ട്രങ്ങളിൽ നാലാം സ്ഥാനത്തായിരുന്നു. രണ്ടായിരാമാണ്ടോടെ, വൃദ്ധസംഖ്യ 8.1 കോടി ആവുമെന്നും ഇന്ത്യ ചൈനക്കു (13.2 കോടി) മാത്രം പിന്നിലായി രണ്ടാംസ്ഥാനത്താവുമെന്നും പറയപ്പെടുന്നു.

1981-ലെ കണക്കുപ്രകാരം ഇന്ത്യൻ സംസ്ഥാനങ്ങളിൽ ഏറ്റവും ഉയർന്ന വൃദ്ധശതമാനം പഞ്ചാബിലാണ് - 7.7. മൊത്തം ജനസംഖ്യയുടെ 7.6 ശതമാനം വൃദ്ധരുള്ള കേരളമാണ് രണ്ടാംസ്ഥാനത്ത്. എന്നാൽ കേരളത്തിൻെറ ജനസംഖ്യ പഞ്ചാബിലേതിനെക്കാൾ അധികമായതിനാൽ വൃദ്ധരുടെ മൊത്തം എണ്ണത്തിൽ കേരളംതന്നെ മുന്നിൽ.

---

1 യു. എൻ, *വേൾഡ് പോപ്പുലേഷൻ പ്രോസ്പെക്ട്സ്, 1990* (യു. എൻ. പ്രസിദ്ധീകരണം, സെയിൽസ് നമ്പർ ഇ. 91. XIII.4)

ക.

## കേരളത്തിലെ ജനസംഖ്യാവളർച്ച, 1961 - 2026

1971വരെ കേരളത്തിലെ ജനസംഖ്യാവളർച്ച ഇന്ത്യൻ ശരാശരിയേക്കാൾ ഉയർന്നതായിരുന്നു. 1961-71 ദശകത്തിൽ ഇന്ത്യയുടെ ജനസംഖ്യ 2.2 ശതമാനം വർദ്ധിച്ചപ്പോൾ കേരളത്തിന്റേത് 2.5 ശതമാനം വർദ്ധിച്ചു. കേരളത്തിൽ മരണനിരക്കിൽ കാര്യമായ കുറവ് വന്നതും എന്നാൽ അതോടൊപ്പം ജനനനിരക്കിൽ കുറവുവരാത്തതുമായിരുന്നു ഇതിനു കാരണം. മരണനിരക്ക് 1000ന് 12.2 ആയിരുന്നപ്പോൾ ജനനനിരക്ക് 1000ന് 37.1 ആയിരുന്നു. എന്നാൽ 1971നു ശേഷം കേരളത്തിൽ ജനനനിരക്കിലെ ഇടിവ് മരണനിരക്കിലേതിനെ അപേക്ഷിച്ച് കൂടുതലായി. 1971-81 ദശകത്തിൽ മരണനിരക്ക് 1000ന് 8.6ഉം ജനനനിരക്ക് 1000ന് 28.1ഉം ആയി. അങ്ങനെ കേരളത്തിലെ ജനസംഖ്യാവളർച്ച നിരക്ക് (2 ശതമാനം) ഇന്ത്യൻ ശരാശരി (2.2 ശതമാനം)യേക്കാൾ താഴെയായി.

കേരളത്തിലെ ജനസംഖ്യ 1986ലെ 2.76 കോടിയിൽനിന്നും 2026ൽ 4.5 കോടിയാവുമെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു. യുവജനസംഖ്യ 0.88 കോടിയിൽനിന്ന് 1 കോടിയായി ഉയരുമ്പോൾ, വൃദ്ധസംഖ്യ 0.22 കോടിയിൽനിന്ന് 0.83 കോടിയാവും.[2] അതായത് 40 വർഷംകൊണ്ട് കേരളത്തിലെ വൃദ്ധരുടെ എണ്ണം നാലിരട്ടിയാവും.

കേരളത്തിലെ ആകെ ജനസംഖ്യാവളർച്ചനിരക്ക് നിരന്തരം കുറയുമെങ്കിലും വൃദ്ധജനസംഖ്യാവളർച്ചയ്ക്ക് ഒരു നിശ്ചിതക്രമം ഉണ്ടാവില്ല. 1986-91ൽ 3.8 ശതമാനമായിരുന്നു വൃദ്ധജനസംഖ്യാവളർച്ച. ഇത് 2001-06ൽ 2.5 ശതമാനം ആയി കുറയുമെന്നും 2011-16ൽ വീണ്ടും 4 ശതമാനം ആയി കൂടുമെന്നും കണക്കാക്കപ്പെടുന്നു. 2016നു ശേഷം ഇത് വീണ്ടും കുറഞ്ഞ് 2021-26ൽ 3.7 ശതമാനം ആവുമെന്നും കണക്കാക്കപ്പെട്ടിട്ടുണ്ട്. ഇതേസമയം മൊത്തം ജനസംഖ്യാവളർച്ച 1.5 ശതമാനത്തിൽ (1986-91)നിന്ന് ക്രമേണ 0.9 ശതമാനം (2021) ആയി കുറയുമെന്നതിനാൽ കേരളത്തിലെ വൃദ്ധശതമാനം കൂടിക്കൊണ്ടേയിരിക്കും.

ഖ.

## പ്രായഘടനയിലെ മാറ്റങ്ങൾ

1961-81 കാലഘട്ടത്തിൽ യുവശതമാനം 42.6ൽനിന്നും 35 ആയി കുറഞ്ഞപ്പോൾ തൊഴിൽപ്രാപ്തർ 51.5 ശതമാനത്തിൽനിന്ന് 57.5 ശതമാനമായും വൃദ്ധർ 5.8 ശതമാനത്തിൽനിന്ന് 7.5 ശതമാനമായും വർദ്ധിച്ചു.[3] യുവശതമാനത്തിലെ കുറവ് സമൂഹവാർദ്ധക്യത്തിൽ കലാശിച്ചു. അടുത്ത നാൽപ്പത് വർഷത്തിൽ ഈ ഗതി തുടർന്ന് 2026ൽ വൃദ്ധശതമാനം 18 ആവുമെന്നാണ് സൂചന. ക്ഷേമനടപടികൾ വൃദ്ധരുടെ സാമൂഹിക-സാമ്പത്തിക ശ്രേയസ്സിന് പ്രയോജനപ്പെടുന്നു. വൃദ്ധർക്കുള്ള ക്ഷേമനടപടികൾ എത്ര കണ്ട് ആവശ്യമാണ് എന്നു തിട്ടപ്പെടുത്തുന്നത് പ്രായ-ആശ്രിതത്വ സൂചികകൾവഴിയാണ്. 1961-2026 കാലത്തേക്ക് അത്തരം മൂന്നു സൂചികകൾ കേരളത്തിന് കണക്കാക്കിയിട്ടുണ്ട്. ബാല-ആശ്രിതത്വ അനുപാതം, വൃദ്ധ-ആശ്രിതത്വ അനുപാതം, മൊത്തം ആശ്രിതത്വ അനുപാതം എന്നിവ. 15നും 59നുമിടയിൽ പ്രായമുള്ള (അതായത് തൊഴിലെടുക്കുന്നവർ) ഓരോ 100 പേർക്കും 14ഓ അതിൽ താഴെയോ പ്രായമുള്ള എത്രപേരുണ്ട് എന്നതാണ് ബാല-ആശ്രിതത്വ അനുപാതം (ബാ.

2 ഇന്ത്യാസർക്കാർ, റജിസ്ട്രാർ-ജനറൽ, *സെൻസസ് ഓഫ് ഇന്ത്യ, സീരിസ് 9 : കേരള*, വിവിധ ലക്കങ്ങൾ 1951-81 (തിരുവനന്തപുരം : ഡയറക്ടർ ഒഫ് സെൻസസ് ഓപ്പറേഷൻസ്) ; എം. പി. എൻ. ഭട്ട്, ഇറുദയരാജൻ, *പോപ്പുലേഷൻ പ്രൊജക്ഷൻസ് ഫോർ കേരള*, 1981-2026 (തിരുവന്തപുരം : സി. ഡി. എസ്, ലഘുപ്രബന്ധം, 1988)

3 ഭട്ട്, ഇറുദയരാജൻ, *പോപ്പുലേഷൻ പ്രൊജക്ഷൻസ്*

ആ.അ.) സൂചിപ്പിക്കുന്നത്. അതുപോലെ, വൃദ്ധ-ആശ്രിതത്വ അനുപാതമെന്നത് (വൃ.ആ.അ.) 15നും 59നുമിടയിൽ പ്രായമുള്ള ഓരോ 100 പേർക്കും 60ഓ അതിനു മീതെയോ പ്രായമുള്ളവരെത്ര എന്നു കാണിക്കുന്നു. മേൽ സൂചിപ്പിച്ച രണ്ട് അനുപാതങ്ങളുടെയും തുകയാണ് മൊത്തം ആശ്രിതത്വ അനുപാതം. (മൊ.ആ.അ.)

ബാ.ആ.അ. 1961ൽ 83 ആയിരുന്നത് 1981ൽ 61 ആയി കുറഞ്ഞപ്പോൾ വൃ.ആ.അ. 11ൽനിന്ന് 13 ആയി കൂടി. മൊ.ആ.അ. 94ൽ നിന്ന് 75 ആയി കുറഞ്ഞു. അതായത് 1961-81 കാലത്ത് ആശ്രിതരായ കുട്ടികൾ കുറഞ്ഞതിന് ആനുപാതികമായി വൃദ്ധരുടെ എണ്ണം കൂടിയില്ല. 1981നും 2026നുമിടയ്ക്ക് മൊ.ആ. അനുപാതത്തിൽ ആറ് സൂചികയുടെ കുറവാണ് ഉണ്ടാവുക. എന്നാൽ ആശ്രിതത്വത്തിന്റെ ഘടനയിൽ വലിയ മാറ്റമുണ്ടാവും. ബാ.ആ.അ. 61ൽ നിന്ന് 37 ആയി കുറയും. വൃ.ആ.അ. 13ൽ നിന്ന് 31ലേക്ക് കുതിക്കും.[4] തൊഴിലെടുക്കുന്ന കുടുംബാംഗങ്ങളുടെമേൽ ആശ്രയിക്കുന്ന കുട്ടികളുടെ എണ്ണം കുറയുമെങ്കിലും വൃദ്ധരുടെ എണ്ണം ഗണ്യമായി വർദ്ധിക്കും എന്നതാണ് ഇതിനർത്ഥം. സ്വന്തം കുട്ടികളുടെ സംരക്ഷണം നിയമപരമായ ബാദ്ധ്യതയാണെങ്കിലും വൃദ്ധമാതാപിതാക്കളുടെ സംരക്ഷണം ധാർമ്മികമായ കടപ്പാട് മാത്രമാണെന്നിരിക്കെ വൃദ്ധക്ഷേമത്തിനുള്ള സർക്കാർചെലവുകളും നയവും മാറേണ്ടിയിരിക്കുന്നു.

## ഗ.

## പ്രായഘടനയിലെ മാറ്റങ്ങൾക്കു പിന്നിൽ

സമൂഹത്തിന്റെ പ്രായഘടനയിൽ വരുന്ന മാറ്റങ്ങൾക്ക് പ്രധാനമായ കാരണങ്ങൾ ജനന-മരണ നിരക്കുകളിലുള്ള മാറ്റങ്ങൾ, ദേശാടനം എന്നിവയാണ്. ജനന-മരണനിരക്കുകൾ കുറയുന്നത് വികസനത്തിന്റെ ഫലമാണെന്ന് പറയാറുണ്ടല്ലോ. നഗരവൽക്കരണം വളരെയൊന്നും സംഭവിച്ചിട്ടില്ലെങ്കിലും കേരളത്തിൽ ഈ നിരക്കുകൾ ഗണ്യമായി കുറഞ്ഞിട്ടുണ്ട്.

കേരളത്തിലെ ജനസംഖ്യാഘടനയിലെ മാറ്റങ്ങളിൽ ഏറ്റവും പ്രസ്താവ്യമായത് ശിശുമരണനിരക്കിലെ ഇടിവാണ്. 1911-20 കാലഘട്ടത്തിൽ 1000ന് 242 ആയിരുന്ന ഈ നിരക്ക് 1985ൽ 31 ആയി കുറഞ്ഞു.[5] അഖിലേന്ത്യാനിരക്ക് 1985ൽ 97 ആയിരുന്നു. അഖിലേന്ത്യാതലത്തിൽ ശിശുമരണനിരക്കിലെ നഗര-ഗ്രാമ വ്യത്യാസം 80 ശതമാനത്തിൽ അധികമായിരിക്കെ കേരളത്തിലേത് 40 ശതമാനം മാത്രമായിരുന്നു എന്നതാണ് വേറൊരു പ്രധാന വസ്തുത.

ജനനസമയത്തുള്ള ആയുർസാദ്ധ്യത ജനതയുടെ ആരോഗ്യനിലവാരത്തിന്റെ ഒരു സൂചികയാണ്. 1971-81 ദശകത്തിൽ കേരളത്തിലെ ആയുർസാദ്ധ്യത (61.6 വർഷം) ഇന്ത്യൻ ശരാശരി(50.9 വർഷം)യേക്കാൾ 10.7 വർഷം കൂടുതലായിരുന്നു. അഖിലേന്ത്യാതലത്തിൽ പുരുഷന്റെ ആയുർസാദ്ധ്യത (51.6) സ്ത്രീയുടേതിനെക്കാൾ (50.2) കൂടുതലായിരുന്നപ്പോൾ കേരളത്തിലിത് യഥാക്രമം 60.6ഉം 62.6ഉം ആയിരുന്നു.[6]

ജനനസമയത്തേത് കൂടാതെ 30, 60, 80 വയസ്സുകളിലെ ആയുർസാദ്ധ്യതയും കണക്കാക്കി പരിശോധിച്ചതിൽനിന്ന് 1981നും 2020നും ഇടയ്ക്ക് കേരളത്തിൽ ആയുർസാദ്ധ്യത പുരുഷൻമാരിലും സ്ത്രീകളിലും കൂടിവരികയാണെന്ന് കണ്ടു. എന്നാൽ 80 വയസ്സിലുള്ള ആയുർസാദ്ധ്യതയിലാണ് ഏറ്റവും

---

4 ഭട്ട്, ഇറുദയരാജൻ, *പോപ്പുലേഷൻ പ്രൊജക്ഷൻസ്*

5 *ഫാക്ട്ബുക്ക് ഓൺ പോപ്പുലേഷൻ ആൻഡ് ഫാമിലി പ്ലാനിങ്* (തിരുവനന്തപുരം : ഡെമോഗ്രഫിക് റിസർച്ച് സെൻറർ, 1974) ; കേരള സർക്കാർ, *ഇക്കണോമിക് റെവ്യു*, വിവിധ ലക്കങ്ങൾ, 1960 - 88

6 എം. പി. എൻ. ഭട്ട്, 'മോർട്ടാലിറ്റി ഇൻ ഇന്ത്യ : ട്രെൻഡ്സ് ആൻഡ് പാറ്റേൺസ്'(ഫിലാഡൽഫിയ : പെൻസിൽവാനിയ സർവ്വകലാശാലയിൽ സമർപ്പിച്ച ഡോക്ടറൽ പ്രബന്ധം, 1987)

വർദ്ധന. വൃദ്ധരുടെ ആയുർസാദ്ധ്യത കൂടുമെന്നർത്ഥം.

1971ൽ 4.11 ആയിരുന്ന കേരളത്തിലെ മൊത്തം പ്രജനനനിരക്ക് 1981ൽ 2.83 ആയും 1984ൽ 2.4 ആയും കുറഞ്ഞു. പ്രജനനനിരക്കിലെ നഗര-ഗ്രാമ വ്യത്യാസം മാറ്റമില്ലാതെ തുടർന്നു.[7] എല്ലാ പ്രായവിഭാഗത്തിലും പ്രജനനനിരക്ക് കുറഞ്ഞിട്ടുണ്ടെങ്കിലും ഏറ്റവും പ്രകടമായത് 25+ വിഭാഗത്തിലാണ്. വിവാഹ പ്രായത്തിലുള്ള ഉയർച്ച (സ്ത്രീകളുടേത്, 1961ൽ 20ഉം 1981ൽ 21.9ഉം), പ്രസവങ്ങൾക്കിടയിലെ കാലദൈർഘ്യത്തിലുണ്ടായ വർദ്ധന, ചെറിയ കുടുംബത്തോടുള്ള ആഭിമുഖ്യം, വിവാഹത്തിന്റെ ആദ്യവർഷങ്ങളിൽ മതി സന്തത്യുൽപാദനം എന്ന ദമ്പതികളുടെ തീരുമാനം എന്നിവയാണ് കാരണങ്ങൾ.

തൊഴിൽതേടിയുംമറ്റും കേരളീയർ മറ്റ് സംസ്ഥാനങ്ങളിലേക്കും രാജ്യങ്ങളിലേക്കും കുടിയേറുന്നുണ്ട്. 1977ൽ 4.3 ലക്ഷം മലയാളികൾ ഇപ്രകാരം കുടിയേറിയിരുന്നു. ഇവരിൽ 31 ശതമാനം മറ്റ് രാജ്യങ്ങളിലായിരുന്നു. 1980കളിൽ അന്താരാഷ്ട്ര കുടിയേറ്റം, പ്രത്യേകിച്ച് മദ്ധ്യപൂർവ്വേഷ്യൻ രാജ്യങ്ങളിലേക്ക്, ഗണ്യമായി വർദ്ധിച്ചു. 1981ൽ 2.1 ലക്ഷവും 1987ൽ 6.8 ലക്ഷവും മലയാളികൾ മറ്റ് പ്രദേശങ്ങളിലേക്ക് കുടിയേറി. ഇതിൽ പാതിയും വിദേശരാജ്യങ്ങളിലേക്ക് ആയിരുന്നു.

## ഘ.

## വൃദ്ധജനതയുടെ പ്രത്യേകതകൾ

വൃദ്ധജനതയുടെ പ്രായഘടന, സ്ത്രീ-പുരുഷ അനുപാതം, ദാമ്പത്യനില എന്നിവയെ കുറിച്ചുള്ള കണക്കുകൾ ഭവനസൗകര്യങ്ങളുടെയും ആരോഗ്യരക്ഷാസംവിധാനങ്ങളുടെയും സാമൂഹ്യക്ഷേമകേന്ദ്രങ്ങളുടെയും ആസൂത്രണത്തിന് സഹായിക്കും.

വൃദ്ധരെ നവവൃദ്ധരെന്നും (60-74 വയസ്സ്) വയോവൃദ്ധരെന്നും (75+) തരംതിരിക്കാം. 1961 മുതൽ ഈ രണ്ട് വിഭാഗങ്ങളുടെയും അംഗസംഖ്യയുടെ അനുപാതത്തിൽ (80:20) വലിയ വ്യത്യാസമില്ല. കാര്യമായ മാറ്റമൊന്നും പ്രതീക്ഷിക്കുന്നുമില്ല. 1991നും 2001നും ഇടയ്ക്ക് നവവൃദ്ധരുടെ ശതമാനം മൂന്ന് സൂചിക കുറഞ്ഞേക്കാം. പിന്നെ 2026വരെ അതു മാറ്റമില്ലാതെ തുടരും. കേരളത്തിൽ സ്ത്രീകൾക്കാണ് ആയുർദൈർഘ്യം കൂടുതൽ എന്നതിനാൽ വൃദ്ധരിൽ സ്ത്രീകളുടെ എണ്ണം കൂടുതലാണ്. 1961ൽ 100 സ്ത്രീകൾക്ക് 92 പുരുഷൻമാർ എന്നതായിരുന്നു അനുപാതം. 1981 ആയപ്പോഴേക്കും 100ന് 88 ആയും 1986ൽ 100ന് 81 ആയും കുറഞ്ഞു. 2000മാണ്ട്വരെ ഈ ഗതി തുടരുമെന്നും പിന്നീട് ഗതിമാറി 2026 ആകുമ്പോഴേക്കും 100ന് 90 എന്ന നിലയിലെത്തുമെന്നും കരുതപ്പെടുന്നു.

വ്യത്യസ്ത പ്രായവിഭാഗങ്ങളിലെ സ്ത്രീപുരുഷ അനുപാതം ശ്രദ്ധേയമാണ്. 1981ലെ കണക്കനുസരിച്ച് നവവൃദ്ധരിൽ 100ന് 90ഉം വയോവൃദ്ധരിൽ 100ന് 83ഉം ആയിരുന്നു അനുപാതം. മൊത്തം സ്ത്രീ-പുരുഷ അനുപാതത്തിനനുസരിച്ചായിരിക്കും പൊതുവിൽ വൃദ്ധരിലെ അനുപാതവും. നവവൃദ്ധരിൽ പുരുഷൻമാരുടെ പങ്ക് 2001 ആവുമ്പോഴേക്കും 78 ആയി കുറയുമെന്നും 2026 ആവുമ്പോഴേക്കും 94 ആയി വർദ്ധിക്കുമെന്നും പ്രതീക്ഷിക്കപ്പെടുന്നു. വയോവൃദ്ധരിലേത് 1991ൽ 64 ആയി താഴ്ന്നശേഷം 2016വരെ 68ഓ 69ഓ ആയി തുടർന്ന് പിന്നീട് ഉയർന്ന് 2026 ആകുമ്പോഴേക്കും 100ന് 76ആവും എന്നാണ് കരുതപ്പെടുന്നത്.[8] വൃദ്ധരുടെ ഇടയിൽ സ്ത്രീകൾക്കുള്ള പ്രാമുഖ്യം

---

7 ഇന്ത്യാസർക്കാർ, റജിസ്ട്രാർ-ജനറൽ, *സാമ്പിൾ റജിസ്ട്രേഷൻ സിസ്റ്റം*, വിവിധലക്കങ്ങൾ, 1970 - 84 (ദൽഹി : കൺട്രോളർ ഓഫ് പബ്ലിക്കേഷൻസ്)

8 ഭട്ട്, ഇറുദയരാജൻ, *പോപ്പുലേഷൻ പ്രൊജക്ഷൻസ്*

സമൂഹക്ഷേമനടപടികൾ ആസൂത്രണം ചെയ്യുന്നവരുടെ ശ്രദ്ധ അർഹിക്കുന്നു. ഭർത്തൃമതികൾക്കും വിധവകൾക്കും (വിവാഹമോചിത സ്ത്രീകൾക്കും) കൂട്ടുകുടുംബങ്ങളിൽ ഉള്ള സ്ഥാനത്തിന് ഇന്ത്യൻ സമൂഹത്തിൽ വ്യത്യാസമുണ്ട്. വൃദ്ധകൾക്ക് കുടുംബത്തിലും സമൂഹത്തിലുമുള്ള സ്ഥാനം ഒരു പരിധിവരെ അവരുടെ ദാമ്പത്യനിലയെ ആശ്രയിച്ചിരിക്കുന്നു.

അടുത്തയിടവരെ ഇന്ത്യയിൽ വൈധവ്യം അധികമായിരുന്നതിന് പ്രധാന കാരണം സ്ത്രീകളുടെയും പുരുഷൻമാരുടെയും വിവാഹപ്രായത്തിലുള്ള അന്തരം (1981ൽ ഏകദേശം 5 വയസ്സ്) ആണ്. കേരളത്തിൽ സ്ത്രീകളുടെ ഉയർന്ന ആയുർസാദ്ധ്യതയും ഇതിന് കാരണമാണ്. സംസ്ഥാനത്ത് 1981ൽ 60-64 പ്രായവിഭാഗത്തിൽപ്പെട്ടവരിൽ 52 ശതമാനം സ്ത്രീകൾ വിധവകളായിരുന്നപ്പോൾ പുരുഷൻമാരിൽ 6 ശതമാനം മാത്രമേ വിഭാര്യരുണ്ടായിരുന്നുള്ളു. 65-69 പ്രായവിഭാഗത്തിൽ ഇത് യഥാക്രമം 63 ശതമാനവും 9 ശതമാനവും 70 വയസ്സിന് മേലുള്ളവരിൽ 81 ശതമാനവും 19 ശതമാനവും ആയിരുന്നു. എന്നാൽ വിവാഹമോചിതരായ വൃദ്ധരുടെ അനുപാതം വളരെ കുറവാണ് - 1 ശതമാനം പുരുഷൻമാരും 1.2 ശതമാനം സ്ത്രീകളും മാത്രം.[9]

## രണ്ട്

## സമൂഹവാർദ്ധക്യത്തിൻെറ പശ്ചാത്തലം

കൂടിക്കൊണ്ടിരിക്കുന്ന വൃദ്ധ അനുപാതം വൃദ്ധക്ഷേമനടപടികളുടെ ആക്കം കൂട്ടുന്നത് ആവശ്യമാക്കിത്തീർത്തിട്ടുണ്ട്. വികസിതരാജ്യങ്ങളിലും ഇത് ബാധകമാണെങ്കിലും വികസ്വരരാജ്യങ്ങളിലെ വിഭവപരിമിതി പ്രശ്നം ഗുരുതരമാക്കുന്നു. മാത്രമല്ല വികസനപ്രക്രിയയും അതോടൊപ്പം സാമൂഹ്യ സ്ഥാപനങ്ങളിലും സമ്പ്രദായങ്ങളിലും വരുന്ന മാറ്റങ്ങളും വൃദ്ധരുടെ അവസ്ഥയെ പ്രതികൂലമായി ബാധിക്കുകയും ചെയ്യുന്നു.

### ക.

### കേരളവികസനത്തിൻെറ പ്രത്യേകതകൾ

വികസനത്തിൻെറ ഫലമായി സമൂഹത്തിലുണ്ടാവുന്ന മാറ്റങ്ങളെല്ലാം സ്ഥിതിവിവരക്കണക്കുകൾ കൊണ്ട് വിവരിക്കുവാൻ വയ്യ. തൊഴിൽസാദ്ധ്യതകളിലും വരുമാന വിതരണത്തിലും മാനുഷികവിഭവശേഷിവികസനത്തിലും വിദ്യാഭ്യാസം, പൊതുജനാരോഗ്യം സാമൂഹ്യക്ഷേമം തുടങ്ങിയവയിലും ഉള്ള മാറ്റങ്ങൾ ഉൽപാദനവളർച്ചാനിരക്കുകളിൽ നേരിട്ട് പ്രതിഫലിക്കുകയില്ലല്ലോ.

കേരളത്തിലെ ആളോഹരി വരുമാനം 1980-81ൽ 570 രൂപ (ഇന്ത്യ 700 രൂപ) ആയിരുന്നത് 1986-87ൽ 639 രൂപ (ഇന്ത്യ 801 രൂപ) ആയി ഉയർന്നു. 1982ൽ ഇന്ത്യയിൽ 1000 ച.കി. മീറ്ററിൽ 2.1 ആശുപത്രികളുണ്ടായിരുന്നപ്പോൾ കേരളത്തിലിത് 19.5 ആയിരുന്നു. 1981ൽ പുരുഷൻമാരുടെയും സ്ത്രീകളുടെയും സാക്ഷരത യഥാക്രമം 75.3 ശതമാനവും 65.7 ശതമാനവും ആയിരുന്നു (ഇന്ത്യ 45.6 ശതമാനവും 7.91 ശതമാനവും). 99.6 ശതമാനം മലയാളിക്കുട്ടികളും വിദ്യാലയപ്രവേശനം നേടിയപ്പോൾ അഖിലേന്ത്യാ ശതമാനം 75 ആയിരുന്നു.[10]

പരസ്പരവിരുദ്ധങ്ങളായ ഒട്ടേറെ പ്രവണതകൾ കാണിക്കുന്നു എന്നതിനാൽ കേരളത്തിൻെറ വികസനം വിലയിരുത്തുക വിഷമമാ

9 ഇന്ത്യാ സർക്കാർ, ബ്യൂറോ ഒഫ് വിമൻസ് വെൽഫെയർ ആൻഡ് ഡെവലപ്പ്മെൻറ്, *വിമൻ ഇൻ ഇന്ത്യ : എ സ്റ്റാറ്റിസ്റ്റിക്കൽ പ്രൊഫൈൽ, 1988* (ന്യൂദൽഹി : ഡിപ്പാർട്ട്മെൻറ് ഒഫ് വിമൻ ആൻഡ് ചൈൽഡ് ഡെവലപ്പ്മെൻറ്, 1988)

10 *സെൻസസ് ഒഫ് ഇന്ത്യ, കേരള*

ണ്. ചില സാമൂഹ്യസൂചികകൾ കാണിക്കുന്നത് കേരളീയരുടെ ഉയർന്ന ഭൗതികജീവിതനിലവാരമാണ്. കേരളത്തിൽ ഭൗതികവും സാമ്പത്തികവുമായ അധോഘടന വികസിപ്പിക്കുന്നതോടൊപ്പം ക്ഷേമനടപടികളിലൂടെ സാമൂഹ്യ-ഉപഭോഗനിലവാരം ഉയർത്തുവാനുമുള്ള ശ്രമങ്ങളുണ്ടായി എന്നതാണ് ഇതിനു കാരണം.

കാർഷിക-വ്യവസായമേഖലകളിലുള്ള വളർച്ച സ്തുത്യർഹമല്ല. അതുമൂലം ദാരിദ്ര്യം, തൊഴിലില്ലായ്മ എന്നീ പ്രശ്നങ്ങൾ ഗുരുതരമായി തുടരുന്നു. ഇന്ത്യൻ സംസ്ഥാനങ്ങളിൽ ഏറ്റവും കൂടിയ തൊഴിലില്ലായ്മയുള്ളത് കേരളത്തിലാണ്. ഭക്ഷ്യക്കമ്മി, പ്രാദേശികവരുമാനവിതരണത്തിലെ ഏറ്റക്കുറച്ചിലുകൾ എന്നിവയ്ക്കൊന്നും പരിഹാരം കാണാൻ കഴിഞ്ഞിട്ടില്ല.

എൺപതു ശതമാനത്തിൽ അധികം ഗ്രാമവാസികളുള്ള കേരളത്തിൽ പ്രധാനതൊഴിൽ കൃഷിതന്നെ. പക്ഷെ കാർഷികവരുമാനംമാത്രം ഒരു ശരാശരി കുടുംബത്തിന്റെ പ്രാഥമികച്ചെലവിന് തികയുകയില്ല. കാർഷികോൽപാദനത്തിൽ പുരോഗതി ഇല്ലാത്തതിന് പ്രധാനകാരണങ്ങൾ കുറഞ്ഞ ആളോഹരികൃഷിയിടവും കൃഷിയിടങ്ങളുടെ വിസ്തീർണ്ണക്കുറവുമാണ്. കേരളത്തിനുവേണ്ട അരിയുടെ 42 ശതമാനവും പയർവർഗ്ഗധാന്യങ്ങളുടെ 10 ശതമാനവും മാത്രമെ സംസ്ഥാനത്തിനകത്ത് ഉൽപാദിപ്പിക്കപ്പെടുന്നുള്ളു. ബാക്കി മറ്റു സംസ്ഥാനങ്ങളിൽനിന്ന് ശേഖരിക്കണം. ഇതിന്റെ ഫലമായി പണം വൻതോതിൽ സംസ്ഥാനത്തിന് പുറത്തേക്ക് ഒഴുകുന്നു.

വ്യാവസായികവികസനവും മന്ദഗതിയിലാണ്. വ്യവസായത്തൊഴിലാളികളിൽ മുഖ്യഭാഗവും ഇപ്പോഴും കയർ, കശുവണ്ടി എന്നീ പരമ്പരാഗതവ്യവസായങ്ങളിലാണ് പണിയെടുക്കുന്നത്. ഇവയിലെ ഉൽപാദനക്ഷമത കൃഷിയേക്കാൾ കുറവാണെന്നു മാത്രമല്ല ഈ വ്യവസായങ്ങൾ വളർച്ചയുടെ ഒരു ലക്ഷണവും കാണിക്കുന്നുമില്ല.

## ഖ.
## കേരളത്തിന്റെ സമ്പദ്സ്ഥിതി - ഇന്നലെ, ഇന്ന്

1970-80 കാലയളവിൽ സംസ്ഥാന ആഭ്യന്തരവരുമാനം ചെറിയതോതിൽ (2.2 ശതമാനം) ഉയർന്നു. എന്നാൽ ഇത് അഖിലേന്ത്യാനിരക്കിനേക്കാൾ (4 ശതമാനം) കുറവായിരുന്നു. 1980നുശേഷം അഖിലേന്ത്യാനിരക്കിൽ ഗണ്യമായ ഉയർച്ച ഉണ്ടായെങ്കിലും കേരളത്തിൽ വളർച്ചയും തളർച്ചയും മാറിമാറി പ്രകടമായി.

ആളോഹരിയിലും കേരളത്തിന്റെ സ്ഥിതി മോശംതന്നെ. ആളോഹരി ആഭ്യന്തരവരുമാനം 1970-71ൽ 594 രൂപ ആയിരുന്നത് (ഇന്ത്യയാകെ 633 രൂപ) 1971-81 ദശകത്തിൽ പ്രതിവർഷം 0.4 ശതമാനം എന്ന നിരക്കിൽ കൂടുകയും 1981-86 കാലത്ത് പ്രതിവർഷം 0.7 ശതമാനം എന്ന നിരക്കിൽ കുറയുകയുമാണ് ചെയ്തത്. അഖിലേന്ത്യാതലത്തിൽ 2.2 ശതമാനവും 2.3 ശതമാനവും ഉയർന്ന സന്ദർഭത്തിലാണിത്.[11]

1970 മുതൽ 85വരെയുള്ള കാലയളവിൽ കാർഷികമേഖലയുടെ പങ്ക് 50 ശതമാനത്തിൽനിന്ന് 35 ശതമാനമായി കുറഞ്ഞപ്പോൾ വ്യവസായമേഖലയുടേത് 16 ശതമാനത്തിൽനിന്ന് 20 ശതമാനമായും സേവനമേഖലയുടേത് 34 ശതമാനത്തിൽനിന്ന് 45 ശതമാനമായും കൂടി.[12]

---

11 കേരള സർക്കാർ, ഡയക്ടറേറ്റ് ഒഫ് ഇക്കണോമിക്സ് ആൻഡ് സ്റ്റാറ്റിസ്റ്റിക്സ്, *സ്റ്റാറ്റിസ്റ്റിക്സ് ഫോർ പ്ലാനിങ്ങ്* (തിരുവനന്തപുരം : സർക്കാർ പ്രസ്സ്)

12 കേരള സർക്കാർ, *സ്റ്റാറ്റിസ്റ്റിക്സ് ഫോർ പ്ലാനിങ്ങ്*

ആഭ്യന്തരവരുമാനത്തിൽ കാർഷികമേഖലയുടെ പങ്കിലുണ്ടായ ഇടിവും സേവനമേഖലയുടെ വളർച്ചയും എടുത്തുപറയത്തക്കതാണെങ്കിലും സമ്പദ്വ്യവസ്ഥ ഇന്നും വേണ്ടവിധം വൈവിധ്യവൽക്കരിക്കപ്പെട്ടിട്ടില്ല. കേരളത്തിൻെറ ആഭ്യന്തരവരുമാനത്തിൻെറ പാതിയും ഇന്ന് സേവനമേഖലയിൽനിന്നാണ്. ഗതാഗതം, വ്യാപാരം, അടിസ്ഥാനസംവിധാനങ്ങൾ എന്നിവയുടെ വളർച്ചയാണിതിന് കാരണം. വ്യവസായമേഖലയുടെ ഉൽപാദനം ക്രമാനുഗതമായിരുന്നില്ല. 1981-82വരെ അത് വർദ്ധിച്ചെങ്കിലും പിന്നീട് കുറയുകയാണുണ്ടായത്. കൃഷിയുടെ പങ്ക് 20 ശതമാനം കുറഞ്ഞപ്പോഴും കാർഷികത്തൊഴിലാളികളുടെ അനുപാതം മാറിയില്ല.

## ഗ.

## തൊഴിൽരംഗം

വൃദ്ധരുടെ വരുമാന-ആരോഗ്യ നിലവാരങ്ങളിൽ തൊഴിൽനിലയ്ക്ക് പങ്കുണ്ട്. 1981ൽ കേരളത്തിലെ തൊഴിൽപങ്കാളിത്തനിരക്ക് (മൊത്തം ജനസംഖ്യയിൽ തൊഴിലാളികളുടെ ശതമാനം) പുരുഷൻമാരുടേത് 45ഉം സ്ത്രീകളുടേത് 17ഉം ആയിരുന്നു. അഖിലേന്ത്യാനിരക്ക് യഥാക്രമം 51ഉം 14ഉം ആയിരുന്നു.[13] വർഷത്തിൽ ഭൂരിഭാഗം ദിവസങ്ങളിലും തൊഴിലുള്ളവരെയാണ് ഈ കണക്കിൽ പെടുത്തിയിട്ടുള്ളത്.

കഴിഞ്ഞ എൺപത് വർഷങ്ങളിൽ പുരുഷൻമാരുടെയും സ്ത്രീകളുടെയും തൊഴിൽപങ്കാളിത്തനിരക്ക് കുറഞ്ഞിട്ടുണ്ട്. 1901ൽ 57 ശതമാനവും 33 ശതമാനവും ആയിരുന്നു തൊഴിൽപങ്കാളിത്തം. 1981 ആയപ്പോഴേക്കും അത് 45 ശതമാനവും 17 ശതമാനവുമായി കുറഞ്ഞു. സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തത്തിലാണ് കൂടുതൽ ഇടിവുണ്ടായത് എന്നർത്ഥം. തൊഴിൽപങ്കാളിത്തം പൊതുവിൽ കുറഞ്ഞത് പ്രായഘടനയിലെ മാറ്റങ്ങളും സ്കൂൾവിദ്യാഭ്യാസവും (തൊഴിലിലേർപ്പെടാനുള്ള കാലതാമസം) ദേശാടനവും കൊണ്ടായിരിക്കാം.

വിവിധമേഖലകളിലെ തൊഴിൽ നിരക്കുകൾ പരിശോധിക്കുമ്പോൾ കാണുന്നത് 1961നും 71നും ഇടയ്ക്ക് കാർഷികമേഖലയുടെ പങ്ക് 47 ശതമാനത്തിൽനിന്ന് 55 ശതമാനമായി കൂടുകയും വ്യവസായമേഖലയുടേത് 19.4 ശതമാനത്തിൽനിന്ന് 17.5 ശതമാനമായി കുറയുകയും ചെയ്തു എന്നാണ്. എന്നാൽ 1971ന് ശേഷം ഗതിമാറി. അടുത്ത 10 വർഷത്തിൽ കാർഷികമേഖലയുടെ പങ്ക് 2 ശതമാനം കുറഞ്ഞപ്പോൾ വ്യവസായ മേഖലയുടേത് അത്രതന്നെ വർദ്ധിച്ചു. സേവനമേഖലയുടേതാകട്ടെ 1961നും 81നും ഇടയ്ക്ക് നിരന്തരം കുറഞ്ഞ് 34 ശതമാനത്തിൽ നിന്ന് 28 ശതമാനമായി.[14]

കേരളത്തിലെ തൊഴിലാളികളിൽ അധികവും വ്യവസായഉൽപാദന-സേവന രംഗങ്ങളിലായിരുന്നു. അഖിലേന്ത്യാതലത്തിൽ ഇതല്ല സ്ഥിതി. അവിടെ കാർഷികമേഖലയിലാണ് കൂടുതൽപേരും പണിയെടുക്കുന്നത്. സ്ത്രീകളുടെ കാര്യത്തിലാണ് വ്യത്യാസം കൂടുതൽ പ്രകടം. കേരളത്തിലെ സ്ത്രീതൊഴിലാളികളിൽ 50 ശതമാനംപേരും വ്യവസായഉൽപാദന-സേവന രംഗങ്ങളിലായിരുന്നപ്പോൾ അഖിലേന്ത്യാതലത്തിൽ ഇത് 20 ശതമാനം മാത്രമായിരുന്നു. കേരളത്തിൽ കയർ, കശുവണ്ടി, കൈത്തറി വ്യവസായങ്ങളിൽ സ്ത്രീകൾ ഏറെക്കാലമായി പണിയെടുക്കുന്നുണ്ട്. ഈ വ്യവസായങ്ങളിലെ തൊഴിലുകൾക്ക് ആവശ്യമായ പ്രത്യേക വൈദഗ്ദ്ധ്യം സ്ത്രീകൾക്ക് ഉണ്ടെന്നതും താഴ്ന്ന വേതനനിരക്കും ഇതിനു കാരണമാണ്.

---

13 ഇന്ത്യാ സർക്കാർ, റജിസ്ട്രാർ-ജനറൽ, *സെൻസസ് ഓഫ് ഇന്ത്യ 1981* (ന്യൂദൽഹി : കൺട്രോളർ ഓഫ് പബ്ലിക്കേഷൻസ്, 1981)

14 കേരള സർക്കാർ, *സ്റ്റാറ്റിസ്റ്റിക്സ് ഫോർ പ്ലാനിങ്*

എല്ലാ പഞ്ചവൽസരപദ്ധതികളിലും തൊഴിലധിഷ്ഠിതപരിപാടികൾക്കു മുൻഗണന ഉണ്ടെങ്കിലും ജനപ്പെരുപ്പത്തിന് അനുസൃതമായി കേരളത്തിൽ തൊഴിലവസരങ്ങൾ വർദ്ധിച്ചിട്ടില്ല. ഇന്ത്യയിലെ ആകെ ജനങ്ങളുടെ നാല് ശതമാനത്തിൽ താഴെമാത്രം താമസിക്കുന്ന കേരളത്തിൽ റജിസ്റ്റർചെയ്ത തൊഴിൽരഹിതർ ഇന്ത്യയിലെമൊത്തം തൊഴിൽരഹിതരുടെ ഒമ്പതുശതമാനംവരും. 1980കളുടെ അവസാനത്തോടെ തൊഴിലില്ലായ്മ വളരെ രൂക്ഷമായി. 1987ൽ തൊഴിലെടുക്കുന്നവരിൽ 18 ശതമാനം പുരുഷൻമാരും 44 ശതമാനം സ്ത്രീകളും തൊഴിൽരഹിതരായിരുന്നു. കൂടാതെ പുരുഷൻമാരിൽ 13 ശതമാനവും സ്ത്രീകളിൽ 17 ശതമാനവും ഭാഗികമായി മാത്രം തൊഴിലുള്ളവരായിരുന്നു.[15]

എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിലെ റജിസ്ട്രേഷൻ കണക്കുകൾ കൃത്യമാകണമെന്നില്ല. റജിസ്റ്റർ ചെയ്യാത്ത തൊഴിൽരഹിതർ ഏറെയുണ്ട്. റജിസ്റ്റർ ചെയ്തവരിൽ, കൂടുതൽനല്ല ജോലി തേടുന്നവരും ഉണ്ടാവാം. പക്ഷെ പ്രശ്നത്തിൻെറ ഗൗരവം മനസ്സിലാക്കാൻ ഇവ സഹായിക്കും. 1970ൽ 2.94 ലക്ഷം തൊഴിലന്വേഷകരുണ്ടായിരുന്നു. 1986 ആയപ്പോഴേക്കും ഇവരുടെ എണ്ണം 26 ലക്ഷമായി. ഇതിൽ മിക്കവാറും എല്ലാവരുംതന്നെ സാക്ഷരരും 55 ശതമാനംപേർ എസ്.എസ്.എൽ.സിക്കാരുമാണ്.

എഴുപതുകളിൽ കേരളത്തിൽ നിന്ന് അഞ്ചുലക്ഷംപേർ ഗൾഫ് നാടുകളിലേക്ക് കുടിയേറി. 1980കളിലും പുറത്തേക്ക് പോയവരിൽ ഒരു വലിയ ശതമാനം ഗൾഫ്നാടുകളിലേക്കുതന്നെ ആയിരുന്നു. ബ്യൂറോ ഒഫ് ഇക്കണോമിക്സ് ആൻറ് സ്റ്റാറ്റിസ്റ്റിക്സിൻെറ 1978-79ലെ കണക്കുകൾ കാണിക്കുന്നത് കേരളത്തിൽനിന്നുള്ള ദേശാടകരിൽ 90 ശതമാനവും ഗൾഫിലേക്കാണെന്നും അതിൽ 70 ശതമാനംപേരും ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കാത്തവരാണ് എന്നുമത്രെ. അതായത് വിദ്യാഭ്യാസം കുറഞ്ഞവരിലെ തൊഴിലില്ലായ്മയ്ക്ക് ഗൾഫ് ഒരു പരിധിവരെ പരിഹാരമായിരുന്നു എന്നർത്ഥം.

എന്നാൽ 1980കളുടെ അവസാനത്തോടെ ഗൾഫ്ദേശാടകരുടെ മിച്ച സംഖ്യയിൽ (പുറത്തേയ്ക്ക് പോയവരും തിരിച്ചുവന്നവരും തമ്മിലുള്ള വ്യത്യാസം) വലിയ വളർച്ചയില്ല. കേരളത്തിലെ 10 തൊഴിലാളികൾക്ക് 1 എന്നതോതിലാണ് ദേശാടകത്തൊഴിലാളികളുടെ അനുപാതം. ഇവർ ധാരാളം പണം കേരളത്തിലേക്ക് അയക്കുന്നുണ്ട്. ഏകദേശം 700-900 കോടി രൂപ ഓരോവർഷവും ഇങ്ങനെ അയക്കപ്പെടുന്നുണ്ട് എന്ന് ഒരു പഠനം വെളിപ്പെടുത്തുന്നു.[16] കേരളീയകുടുംബങ്ങളുടെ വരുമാനത്തിൻെറ 10 ശതമാനം സംസ്ഥാനത്തിന് പുറത്തുനിന്നുള്ള വരുമാനമാണത്രെ. 1976-77ൽ സംസ്ഥാന ആഭ്യന്തര വരുമാനത്തിൻെറ 6-8 ശതമാനം ആയിരുന്ന ഇത് 1980-81 ആയപ്പോഴേക്കും 22-28 ശതമാനമായി.

സംസ്ഥാനത്തിന് പുറത്തു നിന്നു വരുന്ന വരുമാനം മിച്ചദേശാടനസംഖ്യയേയും അവിടങ്ങളിലെ വേതനനിലവാരത്തെയും ആശ്രയിച്ചിരിക്കും. അതുകൊണ്ട് പുറംവരുമാനം ആശ്രയിച്ചു കഴിയുന്ന കുടുംബങ്ങളുടെയും വൃദ്ധരുടെയും ക്ഷേമവും മേൽഘടകങ്ങളാൽ സ്വാധീനിക്കപ്പെടുന്നു.

അറുപതുവയസ്സ് കഴിഞ്ഞവരിൽ 40 ശതമാനം പുരുഷൻമാരും 7 ശതമാനം സ്ത്രീകളും തൊഴിലിൽ ഏർപ്പെടുന്നുണ്ട് (1981ലെ

---

15 കേരള സർക്കാർ, ഡിപ്പാർട്മെൻറ് ഒഫ് ഇക്കണോമിക്സ് ആൻഡ് സ്റ്റാറ്റിസ്റ്റിക്സ്, *റിപ്പോർട് ഒഫ് ദ സർവേ ഓൺ അൺഎംപ്ലോയ്മെൻറ് ഇൻ കേരള* (തിരുവനന്തപുരം : സർക്കാർ പ്രസ്സ്, 1988)

16 ഐ. എസ്. ഗുലാട്ടി, അശോക മോഡി, 'റെമിറ്റൻസസ് ഒഫ് ഇന്ത്യൻ മൈഗ്രൻറ്സ് ടു ദ മിഡിൽ ഈസ്റ്റ് : ആൻ അസസ്മെൻറ് വിത്ത് സ്പെഷൽ റെഫറൻസ് ടു മൈഗ്രൻറ്സ് ഫ്രം കേരളാസ്റ്റേറ്റ്', (തിരുവനന്തപുരം : സി.ഡി.എസ്. വർക്കിങ്ങ് പേപ്പർ നമ്പർ 182, 1983)

കണക്ക്). അഖിലേന്ത്യാ നിരക്കുകൾ 64 ശതമാനവും 10 ശതമാനവും ആയിരുന്നു. 1971-81 ദശകത്തിൽ പുരുഷൻമാരിൽ തൊഴിൽനിരതരുടെ ശതമാനം വർദ്ധിച്ചെങ്കിലും സ്ത്രീകളുടെ കാര്യത്തിൽ വലിയമാറ്റം കണ്ടില്ല. 1981ൽ കേരളത്തിലെ മൊത്തം തൊഴിലാളികളിൽ വൃദ്ധർ 6.7 ശതമാനമായിരുന്നു.

കേരളീയവൃദ്ധരിൽ, സർവ്വീസ് പെൻഷൻ ലഭിക്കാത്തവരിൽ, ഒട്ടുമുക്കാലും സ്വതന്ത്രമായ വരുമാനമാർഗ്ഗം ഇല്ലാത്തവരാണ്. കാർഷികത്തൊഴിലാളികൾക്കും കൂലിപ്പണിക്കാർക്കും പണിയെടുക്കുന്ന കാലത്തേ വരുമാനം കിട്ടുകയുള്ളൂ. അവർക്കെല്ലാം മക്കളെയും മറ്റ് ബന്ധുക്കളെയും ആശ്രയിക്കുകയേ നിവൃത്തിയുള്ളൂ. മക്കളില്ലാത്തവർക്ക് ബന്ധുക്കളുടെ സഹായം കിട്ടുന്നില്ലെങ്കിൽ സ്ഥാപനങ്ങൾ ആശ്രയമരുളണം. അതുമില്ലെങ്കിൽ വൃദ്ധർക്ക് വാർദ്ധക്യത്തെ അവഗണിച്ച് കുറേക്കാലം പണിയെടുത്തേ പറ്റൂ.

## ഡ.

## വിദ്യാഭ്യാസം

വയസ്സുകാലത്തെ ജീവിതക്ഷേമത്തിന്റെ നിദാനം യുവത്വത്തിലെ തൊഴിൽ-സാമ്പത്തിക നിലയാണല്ലോ. ഈ നിലയ്ക്ക് കാരണമാകട്ടെ വിദ്യാഭ്യാസ-സാക്ഷരതാനിലയും. സാക്ഷരതാനിരക്ക്, സ്ക്കൂൾ പ്രവേശനഅനുപാതം, സംസ്ഥാന വരുമാനത്തിൽ വിദ്യാഭ്യാസത്തിന് നീക്കിവെച്ച തുക എന്നിവ കണക്കിലെടുത്താൽ കേരളത്തിലെ വിദ്യാഭ്യാസവികസനം മെച്ചപ്പെട്ടതാണ്. കേരളത്തിലെ ബജറ്റ് ചെലവുകളുടെ 38 ശതമാനവും പൊതുചെലവിന്റെ 6.5 ശതമാനവും വിദ്യാഭ്യാസത്തിനായി നീക്കിവച്ചിട്ടുണ്ട്. മറ്റെല്ലാ സംസ്ഥാനങ്ങളും കൂടെയുള്ള കണക്കെടുത്താൽ ഇവ 23 ശതമാനവും 3 ശതമാനവും മാത്രമാണ്.

1981ൽ കേരളത്തിൽ 70 ശതമാനം പേർ സാക്ഷരർ (പു: 75 ശതമാനം, സ്ത്രീ: 66 ശതമാനം) ആയിരുന്നപ്പോൾ അഖിലേന്ത്യാ സാക്ഷരത 36 ശതമാനം മാത്രമായിരുന്നു.[17] സാക്ഷരതയുടെ കാര്യത്തിൽ കേരളത്തിൽ നഗര-ഗ്രാമവ്യത്യാസം ഏറെയില്ല. ഗ്രാമങ്ങളിൽ പോലും 98 ശതമാനം പ്രൈമറി വിദ്യാർത്ഥികൾക്കും അടുത്ത സ്കൂളിലേക്ക് ശരാശരി 2 കിലോമീറ്ററിലധികം ദൂരമില്ല. അറുപത് കഴിഞ്ഞവരിലെ സാക്ഷരതാനിരക്ക് 1981ൽ 48 ശതമാനം ആയിരുന്നു (പു: 66 ശതമാനം സ്ത്രീ: 33 ശതമാനം). അഞ്ച് മുതൽ ഒമ്പത് വയസ്സുവരെ പ്രായമായ കുട്ടികളിൽ 75 ശതമാനവും 10-14 പ്രായവിഭാഗത്തിൽപ്പെട്ടവരിൽ 86 ശതമാനവും സ്കൂൾവിദ്യാർത്ഥികളായിരുന്നു. എന്നാൽ 15-19 പ്രായവിഭാഗത്തിൽ സ്കൂളിലോ കോളേജിലോ പോകുന്നവർ 40.5 ശതമാനം മാത്രമെ ഉണ്ടായിരുന്നുള്ളൂ. കോളേജ് വിദ്യാഭ്യാസത്തിന്റെ ശതമാനം 20-24 വയസ്സ് ഗ്രൂപ്പിൽ 10ഉം. 1960-61ൽ സെക്കൻററി വിദ്യാഭ്യാസം നടത്തുന്നവരുടെ എണ്ണം പുരുഷൻമാരിൽ 33 ശതമാനവും സ്ത്രീകളിൽ 25 ശതമാനവും ആയിരുന്നത് 1980-81ൽ യഥാക്രമം 70 ശതമാനവും 65 ശതമാനവും ആയി ഉയർന്നു.

# മൂന്ന്

# വൃദ്ധരുടെ സംരക്ഷണം കുടുംബത്തിൽ

സാമൂഹികസ്ഥാപനങ്ങളുടെ പ്രവർത്തനങ്ങളിലും സമ്പ്രദായങ്ങളിലും മാറ്റങ്ങൾ വരുത്തുന്നതിൽ വികസനപ്രക്രിയക്ക് പങ്കുണ്ട്. വൃദ്ധസംരക്ഷണത്തിലും ഇത്തരം മാറ്റങ്ങൾക്ക് പങ്കുണ്ട്. വൃദ്ധരുടെ സംരക്ഷണത്തിന്റെ പ്രാഥമിക ചുമതല കുടുംബത്തിനാണ് എന്നതുകൊണ്ട് ഈ കാര്യത്തിൽ കുടുംബാംഗങ്ങളുടെ പങ്കും കഴിവും പരിശോധിക്കാം.

17 *സെൻസസ് ഓഫ് ഇന്ത്യ , കേരള*

## ക.

## സാംസ്കാരിക പശ്ചാത്തലം

ഹിന്ദുമതപാരമ്പര്യം (ഇത് തന്നെയാണല്ലോ ഇന്ത്യയിലെ ഇതരമതങ്ങളെയും ഒരു പരിധിവരെ സ്വാധീനിച്ചത്) വൃദ്ധരെ ബഹുമാനിക്കണം എന്ന് പഠിപ്പിക്കുന്നു. ആചാരങ്ങളും ഇതിഹാസകഥകളും മറ്റും അതിനെ ശക്തിപ്പെടുത്തുന്നു. മാതാപിതാക്കളുടെ സംരക്ഷണം മക്കളുടെ പ്രധാന കർത്തവ്യങ്ങളിലൊന്നാണ്. ഇന്നും ഇന്ത്യയിലെ മിക്ക കുടുംബങ്ങളിലും വൃദ്ധസംരക്ഷണവും ബഹുമാനവും ഒരു പ്രാഥമികകർത്തവ്യമായും ഏറ്റവും തലമൂത്ത ആളെ കുടുംബനാഥനായും കണക്കാക്കുന്നു.

ജൻമിത്വ-കൃഷി . വ്യവസ്ഥയനുസരിച്ച് കുടുംബനാഥന്റെ നിയന്ത്രണത്തിലായിരുന്നു ഭൂസ്വത്ത് മുഴുവൻ. അവകാശികളെ നിശ്ചയിക്കുന്നതും ഏറെക്കുറെ അയാൾതന്നെ ആയിരുന്നു. വരുമാനത്തിനും തൊഴിലിനുമായി കുടുംബാംഗങ്ങളെല്ലാം കുടുംബനാഥനെ ആശ്രയിച്ചിരുന്നു. മക്കളുടെ വിവാഹം, വിദ്യാഭ്യാസം, തൊഴിൽ എന്നിങ്ങനെ പ്രധാന കാര്യങ്ങളിലെല്ലാം അന്തിമതീരുമാനങ്ങൾ കുടുംബനാഥന്റേതാകയാൽ ഓരോ കുടുംബാംഗത്തിന്റെയും സാമൂഹ്യ-സാമ്പത്തിക ജീവിതത്തിന്റെ ചരട് കുടുംബനാഥന്റെ കയ്യിലാണ്. അതിനാൽ വൃദ്ധർക്ക് കിട്ടേണ്ട ശ്രദ്ധയും സംരക്ഷണവും സ്വന്തം നിയന്ത്രണപരിധിയിൽ ആയിരുന്നു. എന്നാൽ ഭൂസ്വത്ത് അധികമില്ലാത്ത കുടുംബങ്ങളിലാകട്ടെ വൃദ്ധരുടെ സ്വാധീനം അൽപം കുറവായിരുന്നു. അവർക്ക് സ്വന്തമായ വരുമാനമില്ലെന്നതുതന്നെ കാരണം.

## ഖ.

## കേരളത്തിലെ സാമ്പ്രദായിക കുടുംബം

ദായക്രമമനുസരിച്ച് കേരളത്തിലെ കുടുംബങ്ങളെ മൂന്നായി തിരിക്കാം. മക്കത്തായം, മരുമക്കത്തായം, രണ്ടും ചേർന്നത്. 1951ൽ ഇവ ഏകദേശം തുല്യ അനുപാതത്തിലായിരുന്നു. മൂന്ന് രീതിയനുസരിച്ചും സ്വത്ത് കുടുംബത്തിന്റെ പൊതുവുടമയിലായിരുന്നു. സർവ്വസമ്മതത്തോടെ മാത്രമെ സ്വത്ത് വിൽക്കാൻ സാധിക്കുമായിരുന്നുള്ളു.

മരുമക്കത്തായ സമ്പ്രദായമനുസരിച്ച് സ്വത്ത് സ്ത്രീകുടുംബാംഗങ്ങൾവഴി തലമുറ കൈമാറിവന്നു. സ്വത്ത് വിഭജിക്കാതെ കുടുംബസ്വത്തായി തുടരുകയും കാരണവരുടെ പ്രമാണിത്തം ചോദ്യംചെയ്യപ്പെടാതെ നിൽക്കുകയും ചെയ്തു. വിവാഹിതകൾ വീടുമാറേണ്ട ആവശ്യം ഉണ്ടായിരുന്നില്ല. തലമുറകളായി വളർന്നു വേരുറച്ച ഈ സമ്പ്രദായത്തിൽനിന്ന് മക്കത്തായസമ്പ്രദായത്തിലേക്ക് മാറണമെന്ന മോഹമുദിച്ചത് ഈ നൂറ്റാണ്ടിന്റെ തുടക്കത്തിലാണ്. 1925 ആയപ്പോഴേക്കും പല നിയമങ്ങളും മരുമക്കത്തായ സമ്പ്രദായത്തെ ഉലച്ചു. മക്കത്തായത്തിൽനിന്ന് അണുകുടുംബ സമ്പ്രദായത്തിലേക്ക് അടുത്തകാലത്തുണ്ടായ മാറ്റം അവഗണിക്കാവുന്നതല്ലെങ്കിലും പരമ്പരാഗതമായ കുടുംബബന്ധങ്ങളാണ്, അൽപം അയഞ്ഞ രീതിയിലാണെങ്കിലും ഇന്നും നിലവിലുള്ളത്.

## ഗ.

## കുടുംബ സംവിധാനത്തിലെ മാറ്റങ്ങൾ

ജനന-മരണനിരക്കുകളിലെ ഗണ്യമായ ഇടിവുമൂലം കേരളീയ കുടുംബങ്ങളുടെ വലിപ്പത്തിലും ഘടനയിലും താമസരീതികളിലും അംഗങ്ങളുടെ പങ്കിലും മാറ്റം വന്നിരിക്കുന്നു. ജനസംഖ്യാപരമായ ഈ മാറ്റങ്ങളോടൊപ്പം തൊഴിൽപരമായമാറ്റം, ദേശാടനം, നഗരവൽക്കരണം, സ്ത്രീകളുടെ തൊഴിൽസ്ഥിതിയിലുള്ള മാറ്റം, വൈവാഹിക ജീവിതത്തിലെ തുല്യപങ്കാളിത്തം, കുട്ടികളെ വളർത്തുന്നതിലും അവരുടെ വിദ്യാഭ്യാസത്തിന്റെയും തൊഴിലിന്റെയും കാര്യത്തിലുമുള്ള സ്ത്രീക

ളുടെ പങ്ക് വർദ്ധിച്ചത് എന്നിവയും ശ്രദ്ധേയമാണ്. വൃദ്ധജനതയുടെ സ്ഥിതിയിൽ മാറ്റങ്ങൾ ഉളവാക്കാൻ ഇവ പ്രേരകമായിട്ടുണ്ട്. ജനനസമയത്തുള്ള ആയുർസാദ്ധ്യത ഉയരുന്നതിനുമുമ്പ് പൗത്രൻമാരെയും പൗത്രികളെയും കാണുവാൻ ദമ്പതികൾ ജീവിച്ചിരിക്കുമോ എന്ന് സംശയമായിരുന്നു. പ്രപൗത്രനെ കാണാൻ കഴിഞ്ഞ മുത്തച്ഛനെ സ്വർണ്ണനാണ്യങ്ങൾകൊണ്ട് അഭിഷേകം ചെയ്യുന്ന പതിവ് ഇന്ത്യയിലെ സമ്പന്നർക്കിടയിൽ ഉണ്ടായിരുന്നു. 60ഉം 84ഉം പിറന്നാളുകൾ കെങ്കേമമായി ആഘോഷിക്കാറുമുണ്ടായിരുന്നു. 84-ാം വയസ്സിൽ ആയിരത്തൊന്നു പൂർണ്ണചന്ദ്രൻമാരെ കണ്ടിരിക്കും എന്നതായിരുന്നു ആ പിറന്നാളിന്റെ പ്രാധാന്യം. ഇന്ന് ശരാശരിക്കണക്കുകൾ നോക്കിയാൽ ഒട്ടേറെ ആളുകൾ ഇതിലും എത്രയോ കൊല്ലങ്ങൾ ജീവിക്കുന്നുണ്ട്. രണ്ടിലധികം തലമുറകളടങ്ങുന്ന കുടുംബങ്ങളുടെയും പുത്രരും പൗത്രരും നന്നാവുന്നതുകണ്ട് തൃപ്തിയടയുന്ന മുത്തച്ഛൻമാരുടെയും മുത്തശ്ശിമാരുടെയും എണ്ണം കൂടിക്കൂടിവരുന്നു.

കുട്ടികളുണ്ടാവണമെന്ന ആഗ്രഹം കേരളത്തിലെ എല്ലാ കുടുംബങ്ങളിലും ഉണ്ടെങ്കിലും എണ്ണത്തിന്റെ കാര്യത്തിൽ നിയന്ത്രണം കാണാം. ആദ്യത്തെയും അവസാനത്തെയും സന്തതികൾ തമ്മിലുള്ള പ്രായവ്യത്യാസവും കുറഞ്ഞുവരുന്നു. 22 വയസ്സിൽ വിവാഹിതയാവുന്ന സ്ത്രീ26 വയസ്സിനിടയ്ക്ക് സന്തത്യുൽപാദനം പൂർത്തിയാക്കുകയും അങ്ങനെ ആയുർസാദ്ധ്യതയായ 70 വയസ്സിനിടയ്ക്ക് 40ഓളംവർഷം കുട്ടികളോടൊത്ത് ജീവിക്കുകയും ചെയ്യുന്നതാണ് ഇപ്പോൾ കാണുന്നത്.

ഈ മാറിയ ചുറ്റുപാടിനു ചില പ്രശ്നങ്ങളുമുണ്ട്. ഇതിന്റെ ഫലമായി ഇളംതലമുറകൾക്ക് സാമ്പത്തികബുദ്ധിമുട്ടുകളും മനശ്ശാസ്ത്രപരമായ സമ്മർദ്ദവും ഉണ്ടാവുന്നു. ഇളംതലമുറയുടെ മോഹനിലവാരം കൂടുന്നതനുസരിച്ച് ഈ പ്രശ്നങ്ങളും ഗുരുതരമാവുന്നു. മാതാപിതാക്കളോടും കുഞ്ഞുങ്ങളോടുമുള്ള കടപ്പാടിനിടയിൽ യുവദമ്പതികൾ വലയുന്നു. വാർദ്ധക്യകാലത്തു സംരക്ഷണം കിട്ടുമെന്ന പ്രതീക്ഷയിൽ മാതാപിതാക്കൾ കുട്ടികളുടെ വളർച്ചയ്ക്കും പുരോഗതിക്കും തങ്ങളുടെ വരുമാനത്തിന്റെ സിംഹഭാഗവും ചെലവാക്കുന്നു. എന്നാൽ ഈ പ്രതീക്ഷ അസ്ഥാനത്താകുമ്പോൾ - കുട്ടികൾ സ്വന്തം പുരോഗതിക്കും തങ്ങളുടെ കുട്ടികളെ വളർത്തുന്നതിനും പണവും സമയവും അധികം ചെലവാക്കുമ്പോൾ - പ്രശ്നങ്ങൾ ഉണ്ടാവുന്നു.

സമ്പന്ന കുടുംബങ്ങളിലെ ഇളം തലമുറക്കാർ വിദ്യാഭ്യാസത്തിനും തൊഴിലിനുമായി കേരളം വിട്ടാൽ മാതാപിതാക്കൾക്ക് ചെലവിന് പണമയക്കുന്നുണ്ടെങ്കിലും ഏകാന്തതയും വൈകാരികമായ നിരാശ്രയത്വവും വൃദ്ധരെ അലട്ടുന്നു.

ഉയർന്ന വിവാഹപ്രായവും വിദ്യാഭ്യാസയോഗ്യതയും ദാമ്പത്യത്തിൽ സ്ത്രീപുരുഷസമത്വം വർദ്ധിപ്പിച്ചിട്ടുണ്ട്. പണ്ട് വിവാഹബന്ധങ്ങൾ തീരുമാനിച്ച് ഉറപ്പിക്കുന്നത് മുതിർന്നവരായിരുന്നു. സ്ത്രീകൾ പുരുഷൻമാരെ അപേക്ഷിച്ച് വളരെ പ്രായംകുറഞ്ഞവരും വിദ്യാഭ്യാസം കുറഞ്ഞവരുമായിരുന്നു. എന്നാൽ ഉയർന്ന വിവാഹപ്രായം, വിദ്യാഭ്യാസം എന്നിവ സ്ത്രീകളുടെ പങ്കും ചുമതലകളും മാറ്റിയെടുത്തു. സ്ത്രീകൾ സാമ്പത്തികമായും കൂടുതൽ സ്വാശ്രയരായി. അതിനാൽ ദമ്പതികളെ പഴയമട്ടിലുള്ള സാമൂഹികചട്ടക്കൂടുകളിൽ ഒതുക്കുവാൻ വീട്ടിലെ മുതിർന്നവർക്ക് കഴിയാതായി. മുതിർന്നവർക്ക് അവരിൽനിന്ന് കിട്ടുന്ന ശ്രദ്ധ കുറയുന്നതിനും ഈ മാറ്റങ്ങൾ കാരണമായേക്കാം.

ഇതിനർത്ഥം ചെറുപ്പക്കാർ വൃദ്ധരോട് തികഞ്ഞ അവഗണന കാണിക്കുമെന്നല്ല. എന്നാൽ വൃദ്ധരെ ശ്രദ്ധിക്കുവാൻ ചെറുപ്പക്കാർക്ക് വിഷമം കൂടിവരും . ഇന്നും കുടുംബത്തിലെ മുതിർന്നവരുടെ ക്ഷേമം ശ്രദ്ധിക്കൽ ചെറുപ്പക്കാരുടെ കടമ തന്നെയാണ്. അത് തെറ്റിക്കുന്നവരെ സമുദായം ഒറ്റപ്പെടുത്തുകയും നിർവ്വഹിക്കുന്നവരെ അംഗീകരിക്കുകയും ചെയ്യുന്നുണ്ട്. പക്ഷെ അതെല്ലാം

ക്രമേണ അയഞ്ഞുവരികയാണ്. കുടുംബത്തിലെ ശ്രദ്ധാകേന്ദ്രസ്ഥാനത്തുനിന്ന് കുട്ടികൾ ക്രമേണവൃദ്ധരെ പുറംതള്ളുകയാണ്.

### ഘ.

## കുടുംബഘടന

1981ൽ ഒരു ശരാശരി കേരളീയ കുടുംബത്തിൽ 6 അംഗങ്ങളാണുണ്ടായിരുന്നത് (അഖിലേന്ത്യാ 5.5). സ്ത്രീകളും പുരുഷൻമാരും ഏതാണ്ട് ഒരേപോലെ. അഖിലേന്ത്യാ തലത്തിൽ 9 ശതമാനം കുടുംബങ്ങളുടെ നേതൃസ്ഥാനത്ത് സ്ത്രീകളായിരുന്നുവെങ്കിൽ കേരളത്തിൽ ഇത് 17 ശതമാനമായിരുന്നു. കുടുംബത്തിൽ മുതിർന്നവരോ കുട്ടികളോ അതോ രണ്ടുവിഭാഗവുംതന്നെയോ അധികമായതുകൊണ്ടാണ് കേരളത്തിലെ കുടുംബങ്ങളുടെ അധിക വലിപ്പം എന്ന് തീർത്തുപറയാനാവില്ല. എന്നാൽ കേരളത്തിൽ സ്ത്രീ നേതൃത്വം ഉള്ള കുടുംബങ്ങളുടെ ആധിക്യത്തിനു കാരണം പൊതുവെ വൃദ്ധകളുടെ ഉയർന്ന അനുപാതമാണെന്ന് പറയാം.

വൃദ്ധരുൾപ്പെടെയുള്ള കുടുംബാംഗങ്ങളുടെ ജീവിതക്രമങ്ങളിലേക്കും നേതൃത്വത്തിന്റെ സ്വഭാവത്തിലേക്കും കുടുംബഘടന വെളിച്ചം വീശുന്നു. ആകെ കുടുംബങ്ങളിൽ ഏകാംഗകുടുംബങ്ങളുടെ എണ്ണം തുച്ഛമാണ്. 1971ൽ പുരുഷനായക കുടുംബങ്ങളിൽ 2.2 ശതമാനവും സ്ത്രീനേതൃത്വമുള്ള കുടുംബങ്ങളിൽ 8.9 ശതമാനവും മാത്രമെ ഏകാംഗ കുടുംബങ്ങളുണ്ടായിരുന്നുള്ളു. അഖിലേന്ത്യാ തലത്തിൽ ഇവ 4.5 ശതമാനവും 26.5 ശതമാനവും ആയിരുന്നു. അതായത് സ്ത്രീ നേതൃത്വമുള്ള കുടുംബങ്ങൾ അധികമാണെങ്കിലും ഒറ്റയ്ക്ക് താമസിക്കുന്ന സ്ത്രീകൾ കേരളത്തിൽ താരതമ്യേന കുറവാണ്.

വയസ്സനുസരിച്ചുള്ള കണക്കുകൾ പരിശോധിച്ചാൽ ഒറ്റയ്ക്ക് ജീവിക്കുന്ന വൃദ്ധരുടെ വിവരങ്ങൾ മനസ്സിലാക്കാം. പണ്ട് ഒറ്റയ്ക്ക് താമസിക്കുന്ന വൃദ്ധർ തീരെ കുറവായിരുന്നു. 1971ൽ 50 കഴിഞ്ഞ വൃദ്ധർ തനിയെ താമസിക്കുന്ന കുടുംബങ്ങൾ കേരളത്തിലെ ആകെ കുടുംബങ്ങളുടെ എണ്ണത്തിന്റെ 2 ശതമാനമായിരുന്നു. ഇന്ത്യയാകെ ഇത് നാലു ശതമാനമായിരുന്നു. ഏകാംഗ കുടുംബങ്ങളിൽ മിക്കപേരും 50ൽ താഴെ പ്രായമുള്ളവരായിരുന്നു. നഗരവൽക്കരണത്തിന്റെ ഫലമായി കുടുംബങ്ങൾ ശിഥിലമായതാവാം ഇതിനു കാരണം.

1971ൽ രണ്ടു ശതമാനത്തിൽ താഴെ കേരളീയകുടുംബങ്ങളിൽ കുടുംബനാഥന്റെ അമ്മയോ അച്ഛനോ അംഗമായിരുന്നു. ആശ്രിതനായ അച്ഛനോ ആശ്രിതയായ അമ്മയോ കുടുംബനാഥനാ(യാ)യി എണ്ണപ്പെട്ടതാവാം ആശ്രിതമാതാപിതാക്കളുടെ ഈ കുറഞ്ഞ നിരക്കിന് കാരണം. 1971ൽ പുരുഷൻ നാഥനായുള്ള കുടുംബങ്ങളിൽ 89 ശതമാനത്തിലും കുടുംബനാഥന്റെ ഭാര്യ കുടുംബത്തിലെ അംഗമായിരുന്നു. അതേസമയം സ്ത്രീ നേതൃത്വം വഹിച്ച കുടുംബങ്ങളിൽ ഏഴ് ശതമാനത്തിൽ മാത്രമേ ഭർത്താവ് അംഗമായിരുന്നുള്ളു. വിവാഹിതരായ മക്കൾ കൂടെ ജീവിച്ചിരുന്നത് കൂടുതലും അമ്മ ഗൃഹനാഥയായുള്ള കുടുംബങ്ങളിലായിരുന്നു.[18]

### നാല്

## പെൻഷൻപദ്ധതികൾ

നേരത്തെ ചൂണ്ടിക്കാണിച്ചതുപോലെ കീഴ്വഴക്കമനുസരിച്ച് ഇന്ത്യയിൽ വൃദ്ധസംരക്ഷണം ഇളമുറക്കാരുടെ ചുമതലയാണ്. എങ്കിലും മാറിവരുന്ന സാഹചര്യത്തിൽ സാമൂഹ്യസുരക്ഷാനടപടികളുടെ ആവശ്യം സംസ്ഥാനതലത്തിലും അഖിലേന്ത്യാതലത്തിലും ഇപ്പോൾ അംഗീകരിക്കപ്പെട്ടിട്ടുണ്ട്.

---

18 ഇന്ത്യാ സർക്കാർ, റജിസ്ട്രാർ - ജനറൽ, *സെൻസസ് ഓഫ് ഇന്ത്യ 1971, സീരിസ് 9 : കേരള, ഭാഗം II സി* (ii) : *സോഷ്യൽ ആൻഡ് കൾച്ചറൽ ടേബിൾസ്* (ന്യൂദൽഹി : കൺട്രോളർ ഓഫ് പബ്ലിക്കേഷൻസ്, 1979)

## ക.

## വിവിധയിനം പെൻഷൻ പദ്ധതികൾ

1952ൽ അഖിലേന്ത്യാതലത്തിൽ പ്രോവിഡൻറ് ഫണ്ട് നിലവിൽ വന്നു. പക്ഷെ ഇതിൻെറ വ്യാപ്തി ചില തൊഴിൽശാലകളി ലെയും വ്യാപാരസ്ഥാപനങ്ങളിലെയും തൊഴിലാളികളിൽ ഒതുങ്ങിനിന്നിരുന്നു. അടു ത്തകാലങ്ങളിലായി കുടുംബപെൻഷൻഫണ്ട് പോലുള്ള മറ്റ് പദ്ധതികളിലൂടെ ഇതിൻെറ വ്യാപ്തി കൂട്ടിയിട്ടുണ്ട്. 1957 മുതൽ 16 സംസ്ഥാനങ്ങളിൽ വൃദ്ധക്ഷേമനടപടികൾ കേന്ദ്രസഹായത്തോടെ നടപ്പാക്കുന്നുണ്ട്. കേര ളത്തിൽ ആദ്യമായി 1967ലാണ് നിരാലംബ രായ വൃദ്ധർക്കും വിധവകൾക്കും വിവാഹ മോചിതരായ സ്ത്രീകൾക്കും വികലാം ഗർക്കുംവേണ്ടി പെൻഷൻപദ്ധതി നടപ്പിലാക്കി യത്. 65 വയസ്സിന് മീതെയുള്ളവരും കുറഞ്ഞത് രണ്ടുവർഷമെങ്കിലും സംസ്ഥാനത്ത് താമസി ക്കുന്നവരുമായ കുറഞ്ഞവരുമാനക്കാർക്ക്, 20 വയസ്സിന് മേൽ പ്രായമുള്ള ബന്ധുക്കളില്ലെ ങ്കിൽ ഈ പദ്ധതിയനുസരിച്ച് പെൻഷൻ ലഭി ക്കുന്നു.

തൊഴിലനുസരിച്ച് വിവിധ പെൻഷൻ പദ്ധതികളും ഇന്ന് നിലവിൽ വന്നിരിക്കുന്നു. 1980ൽ നടപ്പിലാക്കിയ കാർഷികത്തൊഴി ലാളി പെൻഷൻപദ്ധതി തൊഴിലില്ലായ്മ, രോഗം, വാർദ്ധക്യം എന്നിവക്കെതിരെ കർഷ കത്തൊഴിലാളികളെ ഒരു പരിധിവരെ സംരക്ഷിക്കുന്നു. കുടുംബത്തിൻെറ വാർഷിക വരുമാനം 1500 രൂപ (1980ൽ)യിൽ കവിയാ ത്തതും കേരളത്തിൽ 10 വർഷമെങ്കിലും തുടർച്ചയായി താമസിക്കുന്നതുമായ 60 കഴിഞ്ഞ കാർഷികത്തൊഴിലാളികളാണ് ഈ പദ്ധതിയുടെ ഗുണഭോക്താക്കൾ. വൃദ്ധക്ഷേ മസ്ഥാപനങ്ങളിൽ പാർക്കുന്നവരും മറ്റ് പദ്ധ തികളനുസരിച്ച് സഹായം ലഭിക്കുന്നവരും ഇതിന് അർഹരല്ല. തോട്ടംതൊഴിലാളി കൾക്കും ഈ പദ്ധതിയുടെ പ്രയോജനം ലഭി ക്കുകയില്ല.

1970ൽ കള്ളുചെത്തുതൊഴിലാളിക ളുടെ ക്ഷേമത്തിനായി സ്ഥാപിച്ച ക്ഷേമ ബോർഡ് ഷോപ്പ് കോൺട്രാക്ടർമാരിൽനി ന്നും പ്രൊവിഡൻറ് ഫണ്ടും ഗ്രാറ്റുവിറ്റി തുകയും പിരിച്ച് ചെത്തുതൊഴിലാളികൾക്ക് പെൻഷൻ നൽകുന്നു.

മൽസ്യത്തൊഴിലാളികൾക്കും കയർതൊ ഴിലാളികൾക്കും കൈത്തറിതൊഴിലാളികൾ ക്കും വേണ്ടിയുള്ള ഫണ്ടിലേക്ക് തൊഴിലാളി കളിൽ നിന്ന് തന്നെ ഗഡുക്കൾ പിരിച്ച്, സംസ്ഥാന സർക്കാർ അതിൻെറ ഇരട്ടി സംഭാ വന ചെയ്യുന്നു. തൊഴിലുടമകളും അവരുടെ വാർഷിക വിൽപന അനുസരിച്ച് ഫണ്ടിലേക്ക് പണമടയ്ക്കണം. 12 ലക്ഷത്തോളം തൊഴിലാ ളികൾക്ക് ഇതിൻെറ പ്രയോജനം ലഭിക്കു ന്നുണ്ട്.

## ല.

## പെൻഷൻകാരും സാമൂഹ്യ സുരക്ഷാ ഏർപ്പാടുകളും.

1981ൽ കേരളത്തിലുണ്ടായിരുന്ന 80 ലക്ഷം തൊഴിലാളികളിൽ അസംഘടിതമേഖ ലയിലെ 58 ലക്ഷം തൊഴിലാളികളും ഒരു സാമൂഹ്യസുരക്ഷാപദ്ധതിയിലും പെടാത്തവ രായിരുന്നു. ഇതിൽ 19 ലക്ഷം കാർഷികത്തൊ ഴിലാളികളുണ്ട്. 1985-86 ആയപ്പോഴേക്കും കാർഷികത്തൊഴിലാളികളിൽ ഒമ്പത് ശതമാ നംപേർക്ക് കാർഷിക പെൻഷൻ പദ്ധതിയുടെ പ്രയോജനം സിദ്ധിച്ചിരുന്നു.

1985-86ൽ 1.8 ലക്ഷം സർക്കാർജീവന ക്കാർക്കും 2.8 ലക്ഷം കാർഷികത്തൊഴിലാ ളികൾക്കും 0.5 ലക്ഷം അഗതികൾക്കും സംസ്ഥാനപെൻഷൻ കൊടുത്തിരുന്നു. വരും കൊല്ലങ്ങളിൽ റിട്ടയർ ചെയ്യുന്നവരുടെ എണ്ണം കണക്കാക്കാൻവേണ്ടുന്ന, പ്രായമനുസരി ച്ചുള്ള കണക്കുകൾ (വിവിധ പെൻഷനുകൾക്ക് അർഹരായവരുടെ) ലഭ്യമല്ല. ഏതായാലും സർക്കാർജീവനക്കാരെക്കുറിച്ചുള്ള ഒരു പഠന മനുസരിച്ച് എല്ലാ അയ്യഞ്ചു കൊല്ലത്തിലും

പെൻഷൻകാരുടെ എണ്ണം 20 ശതമാനം വർദ്ധിക്കുമത്രെ.

പെൻഷൻകാരിൽ സ്ത്രീകളെത്ര, പുരുഷൻമാരെത്ര എന്ന കണക്കുകൾ സർക്കാരിൽ നിന്ന് കിട്ടിയിട്ടില്ലെങ്കിലും കാർഷികത്തൊഴിലാളികൾക്കിടയിൽ നടത്തിയ പഠനത്തിൽ, പെൻഷൻകാരിൽ 25 ശതമാനം സ്ത്രീകളായിരുന്നുവെന്നു കണ്ടു. കേരളത്തിലെ കാർഷികത്തൊഴിലാളികളിൽ 41 ശതമാനം സ്ത്രീകളായിരുന്നപ്പോഴാണിത്. ഇതിന് കാരണമെന്താവാം? പെൻഷൻ പദ്ധതികളെ കുറിച്ചുള്ള അജ്ഞത, ഭർത്താവും പെൻഷന് അർഹനായതിനാൽ ഭാര്യയുടെ അപേക്ഷ നിരസിക്കപ്പെടുക എന്നിവയാവണം.

### ൯.

## പെൻഷൻ - ഗുണങ്ങളും ചെലവും

1987ൽ ഒരു സർക്കാർ ജീവനക്കാരന് കിട്ടിയിരുന്ന പരമാവധി പെൻഷൻ 1750 രൂപ ആയിരുന്നപ്പോൾ, കാർഷികത്തൊഴിലാളിക്ക് 60 രൂപയും അഗതിക്ക് 50 രൂപയുമായിരുന്നു. കാർഷികത്തൊഴിലാളിക്കും അഗതികൾക്കും ഇപ്പോൾ കിട്ടുന്നത് ഒരു പുരുഷ-കർഷകത്തൊഴിലാളിയുടെ രണ്ട് ദിവസത്തെ വേതനത്തുകയാണ്. ഇത് താരതമ്യേന തുച്ഛമായ സംഖ്യയാണെങ്കിലും, പൊതുവിതരണസമ്പ്രദായത്തിലൂടെ ഭക്ഷ്യധാന്യങ്ങൾ, പഞ്ചസാര, ഭക്ഷ്യ എണ്ണ, മണ്ണെണ്ണ എന്നിവ വിപണിവിലയേക്കാൾ വളരെ കുറച്ചുകിട്ടുന്നുണ്ട് എന്നത് ഓർമ്മിക്കേണ്ടതുണ്ട്. അറുപതു കഴിഞ്ഞ ഒരാളുടെ ആഹാരാവശ്യങ്ങൾ, പ്രത്യേകിച്ച് തൊഴിലൊന്നും ചെയ്യാതിരിക്കുമ്പോൾ, പരിമിതമായതിനാൽ ഈ ആനുകൂല്യങ്ങൾ പ്രാഥമിക ഭക്ഷ്യആവശ്യങ്ങൾ നിറവേറ്റാൻ പര്യാപ്തമാണ്. പക്ഷെ ഒറ്റയ്ക്ക് താമസിക്കുന്ന ഒരു പെൻഷൻകാരന് വീട്ടുവാടക തുടങ്ങിയ ആവശ്യങ്ങൾക്ക് വേറെ വരുമാനമാർഗ്ഗം കാണേണ്ടിവരും. കുടുംബത്തോടൊപ്പം കഴിയുന്ന പെൻഷൻകാർക്ക് അയാൾ/അവൾ പെൻഷൻ പറ്റുന്നുണ്ടെന്നതുതന്നെ സ്വീകാര്യത വർദ്ധിപ്പിക്കുന്നു.

1987-8ൽ കേരളത്തിലെ മൊത്തം സാമൂഹ്യസുരക്ഷാച്ചെലവ് 22.6 കോടി ആയിരുന്നു. അതിൽ 20.9 കോടിയും പെൻഷന് വേണ്ടിആയിരുന്നു. പക്ഷെ, ഇതിൽ 80 ശതമാനവും 2 ലക്ഷത്തിൽപ്പരംവരുന്ന സർക്കാർ ജീവനക്കാരുടെ പെൻഷൻ ചെലവുകളാണ്. ബാക്കി 20 ശതമാനം മാത്രമേ 2.6 ലക്ഷത്തോളംവരുന്ന കാർഷികപെൻഷൻകാർക്കും അഗതികൾക്കും തൊഴിൽരഹിതർക്കും മറ്റു പെൻഷൻകാർക്കും ലഭിച്ചിരുന്നുള്ളൂ.[19] ഒരു കാർഷികത്തൊഴിലാളിയുടെ ശരാശരി പെൻഷൻെറ 14 ഇരട്ടിയോളമാണ് സർക്കാർ ജീവനക്കാരൻെറ ശരാശരി പെൻഷൻ. 1981-82 മുതൽ 87-88 വരെയുള്ള കാലയളവിൽ സർക്കാർജീവനക്കാരുടെ പെൻഷനുവേണ്ടിയുള്ള ചെലവ് നാല് മടങ്ങ് കൂടിയപ്പോൾ കാർഷികത്തൊഴിലാളികളുടേത് ഇരട്ടിച്ചതേയുള്ളൂ.

### അഞ്ച്

## ആരോഗ്യക്ഷേമപദ്ധതികൾ

കേരളത്തിലെ വൃദ്ധസംഖ്യ കൂടുന്നതിന് അനുസരിച്ച് ആരോഗ്യരക്ഷാസംവിധാനം അവർക്ക് ഉതകുന്നുണ്ടോ എന്ന് പരിശോധിക്കേണ്ടതുണ്ട്. ആരോഗ്യരക്ഷാസൗകര്യങ്ങളുടെയും ആരോഗ്യഇൻഷുറൻസിൻെറയും ലഭ്യത, വരുമാന വിദ്യാഭ്യാസ നിലവാരങ്ങൾ, ആരോഗ്യകാര്യങ്ങളെക്കുറിച്ചുള്ള അറിവ് എന്നിവയെ ആശ്രയിച്ചിരിക്കും ആരോഗ്യക്ഷേമത്തിനുള്ള ചോദനം.

19 കേരള സർക്കാർ, *ബജറ്റ് ഇൻ ബ്രീഫ്, 1988-89* (തിരുവനന്തപുരം സർക്കാർ പ്രസ്സ്, 1988)

ക.

## ആരോഗ്യരക്ഷാ സംവിധാനത്തിൻെറ വ്യാപ്തി

കേരളത്തിലെ ആരോഗ്യരക്ഷാസംവിധാനത്തിൻെറ പ്രത്യേകതകൾ പരിശോധിക്കാം. ആളോഹരിവരുമാനം കുറവാണെങ്കിലും കുറഞ്ഞ ശിശുമരണനിരക്കും ഉയർന്ന ആയുർസാദ്ധ്യതയും കേരളത്തിൻെറ പ്രത്യേകതകളാണ് എന്നു നാം കണ്ടു. ഗതാഗത സൗകര്യം താരതമ്യേന മെച്ചമായതിനാൽ ആരോഗ്യകേന്ദ്രങ്ങൾ 'അകലെ' അല്ലാതായിരിക്കുന്നു. ഉയർന്ന സാക്ഷരതയും (പ്രത്യേകിച്ച്, ഉയർന്ന സ്ത്രീസാക്ഷരത) വിദ്യാഭ്യാസത്തിനും പൊതുജനാരോഗ്യത്തിനും നൽകിയ നയപരമായ പ്രാധാന്യവും പൊതുസംവിധാനം ഉപയോഗിക്കുവാനുള്ള അവകാശത്തെക്കുറിച്ചുള്ള ദരിദ്രഗ്രാമീണരുടെ ബോധവും ആരോഗ്യരക്ഷാ സംവിധാനം കൂടുതൽ പ്രയോജനപ്പെടുത്തുന്നതിന് സഹായകമായിട്ടുണ്ട്.

പാശ്ചാത്യവൈദ്യവും ഹോമിയോപ്പതി, ആയുർവ്വേദം എന്നീ വൈദ്യസമ്പ്രദായങ്ങളും ഉപയോഗിക്കുന്ന ആരോഗ്യകേന്ദ്രങ്ങളുടെ ശൃംഖല കേരളത്തിലുണ്ട്. ഇത് ആരോഗ്യസംവിധാനത്തിൻെറ വ്യാപ്തി വർദ്ധിപ്പിക്കുന്നതിന് സഹായിച്ചിട്ടുണ്ട്. ജനസംഖ്യയുടെ 80 ശതമാനവും ആരോഗ്യസംവിധാനം ഉപയോഗപ്പെടുത്തുന്നുവെന്നും അവരിൽ ബഹുഭൂരിപക്ഷവും (ഏതാണ്ട് 80 ശതമാനത്തോളംപേർ) പാശ്ചാത്യവൈദ്യമാണ് സ്വീകരിക്കുന്നതെന്നും കേരള വാട്ടർ അതോറിറ്റി 1989ൽ നടത്തിയ ഒരു പഠനത്തിൽ കണ്ടു.

ആരോഗ്യരക്ഷാ സംവിധാനത്തിലെ (പ്രത്യേകിച്ചും വൃദ്ധർ അധികമുള്ള ഇടങ്ങളിൽ) പ്രധാന കണ്ണിയാണ് പ്രാഥമിക ആരോഗ്യകേന്ദ്രങ്ങൾ. ഈ കേന്ദ്രങ്ങൾ അവിടെ വരുന്ന എല്ലാരോഗികളെയും ചികിൽസിക്കുകയും പരിധിയിലുള്ള സ്ഥലവാസികളുടെ ആരോഗ്യത്തിന് ചുമതലപ്പെട്ടിരിക്കുകയും ചെയ്യുന്നു. അഞ്ചാം പഞ്ചവൽസര പദ്ധതിയുടെ ലക്ഷ്യങ്ങളിലൊന്ന് 30000 ജനങ്ങൾക്ക് ഒരു പ്രാഥമിക ആരോഗ്യകേന്ദ്രം എന്നതായിരുന്നു. അതായത് ഓരോ പഞ്ചായത്തിലും ഓരോ കേന്ദ്രം. കേരളത്തിൽ 1983ൽ 180 കേന്ദ്രങ്ങളുണ്ടായിരുന്നത് 1988 ആയപ്പോഴേക്കും 580 ആയി. ഓരോ കേന്ദ്രത്തിലും രണ്ട് ഡോക്ടർമാരാണ് ഉണ്ടാവുക. നഗര-ഗ്രാമ വ്യത്യാസം ഏറെ ഇല്ലാത്തതിനാൽ പൊതുവെ ഡോക്ടർമാർക്ക് ഗ്രാമങ്ങളിലെ കേന്ദ്രങ്ങളിൽ ജോലിയെടുക്കാൻ സമ്മതവുമാണ്. 1980നു മുമ്പ് കിടത്തി ചികിൽസിക്കുന്നതിനുള്ള സൗകര്യം വർദ്ധിപ്പിക്കുവാൻ ആയിരുന്നു ശ്രമം. സർക്കാർ ആശുപത്രികളിലെ കിടക്കകളുടെ എണ്ണം 1961-62ലെ 14000ത്തിൽ നിന്ന് 1981-82ൽ 32000 ആയി വർദ്ധിച്ചു. ഒരു ലക്ഷം ആളുകൾക്ക് 120 കിടക്ക എന്നതാണ് തോത്.[20] എന്നാൽ വാർദ്ധക്യസഹജമായ രോഗങ്ങൾ ചികിൽസിക്കാൻ അവ പര്യാപ്തമാണോ എന്ന് നിശ്ചയമില്ല. മാത്രമല്ല, ചികിൽസാസൗകര്യങ്ങളുടെ മേലുള്ള വർദ്ധിച്ച സമ്മർദ്ദം കാരണം വൃദ്ധരായ മാറാരോഗികളെ ആശുപത്രികളിൽനിന്ന് വീട്ടിലേക്ക് പറഞ്ഞയക്കുകയും പതിവാണ്. വൃദ്ധരുടെ ഇടയിലുള്ള രോഗങ്ങളെക്കുറിച്ച് പ്രത്യേക സ്ഥിതിവിവരക്കണക്കുകൾ ലഭ്യമല്ല എന്നത് ഇവിടെ ചൂണ്ടിക്കാട്ടേണ്ടതുണ്ട്.

ഖ.

## ആരോഗ്യരക്ഷാ സംവിധാനം - വെല്ലുവിളികൾ

ആശുപത്രിക്കിടക്കകളുടെയും ഡോക്ടർമാരുടെയും പകുതിയിലധികം സ്വകാര്യമേഖലയിലാണ്. ആരോഗ്യത്തിനുവേണ്ടിയുള്ള സർക്കാർ ചെലവ് ആഭ്യന്തരവരുമാനത്തിൻെറ ഒന്ന്, രണ്ട് ശതമാനം മാത്രമായിരുന്നു. വ്യക്തിപരമായ ചെലവ് ഇതിൻെറ ഇരട്ടിയോളമുണ്ടാ

20 കേരള സർക്കാർ, ഡയറക്ടറേറ്റ് ഓഫ് ഹെൽത്ത് സർവീസസ്

വണം. ആകെ ചെലവ് ലോകാരോഗ്യസംഘടന നിർദ്ദേശിച്ച അഞ്ചു ശതമാനത്തിന് അടുത്തുവരും. ഭാവിയിലെ വെല്ലുവിളികളെ കുറിച്ച് മനസ്സിലാകണമെങ്കിൽ ഡോക്ടർമാരുടെ എണ്ണം, ചികിൽസാ സേവനങ്ങളിൽ ആവശ്യമായ മാറ്റം, അതിനുള്ള പണം കണ്ടെത്തുവാനുള്ള സാദ്ധ്യതകൾ എന്നിവ കണക്കിലെടുക്കണം.

1986-2026കാലത്ത് ഡോക്ടർമാരുടെ എണ്ണത്തിലുള്ള വർദ്ധനവ് ജനസംഖ്യാവളർച്ചനിരക്കിനേക്കാൾ അധികമായിരിക്കും എന്ന് പ്രതീക്ഷിക്കപ്പെടുന്നു. 2500 ആൾക്കാർക്ക് ഒരു ഡോക്ടർ എന്ന 1986 ലെ നിലയിൽ നിന്ന് 2006ൽ 1500ഉം 2026ൽ 1200ഉം ആയി മെച്ചപ്പെടുമെങ്കിലും വികസിതരാജ്യങ്ങളുമായി ഇത് താരതമ്യം ചെയ്യുക വയ്യ.

ഡോക്ടർമാരുടെ എണ്ണം വർദ്ധിക്കുന്നതിന് അനുസരിച്ച് സർക്കാർമേഖലയിൽ ജോലിസാദ്ധ്യതകൾ അധികമാവാത്ത സ്ഥിതിക്ക് അവരിൽ പലരും സ്വകാര്യമേഖലയിലേക്ക് തിരിയും. ഇതിന്റെ ഫലമായി സർക്കാർ ആശുപത്രികളിൽ ഡോക്ടർമാരുടെ സംഖ്യയിൽ ആപേക്ഷികമായ കുറവ് അനുഭവപ്പെടും. ചികിൽസാനിലവാരത്തിലും ഇടിവുണ്ടാവും. യഥാവിധി പരിശീലനംനേടിയ മറ്റ് ആരോഗ്യപ്രവർത്തകരും (നഴ്സ്-ടെക്നീഷ്യൻ) കേരളത്തിൽ വേണ്ടത്രയില്ല. ഗൾഫ് നാടുകളിലും അമേരിക്കയിലും ഇവരെ ഏറെ ആവശ്യമുള്ളതിനാൽ പരിശീലനം ലഭിച്ചവർ അവിടങ്ങളിലേക്ക് കുടിയേറും. നഴ്സുമാരുടെ കുറവും ഡോക്ടർമാരുടെ ആപേക്ഷികമായ ആധിക്യവുമായിരിക്കും ഫലം.

സമുദായത്തിലെ പ്രായഘടന, അതിന് അനുസൃതമായ രോഗാതുരത, ചികിൽസാ ആവശ്യകത, ചികിൽസാസൗകര്യം പ്രയോജനപ്പെടുത്തുന്നതിനുള്ള സാമ്പത്തികശേഷി എന്നീഘടകങ്ങൾ ആരോഗ്യരക്ഷയ്ക്കുള്ള ചോദനത്തെ സ്വാധീനിക്കുന്നു. പ്രായമുള്ളവരുടെ എണ്ണം കൂടുന്നതിന് അനുസരിച്ച് ആസ്തമ, വാതം, രക്തസമ്മർദ്ദം, ഹൃദ്രോഗങ്ങൾ, അർബ്ബുദം എന്നിവകൊണ്ട് ബുദ്ധിമുട്ടുന്നവരുടെ എണ്ണവും കൂടും. ഇത് കണക്കിലെടുത്ത് രോഗനിർണ്ണയന ഉപകരണങ്ങൾ, ആശുപത്രികൾ, ചികിൽസാസൗകര്യങ്ങൾ എന്നിവ വർദ്ധിച്ചേ തീരൂ. ദാരിദ്ര്യത്തിൽ നിന്നും വാർദ്ധക്യത്തിൽനിന്നും ഉളവാകുന്ന രോഗങ്ങളാവും ഭാവികേരളത്തിൽ കൂടുതൽ കാണാൻ കഴിയുക. ആധുനികവൈദ്യശാസ്ത്രത്തിന്റെ ഗുണങ്ങൾ മനസ്സിലാക്കിയിട്ടുള്ള ജനങ്ങൾ മെച്ചപ്പെട്ട സൗകര്യങ്ങൾ ലഭിക്കണമെന്ന കാര്യത്തിൽ നിർബ്ബന്ധവും കാണിക്കും. മൊത്തം സാമൂഹ്യച്ചെലവുകളിൽ ആരോഗ്യരക്ഷയ്ക്കുവേണ്ടി ചെലവാക്കിയത് 1960-61ൽ 21 ശതമാനമായിരുന്നത് 1980-81ൽ 13 ശതമാനമായി കുറഞ്ഞുവെങ്കിലും 1985-86ൽ അത് 15 ശതമാനമായി കൂടിയിട്ടുണ്ട്. ഇത് അഖിലേന്ത്യാ നിലവാരവുമായി തട്ടിച്ചുനോക്കിയാൽ തൃപ്തികരമാണ്. പക്ഷെ കേരളത്തിലെ മൊത്തം ആരോഗ്യരക്ഷാചെലവുകളിൽ മൂന്നിൽ രണ്ടുഭാഗവും സ്വകാര്യമേഖലയിലാണെന്നത് പ്രസ്താവ്യമാണ്.

ആരോഗ്യരക്ഷയ്ക്കായി വൻതുകകൾ ചെലവാക്കേണ്ടിവരും എന്ന വസ്തുത പൊതുജനങ്ങൾക്ക് എന്നും ഒരു ഭീഷണിയാണ്. അന്ത്യകാലത്തുണ്ടാവുന്ന രോഗങ്ങൾക്കുള്ള ദീർഘകാലശുശ്രൂഷ ചെലവേറിയതാണെന്ന കാര്യം വൃദ്ധരെ അലട്ടുന്നു. ഇന്നത്തെ ആരോഗ്യരക്ഷാകേന്ദ്രങ്ങൾ ദീർഘകാല ശുശ്രൂഷയ്ക്ക് സജ്ജമല്ല. താഴ്ന്നതും ഇടത്തരവും വരുമാനക്കാരായ വൃദ്ധർ അതുകൊണ്ട് ചികിൽസയേ വേണ്ടെന്നുവയ്ക്കുന്നുമുണ്ട്.

ആരോഗ്യരക്ഷാകേന്ദ്രങ്ങളിലെ ചികിൽസയുടെ മേൻമയെക്കുറിച്ച് അധികം എഴുതുന്നില്ല. കേരളത്തിലെ മിക്ക ആശുപത്രികളും ഹ്രസ്വകാലചികിൽസ ഉദ്ദേശിച്ചുള്ളവയാണ്.

വൃദ്ധരുടെ എണ്ണവും വാർദ്ധക്യഫലമായുള്ള രോഗങ്ങളും കൂടിക്കൊണ്ടിരിക്കുന്ന പശ്ചാത്തലത്തിൽ ചെലവേറിയ ചികിൽസാസംവിധാനം കൂടുതൽ ആവശ്യമായി വരികയാണ്. ഇന്നത്തെ പ്രവണതകൾ പ്രകാരം സ്വകാര്യമേഖലയാണ് ഈ രംഗത്തേക്ക് കൂടുതൽ കടന്നുവരിക. ഇത് കുടുംബബജറ്റിനെ

ബാധിക്കും. ആരോഗ്യഇൻഷുറൻസ്പദ്ധതി വിപുലീകരിക്കാത്തപക്ഷം ആരോഗ്യരക്ഷ ബഹുഭൂരിപക്ഷം കുടുംബങ്ങൾക്കും താങ്ങാനാവാത്തതാവും എന്നു ചുരുക്കം.

വൃദ്ധരുടെ ആരോഗ്യരക്ഷയ്ക്കായി സർക്കാർ കൂടുതൽ പണം നീക്കിവെക്കേണ്ടതുണ്ട്. രാഷ്ട്രീയമായ കാരണങ്ങളാൽ സൗജന്യ ചികിൽസ നിർത്തൽചെയ്യുക വിഷമമാവും. മറ്റ് മേഖലകളിൽനിന്ന് പണം ആരോഗ്യരംഗത്തേക്ക് തിരിച്ചുവിടുന്നതും പ്രായോഗികമല്ല. ഈ സാഹചര്യത്തിൽ ആരോഗ്യരക്ഷപൊതുവിലും, ഗ്രാമീണആരോഗ്യരക്ഷ പ്രത്യേകിച്ചും അവഗണിക്കപ്പെടാനാണ് സാദ്ധ്യത.

## ആറ്
## നിഗമനങ്ങൾ

അടുത്ത നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളോടെ കേരളസമൂഹത്തിന് നാടകീയമാം വിധം പ്രായമേറും. 60 വയസ്സിനുമേൽ പ്രായമുള്ളവരുടെ എണ്ണം 1986ലെ 220 ലക്ഷത്തിൽ നിന്ന് 2026 ആവുമ്പോഴേക്കും 830 ലക്ഷമായി വർദ്ധിക്കും. ഇന്ന് ഓരോ വൃദ്ധനും തൊഴിലെടുക്കാൻ പ്രാപ്തിയുള്ള ഏഴുപേർ എന്നതാണ് തോതെങ്കിൽ, ഭാവിയിലിത് മൂന്നു പേരായി ചുരുങ്ങും. വൃദ്ധകളായിരിക്കും വൃദ്ധൻമാരേക്കാൾ എണ്ണത്തിൽ കൂടുതൽ. വലിയൊരു ശതമാനം വൃദ്ധകൾ വിധവകളുമായിരിക്കും. പഴയകാലത്തെ വൃദ്ധരേക്കാൾ സാക്ഷരതയുള്ളവരായിരിക്കും ഇനിയുള്ളകാലത്തെ വൃദ്ധർ. എന്നാൽ വർദ്ധിച്ചരോഗാതുരതമൂലം അവർക്ക് പണിയെടുക്കാനുള്ള പ്രാപ്തി കുറവായിരിക്കും. ഇന്നത്തെ വൃദ്ധരേക്കാൾ കുറവ് സന്താനങ്ങളേ ഭാവിയിലെ വൃദ്ധർക്ക് ഉണ്ടാവൂ. മേൽപ്രവണതകളുടെ ഫലമായി ഭാവിയിലെ വൃദ്ധർക്ക് കൂടുതൽ സാമൂഹിക-സാമ്പത്തിക പിന്തുണ ആവശ്യമായിവരും. വർദ്ധിച്ച ആയുർദൈർഘ്യം കാരണം ഗുരുതരമായ രോഗങ്ങളും അധികമാവും. വാർദ്ധക്യസഹജമായ രോഗങ്ങൾ വിലയേറിയ ചികിൽസാ നിർണ്ണയന ഉപകരണങ്ങളും ദീർഘകാല ചികിൽസക്ക് ഉതകുന്ന സൗകര്യങ്ങളും ആവശ്യമാക്കും. നിലവിലുള്ള ആരോഗ്യ രക്ഷാസംവിധാനം അതിന് പര്യാപ്തമല്ല.

വൃദ്ധരുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിന് കുടുംബത്തിന്റെയും സമൂഹത്തിന്റെയും സാമ്പത്തികവിഭവങ്ങൾ കണ്ണിചേർക്കുന്ന നയരൂപീകരണം അത്യന്താപേക്ഷിതമാണ്. എന്നാൽ കേരളത്തിന്റെ സാമൂഹിക പുരോഗതിയും സാമ്പത്തിക പിന്നോക്കാവസ്ഥയും തമ്മിലുള്ള പൊരുത്തക്കേട് മാറ്റുന്നതിലൂടെ മാത്രമേ അന്തിമമായി പ്രശ്നപരിഹാരം സാദ്ധ്യമാവൂ. □

*പരിഭാഷ : കെ. ടി. രാധാകൃഷ്ണൻ*

# പുതുസാങ്കേതികവിദ്യയുടെ വ്യാപനത്തിനുള്ള തടസ്സങ്ങൾ

## പരിഷത്ത് അടുപ്പുകളെ മുൻനിർത്തി ഒരു പഠനം

*പി. മോഹനൻ പിള്ള*

കേരളസമ്പദ്‌വ്യവസ്ഥ രണ്ടു പതിറ്റാണ്ടുകളായി നേരിടുന്ന മുരടിപ്പിന്റെ ഒരു പ്രധാനകാരണം ഉൽപാദനമേഖലകളിൽ പുതിയ സാങ്കേതികരീതികൾ പ്രചാരത്തിൽ വരുത്തുന്നതിലുണ്ടായ പരാജയമാണെന്ന് ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്.[1] എന്നാലിവിടെ, പ്രത്യേകിച്ച് ഗ്രാമീണമേഖലയിൽ, പുതിയ സാങ്കേതികവിദ്യകളുടെ വ്യാപനം നേരിടുന്ന തടസ്സങ്ങൾ എന്തൊക്കെയാണെന്ന് തിരിച്ചറിയാനുള്ള ഗൗരവപൂർവ്വമായ ശ്രമങ്ങളൊന്നും ഇതേവരെ നടന്നിട്ടില്ല. സംസ്ഥാനത്തിലെ കാർഷികവികസനത്തെപ്പറ്റിയുള്ള ചില പഠനങ്ങളിൽ ഈ പ്രശ്നം ' ഉന്നയിക്കപ്പെട്ടിട്ടുണ്ട്.[2] എന്നാൽ പരീക്ഷണശാലകളും വിനിമയകേന്ദ്രങ്ങളും തമ്മിലുള്ള ബന്ധത്തിന്റെ സ്വഭാവംമാത്രമേ അവ പരിശോധിക്കുന്നുള്ളൂ. കേരളത്തിന്റെ കാർഷികസമ്പദ്‌വ്യവസ്ഥയിൽ സുപ്രധാനമായ പങ്കുവഹിക്കാൻ കഴിവുള്ള പുതുസങ്കേതങ്ങളാണ് ചെലവ്കുറഞ്ഞവീടുകൾ, ഇന്ധനക്ഷമമായ അടുപ്പുകൾ തുടങ്ങിയവ. ഇവയുടെ വ്യാപനം നേരിടുന്ന തടസ്സങ്ങളെപ്പറ്റിയുള്ള അന്വേഷണങ്ങൾ അപര്യാപ്തമാണ്.

പുകയില്ലാത്ത അടുപ്പുകൾ ഇന്ധനച്ചെലവിൽ പഴയഅടുപ്പുകളെ അപേക്ഷിച്ച് 30 ശതമാനത്തിലധികം കാര്യക്ഷമമാണെന്ന് കണക്കാക്കപ്പെടുന്നു. ഈ അടുപ്പുകൾ കുറഞ്ഞവിലയ്ക്ക് ലഭ്യമായതിനാൽ (വിലയിൽ 50 ശതമാനത്തോളം ഇളവ് ഉണ്ട്) ദരിദ്രകുടുംബങ്ങൾക്കുപോലും അവ വാങ്ങുവാനും ഉപയോഗിക്കുന്ന വിറകിന്റെ അളവ് കുറയ്ക്കുക വഴി സാമ്പത്തിക നേട്ടമുണ്ടാക്കാനും കഴിയും. പുകയില്ലാത്ത അടുപ്പുകളുടെ വ്യാപനം വനസമ്പത്തിന്റെ നശീകരണത്തോത് കുറയ്ക്കാനും സഹായിക്കുന്നു. മാത്രമല്ല പഴയരീതിയിലുള്ള പുകയടുപ്പുകൾ സൃഷ്ടിക്കുന്ന ഗുരുതരമായ ആരോഗ്യ-പാരിസ്ഥിതിക വിപത്തുകളിൽനിന്ന് അവ സ്ത്രീകളെയും കുട്ടികളെയും സംരക്ഷിക്കുകയും ചെയ്യുന്നു.

---

1 കെ. എൻ. രാജ്, 'നാച്ചുറൽ റിസോഴ്സസ് ആൻഡ് ഡീസെൻട്രലൈസ്ഡ് ഡെവലപ്മെൻറ് ഇൻ കേരള', *പരിഷത്ത് വാർഷികസമ്മേളനം* 1985, കോഴിക്കോട്.

2 കെ. എൻ. നായർ, 'അഗ്രിക്കൾച്ചറൽ ഗ്രോത്ത് ഇൻ കേരള, കൺസ്ട്രെയിൻറ്സ് ആൻഡ് പോളിസി ഇംപ്ലിക്കേഷൻസ്', (തിരുവനന്തപുരം : സി.ഡി.എസ്, ലഘുപ്രബന്ധം, 1985)

കേരളത്തിൽ പുകയില്ലാത്ത അടുപ്പുകൾ പ്രചരിപ്പിക്കാൻ സജീവമായി മുൻകൈയെടുത്തത് കേരള ശാസ്ത്രസാഹിത്യപരിഷത്താണ്- 'ശാസ്ത്രീയ നേട്ടങ്ങൾ പാവപ്പെട്ടവരുടെ വീട്ടുപടിക്കൽ' എത്തിക്കാനായുള്ള ശ്രമത്തിൻെറ ഭാഗമായി.[3]

എന്നാൽ കേരളത്തിലായാലും മറ്റ് ഇന്ത്യൻസംസ്ഥാനങ്ങളിലായാലും പുതുസങ്കേതങ്ങളുടെ വ്യാപനത്തെപ്പറ്റി ലഭ്യമായ തെളിവുകൾ ഏറെയൊന്നും ആശാവഹമല്ലാത്ത ചിത്രമാണ് കാട്ടുന്നത്. ആറുവർഷത്തെ നിരന്തരമായ പ്രചാരണത്തിനും പ്രവർത്തനത്തിനുംശേഷം കേരളത്തിൽ പുകയില്ലാത്ത അടുപ്പുകൾ സ്ഥാപിക്കാവുന്ന 48 ലക്ഷത്തോളം വീടുകളിൽ (ചെറിയ/ഇടത്തരം ഹോട്ടലുകളും, ചായക്കടകളുമടക്കം) കേവലം 2.13 ലക്ഷം വീടുകൾമാത്രമേ (ആകെ വീടുകളുടെ നാലുശതമാനം) പുതിയതരം അടുപ്പുകൾ ഉപയോഗിക്കുന്നുള്ളു.

പുകയില്ലാത്ത അടുപ്പുകളുടെ ലളിതമായ സാങ്കേതികവിദ്യയും ഉയർന്ന സാമൂഹ്യാവബോധത്തിനുപേരുകേട്ട നമ്മുടെ സംസ്ഥാനത്തെ പ്രധാന ശാസ്ത്രപ്രസ്ഥാനം അതിനു നൽകുന്ന സജീവമായ പ്രചാരണവും കണക്കിലെടുക്കുമ്പോൾ ഈ അടുപ്പുകളുടെ മന്ദഗതിയിലുള്ള വ്യാപനം ഒരു വൈരുദ്ധ്യം തന്നെയാണ്. ഈ പശ്ചാത്തലത്തിൽ പുതുസങ്കേതങ്ങളുടെ വ്യാപനത്തിന് തടസ്സം നിൽക്കുന്ന ഘടകങ്ങളെ കണ്ടെത്തുന്നതിനായി വ്യാപനത്തിൻെറ സ്വഭാവവും രീതിയും വിശകലനം ചെയ്യാനാണ് ഈ പ്രബന്ധത്തിൽ പ്രധാനമായും ശ്രമിക്കുന്നത്. സാങ്കേതികവിദ്യാവ്യാപനത്തിൽ പ്രാദേശികസംഘടനകളുടെ പങ്കെന്ത് എന്ന് വിലയിരുത്താനും ഇത്തരമൊരു അന്വേഷണം സഹായിക്കും.

## പുതുസങ്കേതങ്ങളുടെ വ്യാപനം: വ്യത്യസ്ത സമീപനങ്ങൾ

സാങ്കേതികവിദ്യയുടെ വ്യാപനം വ്യത്യസ്ത വീക്ഷണകോണുകളിൽനിന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്.[4] ഇവയെ മൂന്നായി തിരിക്കാം: (ഒന്ന്) സ്വീകാര്യതയെ മുൻനിർത്തിയുള്ള വീക്ഷണം (രണ്ട്) കമ്പോളത്തെയും അധോഘടനയേയും അടിസ്ഥാനമാക്കുന്ന വീക്ഷണം (മൂന്ന്) സാമ്പത്തിക ചരിത്ര വീക്ഷണം. ഈ മൂന്നു സമീപനങ്ങളും മുഖ്യമായും വിശകലനം ചെയ്യുന്നത് വ്യാപനസമയത്തെ സ്വാധീനിക്കുന്ന ഘടകങ്ങളെയാണ്. വ്യാപനസമയമാണല്ലോ വ്യാപനനിരക്കിനെ നിർണ്ണയിക്കുന്നത്.

പുതുസാങ്കേതികവിദ്യ സ്വീകരിക്കുന്നതിൽനിന്ന് ഉളവാകുന്ന ആപേക്ഷിക ലാഭസാദ്ധ്യതയേയും അതിന് ആവശ്യമായ നിക്ഷേപച്ചെലവിനെയും ഊന്നുന്നതാണ് ഒന്നാമത്തെ സമീപനം. പുതുസങ്കേതങ്ങൾ ലാഭകരവും പ്രയോജനകരവുമാവുകയും അതിനാവശ്യമായ നിക്ഷേപം ചെറുതാവുകയും ചെയ്യുന്നതിനനുസരിച്ച് സ്വീകാര്യതയും ചോദനവും, തൽഫലമായി വ്യാപനനിരക്കും വർദ്ധിക്കുമെന്ന യുക്തിയാണ് ഇവിടെ മുന്നോട്ടുവയ്ക്കപ്പെടുന്നത്. സാങ്കേതികവിദ്യയുടെ പ്രദാനം പരിശോധിക്കപ്പെടുന്നില്ല എന്നതാണ് ഈ വിശകലനരീതിയുടെ പോരായ്മ.

നേരെമറിച്ച് കമ്പോളത്തെയും അധോഘടനയേയും വിശകലനത്തിന് അടിസ്ഥാനമാക്കുന്ന വീക്ഷണം സാങ്കേതികവ്യാപനത്തിൻെറ പ്രദാനത്തെ സംബന്ധിക്കുന്ന കാര്യങ്ങൾക്കാണ് ഊന്നൽ നൽകുന്നത്. പ്രത്യേകിച്ചും പുതുസങ്കേതങ്ങൾ എങ്ങനെയാണ് ആവശ്യക്കാരിലേക്ക് സംക്രമിക്കുന്നത് എന്നത് വിശക

3 *സയൻസ് ഫോർ സോഷ്യൽ റവല്യൂഷൻ* (തിരുവനന്തപുരം: കേരളശാസ്ത്രസാഹിത്യപരിഷത്ത്, 1987.)

4 പി. മോഹനൻപിള്ള, കെ.കെ. സുബ്രഹ്മണ്യൻ 'ഡിഫ്യൂഷൻ ഒഫ് മൈക്രോ-ഇലക്ട്രോണിക്സ് ടെക്നോളജി (എ സ്റ്റഡി ഒഫ് അപ്ലിക്കേഷൻ ഒഫ് മൈക്രോ-ഇലക്ട്രോണിക്സ് ഇൻ ഇൻഡ്യൻ ക്യാപ്പിറ്റൽ ഗുഡ്സ് ഇൻഡസ്ട്രി)', (തിരുവനന്തപുരം : സി.ഡി.എസ്, ലഘുപ്രബന്ധം, 1989)

ലനം ചെയ്യപ്പെടുന്നു. വ്യക്തിനടത്തുന്ന തെരഞ്ഞെടുപ്പിനെ നിർണ്ണയിക്കുന്നത് സർക്കാരും അതിൻെറ സ്ഥാപനങ്ങളുമാണെന്ന നിലപാടാണ് ഇവിടെ. അതുകൊണ്ട് വ്യാപനരീതിയുടെ അന്തരത്തിന് കാരണം തേടേണ്ടത് വ്യക്തിസ്വഭാവത്തിലല്ല, സ്ഥാപനങ്ങളുടെ പ്രവർത്തനരീതിയിലാണ്. അതായത് പുതുസങ്കേതങ്ങൾ അവ എത്രകണ്ട് എങ്ങനെ ആവശ്യക്കാർക്ക് ലഭ്യമാക്കുന്നു എന്നതിലാണ്.

മേൽപറഞ്ഞ രണ്ടു വീക്ഷണങ്ങളും വ്യാപനപ്രക്രിയയിലുടനീളം പുതുസങ്കേതങ്ങൾ മാറ്റമില്ലാതെ തുടരുന്നതായി സങ്കൽപിക്കുന്നു. ഇതിൽനിന്നും ഭിന്നമായി പ്രാദേശിക സാഹചര്യങ്ങൾക്കനുസരിച്ച് രൂപാന്തരപ്പെടുകയും നവീകരിക്കപ്പെടുകയും ചെയ്യുന്നതിലൂടെ പുതുസങ്കേതങ്ങളുടെ വ്യാപനം നടക്കുന്നതെങ്ങനെ എന്നതിനാണ് സാമ്പത്തിക ചരിത്ര സമീപനം ഊന്നൽ നൽകുന്നത്. ഈ വീക്ഷണപ്രകാരം വ്യാപനപ്രക്രിയയെ നിർണ്ണയിക്കുന്നത് പുതുസങ്കേതവും വ്യാപനവും തമ്മിലുള്ള പ്രതിപ്രവർത്തനമാണ്. അതായത് സാങ്കേതികവിദ്യ ആർജ്ജിക്കാനും സാഹചര്യാനുസൃതം രൂപപ്പെടുത്താനും പുതുക്കുവാനും പുതുതായി ഉൽപാദിപ്പിക്കുവാനും ലഭ്യമാക്കാനുമുള്ള കഴിവിൻെറ വികാസം വ്യാപനത്തിന് ആവശ്യമാണ് എന്ന അർത്ഥത്തിൽ വ്യാപനപ്രക്രിയക്ക് ഒരു തുടർച്ചയുണ്ട്.

## സാങ്കേതിക വിദ്യാവ്യാപനത്തിലെ പ്രാദേശികപരിമിതികൾ

വികസ്വര രാജ്യങ്ങളിലെ ഊർജ്ജ-സാങ്കേതികവിദ്യാ വ്യാപനത്തിൻെറ (ജൈവവാതകം, വാതകോൽപാദന സാമഗ്രികൾ, കാറ്റാടികൾ, ജലവൈദ്യുതമില്ലുകൾ, ജലതാപിനികൾ) ആനുകാലിക അനുഭവങ്ങൾ സാങ്കേതികവിദ്യാവ്യാപനത്തെ സംബന്ധിച്ച പഠനങ്ങൾക്ക് പുതിയ മാനം നൽകി. സമൂഹമനശ്ശാസ്ത്രം തൊട്ട് സാങ്കേതികവിദ്യയുടെ സ്വഭാവം, ഉൽപാദകരുടെയും ഉപഭോക്താക്കളുടെയും സാമൂഹ്യസാമ്പത്തിക സ്ഥിതി, സാങ്കേതികവിദ്യാമാറ്റത്തിൽ ജനകീയ പങ്കാളിത്തത്തിൻെറ പ്രാധാന്യം വരെയുള്ള ഘടകങ്ങൾ ഇന്ന് പഠനങ്ങൾ കണക്കിലെടുക്കുന്നുണ്ട്. തൽഫലമായി ഊർജ്ജസാങ്കേതികവിദ്യയും ഗ്രാമീണസമൂഹങ്ങളുമായുള്ള മുഖാമുഖത്തിൻെറ പ്രത്യേകതകളെക്കുറിച്ച് പുതിയ ധാരണകൾ വികസിപ്പിക്കാൻ കഴിഞ്ഞിട്ടുണ്ട്.[5] ഇന്ധനക്ഷമമായ അടുപ്പുകളെപ്പറ്റി അന്തർദ്ദേശീയതലത്തിലുള്ള താരതമ്യ മൂല്യനിർണ്ണയന പഠനവും നടന്നു കഴിഞ്ഞു. അത് ഊന്നൽനൽകുന്നത് അടുപ്പുകളുടെ വ്യാപനത്തെ പ്രതികൂലമായി ബാധിക്കുന്ന സാങ്കേതികവും സാമൂഹികവും സാമ്പത്തികവുമായ വശങ്ങൾക്കാണ്.[6] ഈ ഘടകങ്ങൾ ഓരോ പ്രദേശത്തും വ്യത്യസ്തമായിരിക്കുമെന്ന് പറയേണ്ടതില്ലല്ലൊ.

## സംയോജിത സമീപനത്തിൻെറ പ്രാധാന്യം

ഗ്രാമീണസമൂഹങ്ങളിൽ അടുപ്പ്പരിപാടി വൻതോതിൽ നടപ്പിലാക്കിയപ്പോൾ ഏറിയ പങ്കും പരാജയമായിരുന്നു എന്നത് ഖേദകരമായ ഒരു യാഥാർത്ഥ്യമാണ്. രൂപമാതൃകാശിൽപികളും പ്രാദേശിക കൈത്തൊഴിലുകാരും ഉപഭോക്താക്കളും തമ്മിലുള്ള വളരെയടുത്ത ബന്ധത്തിലൂടെയേ അടുപ്പുകൾക്ക്

---

5 ആൻഡ്രു ബാർനെറ്റ്, 'ദ ഡിഫ്യൂഷൻ ഒഫ് എനർജി ടെക്നോളജീസ് ഇൻ ദ റൂറൽ ഏരിയാസ് ഒഫ് ഡെവലപ്പിംഗ് കൺട്രീസ്, എ സിൻതസിസ് ഒഫ് റിസേർച്ച്', *വേൾഡ് ഡെവലപ്പ്മെൻറ്*, വോള്യം 18, ലക്കം 9, 1990.

6 ആർട് വാൻ ഡി ലാർ, 'റൂറൽ എനർജി പ്രോബ്ലം ഇൻ ഡെവലപ്പിംഗ് കൺട്രീസ്, ഡയഗ്നോസിസ് ആൻഡ് പോളിസി അപ്രോച്ചസ്, എ റിവ്യു ഒഫ് മേജർ ഇഷ്യൂസ്', വർക്കിംഗ് പേപ്പർ 98, ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് സോഷ്യൽ സ്റ്റഡീസ്, ഹേഗ്, നെതർലേൻഡ്സ്,. 1991.

സാഹചര്യാനുസൃതമായി മാറ്റംവരുത്താൻ കഴിയൂ.[7] അതുകൊണ്ട് പുതുസങ്കേതങ്ങളും വ്യാപനവും തമ്മിലുള്ള പ്രതിപ്രവർത്തനം പരിഗണിക്കാതെ പുതിയ സാങ്കേതികവിദ്യയുടെ വ്യാപനപ്രക്രിയയെക്കുറിച്ച് മനസ്സിലാക്കാൻ കഴിയില്ലെന്ന നിലപാടാണ് ഈ പഠനത്തിൽ സ്വീകരിക്കുന്നത്. കൂടാതെ സാങ്കേതികവിദ്യയുടെ പ്രദാന-ചോദനവശങ്ങളെ ശാസ്ത്രപ്രസ്ഥാനംപോലുള്ള പ്രാദേശിക സംഘടനകളുടെയും ഭരണകൂടത്തിന്റെയും സാങ്കേതികവിദ്യാവ്യാപന തന്ത്രവുമായി കൂട്ടിയിണക്കി പരിശോധിക്കുകയുംവേണം. 'പ്രത്യേകിച്ച് ഗ്രാമപ്രദേശങ്ങളിൽ, പഠിക്കാനും പഠിപ്പിക്കാനും പ്രേരിപ്പിക്കാനും ഇട നിൽക്കാനും ഉപദേശിക്കാനും സംഘടിപ്പിക്കാനുമുള്ള കഴിവോടുകൂടിയ'[8] പ്രാദേശിക സംഘടനകൾക്ക്, പ്രത്യേകിച്ച് സന്നദ്ധ സംഘടനകൾക്ക്, വ്യാപനപ്രക്രിയയിൽ നൽകിയിട്ടുള്ള പങ്ക് വിലയിരുത്താമെന്ന നേട്ടവും ഈ സംയോജിത സമീപനത്തിനുണ്ട്.

## അടുപ്പ്സാങ്കേതികവിദ്യ - അഖിലേന്ത്യാതലത്തിൽ

പുകയില്ലാത്ത അടുപ്പുകളുടെ സാങ്കേതികവിദ്യ പ്രചരിപ്പിക്കാനുള്ള പദ്ധതിക്ക് ഇന്ത്യാഗവൺമെന്റ് 1983ൽതന്നെ തുടക്കംകുറിച്ചിരുന്നു. ഈ പദ്ധതിയിൽ സന്നദ്ധസംഘടനകൾക്ക് പ്രത്യേകം പങ്ക് നൽകിയിട്ടുണ്ട്. സമൂഹത്തിലെ ദരിദ്രവിഭാഗങ്ങൾക്ക് പദ്ധതിയുടെ പ്രയോജനം ലഭിക്കാനായി അടുപ്പുകളുടെ വിലയുടെ 50 ശതമാനംവരെ ഇളവ് അനുവദിച്ചു.[9] ത്വരിതഗതിയിലുള്ള സാങ്കേതിക വ്യാപനത്തിനായി, ഗ്രാമീണസ്ത്രീകളെ പുതിയ അടുപ്പിന്റെ നിർമ്മാണം പഠിപ്പിക്കാൻ പാരമ്പര്യേതര ഊർജ്ജവകുപ്പ് സന്നദ്ധസംഘടനകളുമായി ചേർന്നുകൊണ്ട് 5000ത്തോളം പരിശീലനപരിപാടികൾ സംഘടിപ്പിച്ചു. 1984-85ഓടെ 7.56 ലക്ഷത്തോളം അടുപ്പുകൾ നിർമ്മിക്കപ്പെട്ടുവെന്നും അതുവഴി 24 കോടിരൂപ മതിപ്പുവിലവരുന്ന 6 ദശലക്ഷം ടൺ വിറക് ലാഭിക്കാൻ കഴിഞ്ഞുവെന്നുമാണ് ഔദ്യോഗികമായി കണക്കാക്കപ്പെട്ടത്.[10] എന്നാൽ അടുപ്പുപദ്ധതിയെ വിശദമായി വിലയിരുത്തിയ ഒരു പഠനം ഔദ്യോഗിക അവകാശവാദങ്ങളിൽനിന്നു വ്യത്യസ്തമായ ഒരു ചിത്രമാണ് നൽകുന്നത്.

പഠിതാവിന്റെ വാക്കുകൾ കേൾക്കൂ:

*1980 മുതൽ നിരവധി സന്നദ്ധസംഘടനകളുമായി ബന്ധപ്പെട്ട് 'നാഡ' അടുപ്പിന്റെ (പാരമ്പര്യേതര ഊർജ്ജവകുപ്പ് അംഗീകാരം നൽകിയ ഇനങ്ങളിലൊന്ന്) പ്രചാരത്തിനായുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെട്ട ഒരാളെന്ന നിലയിൽ എൻ. പി. ഐ. ഡി. സി (പരിഷ്കരിച്ച അടുപ്പുകൾക്കായുള്ള ദേശീയപദ്ധതി)തുടങ്ങി മൂന്ന് വർഷങ്ങൾക്ക്ശേഷം ഞാൻ കാണുന്ന ചിത്രം പാരമ്പര്യേതര ഊർജ്ജവകുപ്പ് അവകാശപ്പെടുന്നതിൽനിന്ന് നേർവിപരീതമാണ്. നിർമ്മാണസാമഗ്രികൾ പലഗ്രാമങ്ങളിലായി ചിതറിക്കിടക്കുകയാണെന്നതിനാൽ വളരെയധികം അടുപ്പുകൾ സ്ഥാപിക്ക*

7 സിയാരെറ്റ്, 'ഹാവ് പ്ലാനേഴ്സ് അണ്ടർസ്റ്റുഡ് ദ പുവർ പീപ്പിൾസ് എനർജി പ്രോബ്ലംസ് ? സോഷ്യോ-ഇക്കണോമിക് ആസ്പക്റ്റ്സ് ഒഫ് എനർജി ടെക്നോളജീസ്, എ ലിറ്ററേച്ചർ റിവ്യൂ', (യൂസ് ഷീഡ്: ട്വെൻറ് സർവ്വകലാശാല, 1987)

8 റോബ് ലിച്ച്മാൻ, 'ഓർഗനൈസേഷനൽ മാൻപവർ ആൻഡ് ഇൻസ്റ്റിറ്റ്യൂഷനൽ ആസ്പക്റ്റ്സ് ഒഫ് ബയോഗ്യാസ് പ്രോഗ്രാംസ്, ലെസൺസ് ഫ്രം ഇൻഡ്യൻ എക്സ്പീരിയൻസ്', റൊമേഷ് ഭാട്ടിയ ആൻറ് അർമാനന്ദ് പെരെയ്ത്ര (എഡി.), *സോഷ്യോ-ഇക്കണോമിക് ആസ്പക്റ്റ് ഒഫ് റെന്യൂവബിൾ എനർജി ടെക്നോളജീസ്* (ജനീവ: വേൾഡ് എംപ്ലോയ്മെൻറ് പ്രോഗ്രാം, 1986)

9 പുകയില്ലാത്ത അടുപ്പുകളുടെ ആകെവില 170 രൂപയായി കണക്കാക്കപ്പെട്ടിരിക്കുന്നു. ഇതിൽ 50 ശതമാനം ഇളവാണ്.

10 മധു സരിൻ, 'ഇംപ്രൂവ്ഡ് ചൂള പ്രോഗ്രാം ബൂം ഓർ ഡിസാസ്റ്റർ?' *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്ക്‌ലി*, സപ്തംബർ 20-27, 1986.

*പ്പെട്ടതേയില്ല. സ്ഥാപിക്കപ്പെട്ടവയിൽത്തന്നെ വലിയൊരുപങ്ക് ഉപയോഗം നിലച്ചവയോ തകർന്നവയോ ആണ്. പല അടുപ്പുകളും കുറച്ചുസമയം മാത്രമേ ഉപയോഗിക്കപ്പെടുന്നുള്ളൂ. നിലവിലുള്ള അടുപ്പുകളിൽ പലതും വേണ്ടത്ര പരിശീലനമില്ലാത്തവർ തങ്ങളുടെ പരിശീലന കാലത്ത് നിർമ്മിച്ചവയായതിനാൽ ഇന്ധനച്ചെലവ് കുറയ്ക്കുന്നതിനു പകരം കൂട്ടുന്നതിന് അവ ഇടയാക്കിയിട്ടുണ്ട്. പല അടുപ്പുകളും അടുക്കളയിൽനിന്നും പുക പുറന്തള്ളുന്നില്ല. പുകക്കുഴലുകളിൽ പലതും അടുക്കള മേൽക്കൂരയേക്കാൾ ഉയരത്തിൽ പോവാത്തവയായതിനാൽ പുക അകത്തേക്കുതന്നെയാണ് വമിക്കുന്നത്. അടുപ്പ് നിർമ്മാണത്തിനുള്ള പ്രവർത്തകസംഘം എന്ന് വിളിക്കപ്പെടുന്ന, പരിശീലനം നേടിയ നാലുലക്ഷം സ്ത്രീകളിൽ ഇരുപതുശതമാനംപേരെങ്കിലും പരിശീലനത്തിനുശേഷം ഒരടുപ്പെങ്കിലും നിർമ്മിച്ചിട്ടുണ്ടെങ്കിൽ അതൊരത്ഭുതമാണ്.*[11]

ഇത്തരം ഇരുണ്ടവിവരണങ്ങൾ അടുപ്പ് സാങ്കേതികവിദ്യയുടെ വ്യാപനത്തെപ്പറ്റി അടിസ്ഥാനപരമായ ചില ചോദ്യങ്ങളുയർത്തുന്നുണ്ട്. പുതിയഅടുപ്പുകൾ സ്വീകരിക്കാൻ ജനങ്ങളെ പ്രേരിപ്പിക്കാൻ കഴിവുള്ള, അതിനായി ആത്മാർത്ഥമായി ശ്രമിക്കുന്ന സന്നദ്ധസംഘടനകളുടെ വിശാല ശൃംഖലയില്ലാത്തതാണ് പരാജയത്തിനു കാരണമെന്ന് മുകളിലുദ്ധരിച്ച പഠനം വിലയിരുത്തുന്നു. അടുപ്പുപയോഗിച്ചുള്ള അനുഭവങ്ങളിൽനിന്ന് പാഠമുൾക്കൊണ്ട് അടുപ്പ് സാങ്കേതികവിദ്യ പുതുക്കാനും മെച്ചപ്പെടുത്താനുമുള്ള സാദ്ധ്യത അതുകൊണ്ടുതന്നെ അടഞ്ഞുപോയിയെന്നും വിലയിരുത്തുന്നു.

## കേരളപരിസരം

കേരളത്തിൽ നവീന അടുപ്പ് സാങ്കേതികവിദ്യ പ്രചരിക്കുന്നത് വ്യത്യസ്തമായൊരു പശ്ചാത്തലത്തിലാണ്. നേരത്തെ സൂചിപ്പിച്ചതുപോലെ ശാസ്ത്രസാഹിത്യപരിഷത്താണ് ഇവിടെ വ്യാപനത്തിന്റെ നേതൃത്വപരമായ പങ്ക് ഏറ്റെടുത്തത്. അതാകട്ടെ സാധാരണ സന്നദ്ധസംഘടനകളെ അപേക്ഷിച്ച് ഒരുപടി മീതെയാണെന്നുവേണം പറയാൻ. വികസന മൂല്യങ്ങളോട് തികഞ്ഞ പ്രതിബദ്ധതയുള്ള പ്രവർത്തകരടങ്ങുന്ന ജനകീയശാസ്ത്ര പ്രസ്ഥാനമാണത്. സാമൂഹ്യസേവനത്തിൽ മാത്രം ഒതുങ്ങിക്കഴിയുന്ന സാധാരണ സന്നദ്ധ സംഘടനയേയും, ശാസ്ത്രസാഹിത്യ പ്രചരണത്തിലൂടെയും രാഷ്ട്രീയ സമരങ്ങളിലെ പങ്കാളിത്തത്തിലൂടെയും മലിനീകരണ സാദ്ധ്യതയുള്ള പദ്ധതികൾക്കെതിരായ പ്രചരണത്തിലൂടെയും മറ്റും സാമൂഹ്യപ്രവർത്തനത്തെയും ബോധവൽക്കരണപ്രക്രിയയേയും കണ്ണിചേർക്കാൻ ശ്രമിക്കുന്ന പരിഷത്തിനെപ്പോലുള്ള ഒരു ശാസ്ത്രപ്രസ്ഥാനത്തെയും വേർതിരിച്ചുകാണേണ്ടതുണ്ട്. ആദ്യംപറഞ്ഞ സന്നദ്ധസംഘടനകളും ബോധവൽക്കരണം നടത്തുന്നുണ്ടെന്നിരിക്കിലും ബോധവൽക്കരണത്തെ സാമൂഹ്യഇടപെടലുമായി നിരന്തരമായി ബന്ധപ്പെടുത്തുന്നത് ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങൾ മാത്രമാണ്. ഒരു ശാസ്ത്ര പ്രസ്ഥാനം മുൻകൈ എടുക്കുകയാണെങ്കിൽ നവീന സാങ്കേതികവിദ്യയുടെ വ്യാപനത്തിന് സഹായകമായി രണ്ടുസാദ്ധ്യതകൾ തുറക്കപ്പെടുന്നു: (ഒന്ന്) സാങ്കേതികവിദ്യയെ സാമൂഹ്യാവശ്യങ്ങൾക്കനുസൃതമായി സചേതനമാക്കുവാൻ ശാസ്ത്രപ്രസ്ഥാനങ്ങൾക്ക് കഴിയും. ഇത് കൂടുതൽ അനുയോജ്യമായ സാങ്കേതികവിദ്യകളുടെ ഉൽപാദനത്തിലേക്ക് നയിക്കും. (രണ്ട്) ഉപഭോക്താവും പുതുസങ്കേതം പരിചയപ്പെടുത്തുന്നയാളും തമ്മിലുള്ളബന്ധം സാധാരണഗതിയിൽ ഉള്ളതിനേക്കാൾകൂടുതൽ അടുപ്പമുള്ളതാവുന്നു. ശാസ്ത്രപ്രസ്ഥാനങ്ങളിലെ വലിയൊരു വിഭാഗം അംഗങ്ങളും ശാസ്ത്രീയ മനോഭാവവും കഴിവുകളും ഉള്ളവരാണെന്നുമാത്രമല്ല അവരുടെ ശാസ്ത്രജ്ഞാനം ഉപഭോക്താക്കളിൽനിന്നും അനുഭവപാഠങ്ങൾ ഗ്രഹിക്കാനുള്ളശേഷി വർദ്ധിപ്പിക്കുകയും ചെയ്യുന്നു.

---

11 *അതേപുസ്തകം,* പു. 1709

## സന്നദ്ധ സംഘടനകൾ വിനിമയകേന്ദ്രമെന്ന നിലയിൽ

ഗ്രാമീണമേഖലകളിൽ സാങ്കേതികവിദ്യ പരിചയപ്പെടുത്താനും പ്രചരിപ്പിക്കാനുമുള്ള കഴിവുകളുള്ളതിനാൽ സാങ്കേതികവിദ്യാവ്യാപനത്തിന് ഏറ്റവും അനുയോജ്യമായ വിനിമയകേന്ദ്രം സന്നദ്ധസംഘടനകളാണെന്ന്, പ്രത്യേകിച്ച് ശാസ്ത്രപ്രസ്ഥാനങ്ങളാണെന്ന്, പൊതുവെ കരുതപ്പെടുന്നു. ഈ പഠനം പരിശോധിക്കാനുദ്ദേശിക്കുന്ന വിഷയങ്ങളിൽ ഒന്നാണിത്.

ആസന്നമായ ഊർജ്ജപ്രതിസന്ധി കണക്കിലെടുത്തുകൊണ്ട് 1980കളിലെ മുഖ്യപ്രവർത്തനമായി പരിഷത്ത് ഊർജ്ജപരിരക്ഷാ പദ്ധതി ഏറ്റെടുക്കുകയുണ്ടായി. ഇതിൻെറ ഭാഗമായാണ് ഇന്ധനക്ഷമമായതും പുകയില്ലാത്തതുമായ വിറക് അടുപ്പുകൾ രൂപകൽപന ചെയ്യുവാൻ പരിഷത്ത് തീരുമാനിച്ചത്. ഇത്തരം അടുപ്പുകളെ സാഹചര്യാനുഗുണമാക്കാനും വികസിപ്പിക്കാനുമുള്ള ശ്രമങ്ങൾക്ക് ശാസ്ത്രസാങ്കേതികവകുപ്പിൻെറ സഹായവും ലഭിച്ചു. അനുയോജ്യമായ ഒരിനം അടുപ്പിന് പരീക്ഷണപ്രക്രിയയിലൂടെ രൂപകൽപന നൽകി. സ്വന്തം സംഘടനാശൃംഖലയിലൂടെ അത് വ്യാപിപ്പിക്കാനാണ് പരിഷത്ത് തീരുമാനിച്ചത്. ഈ ശൃംഖലയാവട്ടെ കേരളത്തിൽ മറ്റൊരു സന്നദ്ധസംഘടനയ്ക്കും ഇല്ലാത്ത വിധം അനുപമമായ ഒന്നാണ്. അതിനാൽ വ്യാപനദൗത്യം കൂടുതൽ എളുപ്പമാകുമെന്ന് പ്രതീക്ഷിക്കപ്പെട്ടിരുന്നു.

അടുപ്പ്സാങ്കേതികവിദ്യയുടെ വ്യാപനത്തിന് ബഹുമുഖമായ സമീപനമാണ് പരിഷത്ത് സ്വീകരിച്ചത്: (ഒന്ന്) കലാരൂപങ്ങൾ, പാട്ടുകൾ, ആക്ഷേപഹാസ്യപരിപാടികൾ, തെരുവുനാടകങ്ങൾ, നാടൻകലകൾ തുടങ്ങിയവയിലൂടെ ഊർജ്ജപരിരക്ഷാസന്ദേശങ്ങൾ പ്രചരിപ്പിച്ചുകൊണ്ടുള്ള ശാസ്ത്രസാഹിത്യബോധനത്തിലൂടെയുള്ള വ്യാപനം (രണ്ട്) സ്വന്തം സംഘടനാശൃംഖലയിലൂടെ പുകയില്ലാത്ത അടുപ്പുകളുടെ ഉൽപാദനവും വ്യാപനവും. ബോധവൽക്കരണത്തിലൂടെ അടുപ്പുകൾക്കുള്ള ആവശ്യം ഉയർന്നുകഴിഞ്ഞാൽ അടുപ്പുകളുടെ രൂപകൽപനയിലൂടെയും ഉൽപാദനത്തിലൂടെയും പൊതുവിൽ തൊഴിൽവൈദഗ്ദ്ധ്യം വർദ്ധിപ്പിക്കാമെന്നും കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കാമെന്നും പ്രതീക്ഷിക്കപ്പെട്ടിരുന്നു. പ്രത്യേകിച്ച്, തൊഴിൽരഹിതരായ മൺപാത്രനിർമ്മാണ ജോലിക്കാരെ പുനരധിവസിപ്പിക്കുകയെന്നതും ഈ പദ്ധതിയുടെ മറ്റൊരു പ്രധാന ലക്ഷ്യമായിരുന്നു. കൂടാതെ അടുപ്പുകൾ കേടുതീർക്കാനും പരിപാലിക്കാനും ഓരോപ്രദേശത്തും പ്രത്യേകം സംഘങ്ങളെ ചുമതലപ്പെടുത്താമെന്നും വിഭാവനം ചെയ്തിരുന്നു.

മറ്റിടങ്ങളിലൊന്നും ഈ സാങ്കേതികവിദ്യ പ്രചാരം നേടാതിരുന്നതിൻെറ അനുഭവത്തിൽനിന്നും പരിഷത്ത് പ്രയോജനകരമായ പാഠങ്ങൾ പഠിച്ചു എന്നും 1983-84 ആയപ്പോഴേക്കും ഒരു ആദ്യമാതൃക വികസിപ്പിച്ചു എന്നും പറയപ്പെടുന്നു. ഈ മാതൃകയ്ക്ക് രൂപം നൽകുന്നതിനായി പരിഷത്തിൻെറ സാങ്കേതികവിഭാഗം വ്യത്യസ്ത സാങ്കേതിക സാദ്ധ്യതകൾ ആരാഞ്ഞിരുന്നുവത്രെ. തുടക്കത്തിൽ വിറകിൻെറയും അതത് ദേശത്തെ കളിമണ്ണിൻെറയും ഗുണവ്യത്യാസം, വീടുകളുടെ മാതൃക, വായുസഞ്ചാര ഉപാധികൾ, പാചകശീലങ്ങൾ തുടങ്ങിയവയെല്ലാം കണക്കിലെടുത്ത് നാല് പ്രദേശങ്ങൾ തെരഞ്ഞെടുക്കപ്പെട്ടു. ഈ നാല് പ്രദേശങ്ങളിൽ 800 അടുപ്പുകൾ വിതരണം ചെയ്തു. അവയുടെ നിരന്തരമായ നിരീക്ഷണത്തിനായി 160 പരിഷത്ത് പ്രവർത്തകർ നിയോഗിക്കപ്പെട്ടു. ഓരോ പ്രവർത്തകനും അഞ്ചുവീടുകൾ വീതം നിരീക്ഷിക്കേണ്ടിയിരുന്നു. ഇതുവഴി ലഭിച്ച വിവരങ്ങൾ ശ്രദ്ധാപൂർവ്വം വിശകലനം ചെയ്തുകൊണ്ട്, 1986 ആയപ്പോഴേക്കും പുകയില്ലാത്ത അടുപ്പുകളുടെ സർവ്വസമ്മതമായ ഒരു മാതൃക വികസിപ്പിച്ചു. താപക്ഷമത ഉയർന്നതോതിൽ നിലനിർത്താനായി അടുപ്പിൻെറ ഉൾവശത്ത് കളിമൺപാളി കൂട്ടിച്ചേർത്തിരിക്കുന്നു എന്നതാണ് മറ്റിടങ്ങളിലെ മാതൃക

പട്ടിക 1
കേരളത്തിൽ പുകയില്ലാത്ത അടുപ്പുകളുടെ വ്യാപനം

| വർഷം | വീടുകളുടെ എണ്ണം | അടുപ്പ് സ്ഥാപിക്കാൻ യോഗ്യമായ മറ്റിടങ്ങളുടെ എണ്ണം | ആകെ | സ്ഥാപിച്ച അടുപ്പുകളുടെ എണ്ണം | പരിഷത്ത് സ്ഥാപിച്ച അടുപ്പുകളുടെ എണ്ണം | അടുപ്പ് സ്ഥാപിച്ച വീടുകളുടെ എണ്ണം (ശതമാനം) |
|---|---|---|---|---|---|---|
| | (1) | (2) | (3)[1+2] | (4) | (5) | 6) |
| 1980-81 | 4059540 | 96455 | 4155995 | | | |
| 1981-82 | 4121448 | 97295 | 4218793 | | | |
| 1982-83 | 4184134 | 98134 | 4282268 | | | |
| 1983-84 | 4248194 | 98976 | 4347170 | | | |
| 1984-85 | 4313021 | 99816 | 4412837 | | | |
| 1985-86 | 4378838 | 100655 | 4479493 | 5154 | 3000 | 0.16 |
| 1986-87 | 4445659 | 101496 | 4547155 | 12078 | 7000 | 0.27 |
| 1987-88 | 4513550 | 102334 | 4615884 | 38424 | 27000 | 0.83 |
| 1988-89 | 4582376 | 103176 | 4685552 | 78451 | 43000 | 1.67 |
| 1989-90 | 4652304 | 104016 | 4756320 | 144735 | 59000 | 3.04 |
| 1990-91 | 4723297 | 104857 | 4828154 | 212993 | 70000 | 4.41 |

*അവലംബം: കോളം ഒന്നും രണ്ടും സെൻസസ് ഓഫ് ഇന്ത്യ 1981 (ഹൗസിങ്ങ്); കോളം നാലും അഞ്ചും തിരുവനന്തപുരത്തെ പാരമ്പര്യേതര ഊർജ്ജസാങ്കേതികവിദ്യാ ഏജൻസിയിൽനിന്നും.*

കളിൽനിന്നും ഭിന്നമായി പരിഷത്ത് മാതൃകയുടെ സവിശേഷത.

സന്നദ്ധപ്രവർത്തകർക്ക് സാങ്കേതിക, സംഘാടനകാര്യങ്ങളിൽ നൽകിയ തീവ്രപരിശീലനമായിരുന്നു പ്രയോഗതന്ത്രത്തിന്റെ മറ്റൊരു പ്രധാനഘടകം. അടുപ്പുകളുടെ രൂപകൽപനയിലും നിർമ്മാണത്തിലും നേരിട്ട് ഏർപ്പെട്ടിരുന്നവരെത്തന്നെ പരിശീലന പരിപാടികളിൽ അദ്ധ്യാപകരായി നിയോഗിച്ചു. ആവശ്യമുള്ള സാമഗ്രികൾ സംഘടിപ്പിക്കുക, അടുപ്പുകൾ നിർമ്മിക്കുക, സ്ഥാപിക്കുക എന്നീ ദൗത്യങ്ങൾ ഈ പരിശീലനപരിപാടികളിൽ ഉൾപ്പെട്ടിരുന്നു. തുടക്കത്തിൽ 20 സന്നദ്ധപ്രവർത്തകരെ പരിശീലനത്തിനായി തെരഞ്ഞെടുത്തു. ഇങ്ങനെ പരിശീലിപ്പിക്കപ്പെട്ടവർ താലൂക്ക്-വില്ലേജ്തലങ്ങളിലുള്ള സന്നദ്ധപ്രവർത്തകർക്ക് പരിശീലനം നൽകുമെന്നും അങ്ങനെ വിദഗ്ദ്ധരായ പ്രവർത്തകരുടെ ഒരു ശൃംഖലതന്നെ വികസിപ്പിക്കാമെന്നും കരുതിയിരുന്നു. സാങ്കേതികവിദ്യയുടെ പരിഷ്കരണവും ആധുനികവൽക്കരണവും നേരിടുന്ന പ്രതിബന്ധങ്ങളെ സംബന്ധിച്ച വിവരങ്ങൾ പ്രാദേശികതലം മുതൽ ഉയർന്നതലംവരെ അറിയാൻ കഴിയുമെന്നതായിരുന്നു ഇത്തരമൊരു ശൃംഖലയുടെ പ്രയോജനം.

## പുകയില്ലാ അടുപ്പുകളുടെ വ്യാപനം

പട്ടിക 1ൽനിന്നും വ്യക്തമാവുന്നത് ആറുവർഷത്തെ തീവ്രയത്നങ്ങളുടെ ഫലമായി കേരളത്തിലെ മൊത്തംവീടുകളുടെ നാലു ശതമാനത്തിൽ മാത്രമാണ് അടുപ്പുകൾ സ്ഥാപിക്കപ്പെട്ടത് എന്നാണ്. യഥാർത്ഥത്തിൽ ഓരോ വർഷവും സ്ഥാപിക്കപ്പെടുന്ന അടുപ്പുകളുടെ എണ്ണം പുതിയ വീടുകളുടെ വർദ്ധനവിന്റെയത്രപോലും വരുന്നില്ല.

പരിഷത്ത് സ്ഥാപിച്ച അടുപ്പുകളുടെ വർഷംതിരിച്ചുള്ള എണ്ണമാണ് ഒന്നാംപട്ടിക

യിലെ അഞ്ചാംകോളത്തിൽ കാണുന്നത്. പട്ടികയിൽനിന്നും മനസ്സിലാക്കാൻ കഴിയുന്നത് പരിഷത്ത്അടുപ്പുകളുടെ വർഷംതോറുമുള്ള വർദ്ധന കുറഞ്ഞുവരുന്നു എന്നാണ്. നേരത്തെ ചൂണ്ടിക്കാട്ടിയത്പോലെ അടുപ്പുകളുടെ ഉൽപാദനം, വിതരണം, പരിപാലനം എന്നിവ മെച്ചപ്പെടുത്താനും ഉപഭോക്താവിൻെറ മാറിവരുന്ന ആവശ്യങ്ങൾക്കനുസരിച്ച് അവയ്ക്ക് മാറ്റം വരുത്താനുമുള്ള സംഘടനാപരമായ കഴിവുകൾ പരിഷത്തിന് ഉണ്ടെന്നിരിക്കെ ഇത് വളരെ ഉൽക്കണ്ഠയുളവാക്കുന്ന കാര്യമാണ്. അതുകൊണ്ടുതന്നെ പരിഷത്ത് അടുപ്പ്പദ്ധതിയിൽനിന്നു പിൻമാറുന്നത് ഈ സാങ്കേതികവിദ്യയുടെ വ്യാപനസാദ്ധ്യത ഇരുളടഞ്ഞതാക്കുന്നു.

വ്യാപനപ്രക്രിയയുടെ പലവിധ മാനങ്ങൾ മനസ്സിലാക്കാൻ പ്രദാനവും ചോദനവും ഉൾച്ചേർന്നുകൊണ്ടുള്ള പഠനം അനിവാര്യമാണെന്ന് നേരത്തെ സൂചിപ്പിച്ചുവല്ലോ. ചോദനത്തിൻെറ പക്ഷത്തുനിന്ന് നോക്കുമ്പോൾ കണക്കിലെടുക്കേണ്ട മുഖ്യഘടകങ്ങൾ സാങ്കേതികവിദ്യയുടെ അനുയോജ്യതയും കുടുംബങ്ങളുടെ സാമൂഹ്യസാമ്പത്തിക സ്ഥിതിയുമാണ്. പ്രദാനത്തെ സംബന്ധിച്ചിടത്തോളം പുതുസങ്കേതങ്ങളുടെ ലഭ്യത, പരിപാലനം, സന്നദ്ധപ്രവർത്തകരുടെ പ്രചോദനം തുടങ്ങിയ സംഘടനാപരമായ നിരവധി ഘടകങ്ങൾ നിർണ്ണായക പ്രാധാന്യമുള്ളവയാണ്. ഈ പുതിയ ഗ്രാമീണസാങ്കേതികവിദ്യയുടെ വ്യാപനം ത്വരിതപ്പെടുത്തുന്നതിന് മേൽസൂചിപ്പിച്ച ഘടകങ്ങൾ സൃഷ്ടിക്കുന്ന പ്രതിബന്ധങ്ങളുടെ സ്വഭാവം വിശകലനം ചെയ്യപ്പെടേണ്ടതുണ്ട്.

## ഗ്രാമതല അന്വേഷണം

തിരുവനന്തപുരം നഗരത്തിൻെറ പ്രാന്തപ്രദേശത്തുള്ള ഒരു ഗ്രാമത്തെ ആസ്പദമാക്കിക്കൊണ്ടാണ് അടുപ്പ്സാങ്കേതികവിദ്യയുടെ വ്യാപനത്തിലെ തടസ്സങ്ങൾ പരിശോധിക്കാൻ ലേഖകൻ ശ്രമിച്ചത്. വ്യാപനത്തിൻെറ പ്രശ്നങ്ങൾ മനസ്സിലാക്കുന്നതിനായി അന്വേഷണം നടത്താൻ ഒരു ഗ്രാമം ശുപാർശചെയ്യണമെന്ന് പരിഷത്തിനോട് ആവശ്യപ്പെട്ടപ്പോൾ കഴക്കൂട്ടം നിർദ്ദേശിക്കപ്പെടുകയാണുണ്ടായത്. ഗ്രാമത്തിലുള്ള പരിഷത്ത് പ്രവർത്തകരുടെ വൻതോതിലുള്ള സാന്നിദ്ധ്യം അന്വേഷണത്തിന് സഹായകമായിരിക്കുമെന്ന പ്രതീക്ഷയും ഈ ലേഖകന് ഉണ്ടായിരുന്നു.

കഴക്കൂട്ടത്തെ ആകെ ജനസംഖ്യ 25574 ആണ്. 1980-81 വർഷത്തിൽ മൊത്തം വീടുകളുടെ എണ്ണം 4592 ആയി കണക്കാക്കപ്പെട്ടിരുന്നു. ഗ്രാമത്തിലെ മുഖ്യതൊഴിൽ കൃഷിയാണ്. ഉപതൊഴിലുകളായി കയർനിർമ്മാണവും കൊപ്രസംസ്കരണവും മീൻപിടുത്തവുമുണ്ട്.[12] അടുപ്പുകൾ നിർമ്മിക്കാൻ യോഗ്യമായ 5500 വീടുകളോളം കഴക്കൂട്ടത്ത് ഉണ്ടായിരുന്നതായി 1990ൽ കണക്കാക്കപ്പെട്ടിരുന്നു. എന്നാൽ 1986 മുതൽ 1990 വരെ ഇവിടെ ആകെ സ്ഥാപിക്കപ്പെട്ടത് ഏകദേശം 500 അടുപ്പുകളാണ്. ഇതിൽ 450 എണ്ണം പരിഷത്ത് സ്ഥാപിച്ചതായിരുന്നു. അതായത്, മൊത്തം സാദ്ധ്യതയുടെ എട്ടുശതമാനത്തോളം ഉപയോഗപ്പെടുത്താനേ പരിഷത്തിനു കഴിഞ്ഞുള്ളു. വ്യാപനനിരക്ക് ഒട്ടുംതന്നെ തൃപ്തികരമല്ലെന്നു ചുരുക്കം.

അടുപ്പ്സാങ്കേതികവിദ്യയുടെ വ്യാപനമാർഗ്ഗത്തിലുള്ള പ്രധാന പ്രതിബന്ധങ്ങൾ തിരിച്ചറിയുന്നതിനായി നൂറോളം ഉപഭോക്താക്കളുടെയിടയിൽ ലേഖകൻ സർവ്വെ നടത്തി. 1987-88 വർഷത്തിൽ പുകയില്ലാത്ത അടുപ്പുകൾ സ്ഥാപിച്ച എല്ലാ കുടുബങ്ങളെയും സർവ്വെയിൽ ഉൾപ്പെടുത്തിയിരുന്നു. അവർക്ക് ഈ സാങ്കേതികവിദ്യയുടെ ഗുണദോഷങ്ങൾ മനസ്സിലാക്കുവാനുള്ള പരിചയം സിദ്ധിച്ചിരിക്കും എന്നതായിരുന്നു ഇതിനു കാരണം.

12 *സെൻസസ് ഓഫ് ഇന്ത്യ 1981, (ഹൗസിംഗ്)*

കൂടാതെ ഈ അടുപ്പുകൾ ഉപയോഗിക്കുന്നതിന് തടസ്സംനിൽക്കാനിടയുള്ള സാമൂഹ്യ സാമ്പത്തികരാഷ്ട്രീയഘടകങ്ങൾ മനസ്സിലാക്കാനായി പുതിയതരം അടുപ്പ് ഉപയോഗിക്കാത്ത 50 കുടുംബങ്ങളെക്കൂടി ബോധപൂർവ്വം സർവ്വെയിൽ ഉൾപ്പെടുത്തുകയുണ്ടായി. അന്വേഷണം നടത്തിയ അടുപ്പുകൾ മുഴുവൻ പരിഷത്ത് നിർമ്മിച്ച് സ്ഥാപിച്ചതായിരുന്നു.

## പുതിയസാങ്കേതികവിദ്യ സ്വീകരിച്ചവർ

ആരാണ് ഈ സാങ്കേതികവിദ്യയുടെ സ്വീകർത്താക്കൾ? കുടുംബമേധാവികളുടെ തൊഴിലിൻെറ അടിസ്ഥാനത്തിൽ പരിശോധിക്കുമ്പോൾ ഈ സാങ്കേതികവിദ്യ ഉപയോഗപ്പെടുത്തിയവരിൽ ഭൂരിഭാഗവും ഉദ്യോഗ-സേവന മേഖലയിലുള്ളവരാണെന്നാണ് അന്വേഷണം വെളിപ്പെടുത്തിയത്.[13] രണ്ടാംസ്ഥാനത്ത് കർഷകരാണ്. ഈ സാങ്കേതികവിദ്യയുടെ പ്രചാരം പ്രധാനമായും താരതമ്യേന സാമ്പത്തികമായി മുന്നോക്കം നിൽക്കുന്ന വിഭാഗങ്ങൾക്കിടയിലാണ് എന്നകാര്യം അന്വേഷണത്തിലൂടെ വെളിപ്പെടുന്നു. അതെസമയം, ഗ്രാമത്തിലെ തൊഴിൽശക്തിയുടെ മുഖ്യഭാഗവും, ജനസംഖ്യയിൽ കൂടുതൽ വ്യാപകമായ പ്രാതിനിധ്യമുള്ളവരുമായ കർഷകത്തൊഴിലാളികൾ, മത്സ്യത്തൊഴിലാളികൾ, കയർമേഖലയിലെയും നിർമ്മാണമേഖലയിലെയും തൊഴിലാളികൾ തുടങ്ങിയവർ[14] ഈ പ്രക്രിയയുടെ സ്വാധീനമേഖലയ്ക്ക് പുറത്താണ് എന്നാണ് പട്ടിക 2 സൂചിപ്പിക്കുന്നത്.

**പട്ടിക 2**

**അടുപ്പ് സ്വീകരിച്ച കുടുംബങ്ങളുടെ തരംതിരിവ് (കുടുംബമേധാവിയുടെ തൊഴിലിൻെറ അടിസ്ഥാനത്തിൽ)**

| തൊഴിൽ | കുടുംബങ്ങളുടെ എണ്ണം |
|---|---|
| കൃഷി | 30 |
| കൃഷിപ്പണി | 6 |
| കെട്ടിടനിർമ്മാണം, മത്സ്യബന്ധനം, കയർപിരിക്കൽ, മറ്റുതൊഴിലുകൾ | 3 |
| ഉദ്യോഗ സേവനമേഖന | 55 |
| കച്ചവടം | 6 |
| ആകെ | 100 |

*അവലംബം : സർവ്വെ*

സാമൂഹ്യ-സാമ്പത്തിക പദവി നിർണ്ണയിക്കുന്നതിനുള്ള സൂചകമെന്നനിലയിൽ തൊഴിൽ വളരെ അപര്യാപ്തമായ ഒന്നാണെന്ന് പറയേണ്ടതില്ലല്ലൊ. കുടുംബങ്ങളുടെ വരുമാന നിലവാരമാണ് കൂടുതൽ അനുയോജ്യമായ സൂചകമെന്ന് തോന്നുന്നു. ഇതും പ്രശ്നവിമുക്തമല്ല. ഏവർക്കുമറിയാവുന്നതുപോലെ, അന്വേഷകരുടെ മുന്നിൽ വരുമാനം കുറച്ചുപറയുക എന്നത് പൊതുവെ കാണപ്പെടുന്ന ഒരു രീതിയാണ്. അതുകൊണ്ട് വരുമാനത്തിൻെറ നിജസ്ഥിതി അറിയാനായി ഉപഭോഗച്ചെലവാണ് പരിഗണിച്ചത്. ഇതിൻെറ വിശദാംശങ്ങൾ പട്ടിക 4ൽകാണാം. ഇക്കാര്യം പരിശോധിക്കുന്നതിന് മുമ്പായി കൈവശഭൂമിയുടെ അളവിനെ ആസ്പദമാക്കി കുടുംബങ്ങളെ തരംതിരിക്കുന്നത് സംബന്ധിച്ച വിശദാംശങ്ങൾ സൂചിപ്പിക്കാം. വീട്ടുവളപ്പിൽനിന്ന് വിറക് സംഭരിക്കാൻ കഴിയുന്നവരേക്കാൾ വേഗത്തിൽ ഈ സാങ്കേതികവിദ്യ സ്വീകരിക്കാനിടയുള്ളത് വിറക് വിലകൊടുത്ത് വാങ്ങേണ്ടിവരുന്നവരായിരിക്കുമല്ലോ. അടുപ്പ് വ്യാപനത്തിൻെറ ലക്ഷ്യംതന്നെ ദരിദ്രകുടുംബങ്ങ

13 ഈ തരംതിരിവ് വരുമാനത്തിൻെറ മുഖ്യസ്രോതസുകളെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്.

14 ഗ്രാമത്തിലെ ജനസംഖ്യയുടെ തൊഴിലിനനുസരിച്ചുള്ള തരംതിരിവ് കാണിച്ചത് ഭൂരിഭാഗവും കർഷകത്തൊഴിലാളികളും പിന്നെ കയർ, മത്സ്യത്തൊഴിലാളികളുമാണെന്നാണ്. *സെൻസസ് ഓഫ് ഇന്ത്യ 1981 (ഹൗസിങ്ങ്)* കാണുക.

ളുടെ ഇന്ധനച്ചെലവ് കുറയ്ക്കുക എന്നതായിരുന്നു എന്ന് ഓർമ്മിക്കുക.

പട്ടിക 3

അടുപ്പ് സ്വീകരിച്ച കുടുംബങ്ങളുടെ തരംതിരിവ് (കൈവശഭൂമിയുടെ അടിസ്ഥാനത്തിൽ)

| കൈവശഭൂമി | കുടുംബങ്ങളുടെ എണ്ണം |
|---|---|
| ഭൂരഹിതർ | 2 |
| 10 സെൻറിൽ കുറവ് | 5 |
| 10-25 സെൻറ് | 25 |
| 25-50 സെൻറ് | 41 |
| 50 സെൻറ് - 1 ഏക്കർ | 23 |
| 1 - 2 ഏക്കർ | 3 |
| 2 ഏക്കറിൽ കൂടുതൽ | 1 |
| ആകെ | 100 |

*അവലംബം : സർവ്വെ*

എന്നാൽ പട്ടിക 3 വെളിവാക്കുന്നത് പുതിയ അടുപ്പ് സ്വീകരിച്ചവരിൽ ഭൂരിഭാഗം കുടുംബങ്ങൾക്കും (100ൽ 68 കുടുംബങ്ങൾ) 25 സെൻറിനുമേൽ കൈവശഭൂമിയുണ്ടായിരുന്നുവെന്നാണ്. ഇതാകട്ടെ കേരളത്തിലെ കൈവശഭൂമിയുടെ ശരാശരി അളവാണ്. ഈ കുടുംബങ്ങളിൽ ഒട്ടുമുക്കാലും ഉദ്യോഗ-സേവനമേഖലയെ ആശ്രയിക്കുന്നവരാണ്. ഭൂസ്ഥിതിയും വരുമാനവും കുറവുള്ള താരതമ്യേന ദരിദ്രങ്ങളായ കുടുംബങ്ങൾ പുതിയ സാങ്കേതികവിദ്യയുടെ വ്യാപനപ്രക്രിയയിൽനിന്ന് ഒഴിവാക്കപ്പെട്ടു എന്നാണല്ലോ ഇതിനർത്ഥം.

എങ്കിലും മറ്റ് പല ഘടകങ്ങളെയും ഇവിടെ കണക്കിലെടുക്കേണ്ടതുണ്ട്. ഇന്ധനവില, ഇന്ധനോപയോഗം, ആഹാരച്ചെലവ് എന്നിവതമ്മിലുള്ള പരസ്പരബന്ധമാണ് ഇതിൽ പ്രധാനം. പട്ടിക 4ൽനിന്ന് വ്യക്തമാവുന്നത്പോലെ വീട്ടുവളപ്പിൽനിന്നുള്ള വിറകിൻെറ ലഭ്യതയും അടുപ്പ് സ്ഥാപിക്കുന്നതും തമ്മിൽ വിപരീതബന്ധമാണ് നിലനിൽക്കുന്നത്. 550 രൂപയിൽക്കുറഞ്ഞ മാസവരുമാനമുള്ള കുടുംബങ്ങൾ കൂടുതലും വിറക് വില കൊടുത്ത് വാങ്ങുമ്പോൾ അതിൽക്കൂടുതൽ വരുമാനമുള്ളവർ തങ്ങളുടെ വീട്ടുവളപ്പിൽനിന്നുതന്നെ വിറക് സംഭരിക്കുന്നതായാണ് കാണുന്നത്.

അന്വേഷണത്തിൽനിന്നും വെളിവായ മറ്റൊരുകാര്യം, വീടിൻെറ തറവിസ്തൃതി കൂടുതലുള്ള കുടുംബങ്ങളിലാണ് അടുപ്പുകൾ സ്ഥാപിക്കപ്പെട്ടിരിക്കുന്നത് എന്നതാണ് (പ

പട്ടിക 4

വിറകിനായുള്ള കമ്പോള ആശ്രിതത്വവും, അടുപ്പുകളുടെ വ്യാപനവും

| ആഹാരച്ചെലവ് (രൂപ) | കുടുംബങ്ങളുടെ എണ്ണം | വീട്ടുവളപ്പിൽനിന്നുള്ള വിറകിൻെറ ലഭ്യത (ശതമാനം) | കമ്പോളത്തിൽനിന്ന് വിറക് വാങ്ങുന്നതിൻെറ അളവ് (ശതമാനം) |
|---|---|---|---|
| 150-ൽ താഴെ | 5 | – | 100 |
| 150 മുതൽ 250 വരെ | 8 | – | 100 |
| 250-350 | 16 | 10 | 90 |
| 350-450 | 2 | 20 | 80 |
| 450-550 | 6 | 37 | 73 |
| 550-650 | 28 | 70 | 30 |
| 650-750 | 16 | 65 | 15 |
| 750-850 | 10 | 90 | 10 |
| 850 ഉം ഉപരിയും | 9 | 92 | 8 |
| ആകെ | 100 | | |

*അവലംബം : സർവ്വെ*

ട്ടിക 5ൽ കാണുന്നതുപോലെ). അടുപ്പുകൾ സ്ഥാപിക്കുമ്പോൾ അടുക്കളയുടെ സ്ഥലസൗകര്യം കുറഞ്ഞുപോവുന്നു എന്നതാവാം ചെറിയവീടുകളെ ഈ സാങ്കേതികവിദ്യയിൽനിന്ന് അകറ്റിനിർത്തുന്നത്.

പട്ടിക 5
അടുപ്പ് സ്വീകരിച്ച കുടുംബങ്ങളുടെ തരംതിരിവ് (വീടിന്റെ തറവിസ്തൃതിയുടെ അടിസ്ഥാനത്തിൽ)

| തറവിസ്തൃതി | കുടുംബങ്ങൾ |
|---|---|
| 500 ചതുരശ്രഅടിയിൽ താഴെ | 6 |
| 500-750 | 15 |
| 750-1000 | 25 |
| 1000-1500 | 41 |
| 1500ന് മുകളിൽ | 13 |
| ആകെ | 100 |

*അവലംബം : സർവ്വെ*

താരതമ്യേന വിസ്തൃതമായ കൈവശഭൂമി, ഉയർന്നതോതിലുള്ള ഉപഭോഗച്ചെലവ്, വീട്ടുതറവിസ്തൃതിയുടെ വലിപ്പക്കൂടുതൽ തുടങ്ങിയവയും അടുപ്പുകൾ സ്ഥാപിക്കപ്പെടുന്നതും തമ്മിൽ ബന്ധമുള്ളതായി നാം കണ്ടു. ഇതേബന്ധം വിദ്യാഭ്യാസത്തിന്റെ കാര്യത്തിലും ഉണ്ടെന്ന് അന്വേഷണം വ്യക്തമാക്കി. പട്ടിക 6 കാണിക്കുന്നത്പോലെ, അടുപ്പ് സ്വീകരിച്ചവരിൽ വിദ്യാസമ്പന്നരായ (എസ്.എസ്.എൽ.സി.യും ഉപരിയും) കുടുംബമേധാവികളുള്ള വീടുകളുടെ എണ്ണം ഏകദേശം 67 ശതമാനമാണ്. സ്ത്രീകൾ നയിക്കുന്ന കുടുംബങ്ങളിലും വിദ്യാഭ്യാസനിലവാരവും പുതിയ സാങ്കേതികവിദ്യ സ്വീകരിക്കുന്നതും തമ്മിൽ ബന്ധപ്പെട്ടിരുന്നു. മാത്രമല്ല സ്ത്രീകളുടെ ഇഷ്ടാനിഷ്ടങ്ങൾ ഈ സാങ്കേതികവിദ്യ സ്വീകരിക്കപ്പെടുന്നതിനുള്ള നിർണ്ണായകഘടകമായി വർത്തിക്കുന്നുമുണ്ട്.

പട്ടിക 6
അടുപ്പ് സ്വീകരിച്ച കുടുംബങ്ങളുടെ തരംതിരിവ് (കുടുംബമേധാവിയുടെ വിദ്യാഭ്യാസ നിലവാരമനുസരിച്ച്)

| വിദ്യാഭ്യാസനിലവാരം | കുടുംബങ്ങൾ |
|---|---|
| നിരക്ഷരർ | 2 |
| 1-ാം തരം മുതൽ 5-ാം തരംവരെ | 2 |
| 5 മുതൽ 9വരെ | 29 |
| എസ്.എസ്.എൽ.സി | 35 |
| പ്രി-ഡിഗ്രി | 12 |
| ബിരുദം | 15 |
| ബിരുദാനന്തരബിരുദം | 1 |
| തൊഴിലധിഷ്ഠിതം | 4 |
| ആകെ | 100 |

*അവലംബം : സർവ്വെ*

ചുരുക്കത്തിൽ ഉദ്യോഗ-സേവനമേഖലയിൽ ജോലിചെയ്യുന്ന താരതമ്യേന ഉയർന്ന വിദ്യാഭ്യാസയോഗ്യതയുള്ളവർ നയിക്കുന്ന കുടുംബങ്ങളാണ് പുതിയ അടുപ്പ് സാങ്കേതികവിദ്യ സ്വീകരിച്ചത്. മാത്രമല്ല ഈ കുടുംബങ്ങൾ കൂടുതൽ ഭൂമിയുള്ളവയും അതുകൊണ്ടുതന്നെ വിറകിനായി കമ്പോളത്തെ കുറഞ്ഞ തോതിൽ മാത്രം ആശ്രയിക്കുന്നവയുമായിരുന്നു. അതായത്, പുതിയ സാങ്കേതികവിദ്യ സ്വീകരിച്ചത് ഒരു നിശ്ചിത സാമൂഹിക-സാമ്പത്തിക നിലവാരമുള്ളവരായിരുന്നു. ആർക്കുവേണ്ടിയാണോ പുതിയ സാങ്കേതികവിദ്യ ഉദ്ദേശിക്കപ്പെട്ടിരുന്നത് അവർ വ്യാപനപ്രക്രിയക്ക് പുറത്തായി.

## അറിവിന്റെ വഴികൾ

ഈ സാങ്കേതികവിദ്യ സ്വീകരിക്കാൻ സാദ്ധ്യതയുള്ളവർക്ക് അതുകൊണ്ടുണ്ടാവുന്ന പ്രയോജനം മനസ്സിലാക്കിക്കൊടുക്കുന്നതിൽ ശാസ്ത്രപ്രസ്ഥാനത്തോടൊപ്പം സംസ്ഥാന സർക്കാരിന്റെ മുൻകൈയിൽ പത്ര-പത്രേതര മാദ്ധ്യമങ്ങളും പങ്ക് വഹിക്കുകയുണ്ടായി. എന്നാൽ ശാസ്ത്രപ്രസ്ഥാനത്തിലെ സന്നദ്ധ പ്രവർത്തകരാണ് അറിവിന്റെ മുഖ്യ ഉറവിടമായി വർത്തിച്ചത് എന്നാണ് അന്വേഷണം

വെളിപ്പെടുത്തിയത്. വിവരങ്ങളുടെ ഉറവിടങ്ങളെപ്പറ്റി പട്ടിക 7ൽ നൽകുന്ന വിശദാംശങ്ങൾ ഈ നിരീക്ഷണത്തെ സ്ഥിരീകരിക്കുന്നു.

പട്ടിക 7

പുതിയസങ്കേതത്തെക്കുറിച്ചുള്ള അറിവിന്റെ ഉറവിടം

| ഉറവിടം | കുടുംബങ്ങളുടെ എണ്ണം (ശതമാനം) |
|---|---|
| 1. പത്ര-പത്രേതര മാദ്ധ്യമങ്ങൾ | 6 |
| 2. സന്നദ്ധപ്രവർത്തകർ | 65 |
| 3. ഗ്രാമവികസന പ്രവർത്തകർ | 3 |
| 4. ബന്ധുക്കളും സുഹൃത്തുക്കളും | 26 |
| ആകെ | 100 |

*അവലംബം : സർവ്വെ*

പുതിയ സാങ്കേതികവിദ്യയെപ്പററിയുള്ള വിവരങ്ങളുടെ മുഖ്യസ്രോതസ്സുകൾ ശാസ്ത്രസാഹിത്യപരിഷത്തിന്റെ പ്രവർത്തകരും ബന്ധുമിത്രാദികളും ആയിരുന്നു എന്നാണ് പട്ടിക 7ൽനിന്നും വ്യക്തമാകുന്നത്. വ്യാപകമായ സാമൂഹ്യബന്ധങ്ങളുണ്ടായിരുന്നിട്ടുകൂടി ഗ്രാമതലത്തിലുള്ള വികസനപ്രവർത്തകർ ഈ സാങ്കേതികവിദ്യ പ്രചരിപ്പിക്കുന്നതിൽ അലസരായിരുന്നു എന്ന് കാണുന്നു.

## പ്രദാനത്തിലെ പോരായ്മകൾ

അടുപ്പുപയോഗിക്കുമ്പോൾ നേരിടുന്ന പ്രശ്നങ്ങൾ പ്രദാനത്തിലെ അപര്യാപ്തതയുടെ സൂചികയാണ്. പുതിയ അടുപ്പ് ഉപയോഗിക്കുന്ന കുടുംബങ്ങൾ തങ്ങൾ നേരിടുന്ന ഒട്ടനവധി പ്രശ്നങ്ങളെപ്പറ്റി പരാതിപ്പെടുകയുണ്ടായി. യഥാർത്ഥത്തിൽ, സ്ഥാപിക്കപ്പെട്ട 100 അടുപ്പുകളിൽ 75 എണ്ണം മാത്രമേ ഉപയോഗത്തിലുണ്ടായിരുന്നുള്ളു.[15] ബാക്കിയുള്ളവ ഉപേക്ഷിക്കപ്പെടുകയും പരമ്പരാഗത അടുപ്പുകൾ പുനഃസ്ഥാപിക്കപ്പെടുകയും ചെയ്തു. ഈ സാങ്കേതികവിദ്യ ഉപേക്ഷിക്കപ്പെടുന്നതിനുള്ള മുഖ്യകാരണങ്ങളാണ് പട്ടിക 8 കാണിക്കുന്നത്.

അടുപ്പുകൾ പൊട്ടിപ്പൊളിയുക, പുകക്കുഴൽ തകരുക, കത്തിപ്പിടിക്കാൻ കൂടുതൽ സമയമെടുക്കുക തുടങ്ങിയവയാണ് ഈ അടുപ്പുകൾ ഉപേക്ഷിക്കപ്പെടുന്നതിനുള്ള പ്രധാനകാരണങ്ങൾ എന്ന് പട്ടിക 8 വെളിവാക്കുന്നു. താഴ്ന്ന വിദ്യാഭ്യാസനിലവാരവും കുറഞ്ഞ ജീവിതച്ചെലവുമുള്ള കുടുംബങ്ങളിലാണ് അടുപ്പുകൾ ഉപേക്ഷിക്കുന്ന പ്രവണത കൂടുതൽ പ്രകടമായത്.[16] അടുക്കളയിൽ വേണ്ടത്ര ഇടമില്ലാത്തതിന്റെ പേരിൽ അടുപ്പ് നീക്കം ചെയ്ത ഒരു കുടുംബവും ഉണ്ട്. വരുമാനം, വീട്ടിനുള്ളിലെ സ്ഥലസൗകര്യം, വിദ്യാഭ്യാസ നിലവാരം എന്നീകാര്യങ്ങളെടുത്താൽ ഏറ്റവും താഴ്ന്ന സാമൂഹ്യശ്രേണിയിൽപ്പെടുന്ന ഒരു കുടുംബമാണിത്.

മറ്റു കുടുംബങ്ങൾക്കൊന്നുംതന്നെ അടുപ്പുകളെപ്പറ്റി പരാതികളുണ്ടായിരുന്നില്ല എന്നല്ല ഇതിനർത്ഥം. വേറെയും 20 കുടുംബങ്ങൾ സമാനമായ പ്രശ്നങ്ങൾ നേരിട്ടിരുന്നു. പക്ഷെ കേടുവന്ന കുഴലുകൾ, അടുപ്പിന്റെ തട്ട് എന്നിവ മാറ്റിസ്ഥാപിച്ചുകൊണ്ട് പ്രശ്നങ്ങൾ മറികടക്കാൻ ഈ കുടുംബങ്ങൾക്ക് കഴിഞ്ഞു. എങ്കിലും, വളരെക്കാലം ശ്രമപ്പെട്ടതിനുശേഷമാണ് ഇവ മാറ്റിസ്ഥാപിക്കാനും കേടുതീർക്കാനുമുള്ള വിദഗ്ദ്ധരെ കണ്ടുപിടിക്കാൻ ഇവർക്ക് കഴിഞ്ഞത് എന്നാണ് അന്വേഷണത്തിൽനിന്നും മനസ്സിലായത്. വിദഗ്ദ്ധസംഘം പലപ്പോഴും വിദൂരസ്ഥലങ്ങളിലായിരുന്നു എന്നതും ഇത്തരം ജോലികൾക്കായി അവർക്ക് യാതൊരുവിധ സാമ്പത്തിക പ്രചോദനവും ലഭിച്ചിരുന്നില്ല എന്നതുമായി

15 പരിഷത്ത് സംഘടിപ്പിച്ച കുടുതൽ സമഗ്രമായ ഒരുപഠനം കണ്ടെത്തിയത് അടുപ്പുകൾ ഉപേക്ഷിക്കപ്പെടുന്നതിന്റെ തോത് 20 ശതമാനമാണെന്നാണ്. വിശദാംശങ്ങൾക്ക് എം. എൻ. സുധാകരൻ, 'ഡിഫ്യൂഷൻ ഒഫ് ഇംപ്രൂവ്ഡ് ചൂളാസ്: എ സ്റ്റഡി വിത്ത് റെഫറൻസ് ടു കേരള', (തിരുവനന്തപുരം: സി.ഡി.എസ്, എം.ഫിൽ പ്രബന്ധം, 1991)

16 ഭൂരിഭാഗം കുടുംബങ്ങളുടെയും വിദ്യാഭ്യാസ നിലവാരം എസ്.എസ്.എൽ.സി.യിലും താഴെയാണ്.

പട്ടിക 8

അടുപ്പ് ഉപേക്ഷിക്കുന്നതിനുള്ള മുഖ്യകാരണങ്ങൾ

| മുഖ്യകാരണങ്ങൾ | കുടുംബങ്ങളുടെ എണ്ണം | ജീവിതച്ചെലവ് (രൂപ) |
|---|---|---|
| 1. അടുപ്പിന്റെ തട്ട് പൊട്ടിയത് | 1 | 150-ൽ താഴെ |
| 2. അടുപ്പുകൾ അടുക്കളയിൽ സ്ഥലപരിമിതിയുണ്ടാക്കുന്നത് | 1 | 150-ൽ താഴെ |
| 3. പുകക്കുഴൽ പൊട്ടിയത് | 16 | 550 |
| 4. കത്തിപ്പിടിക്കുന്നതിന് കൂടുതൽ സമയമെടുക്കന്നത് | 7 | 500ഉം ഉപരിയും |

*അവലംബം : സർവ്വെ*

രുന്നു ഇതിനു കാരണം. അടുപ്പ് സ്ഥാപിക്കുന്നതിനെ അപേക്ഷിച്ച് കുറഞ്ഞവേതനം മാത്രമേ കേടുപാട് തീർക്കുന്നതിനും മാറ്റിസ്ഥാപിക്കുന്നതിനും ലഭിച്ചിരുന്നുള്ളു. ഒരു ഭാഗത്ത് പ്രാദേശിക കൈത്തൊഴിലുകാരുമായും, മറുഭാഗത്ത് കുടുംബങ്ങളുമായും ദ്വിമുഖബന്ധം ഊട്ടിയുറപ്പിക്കുന്ന പ്രവർത്തകരുടെ ഒരു കേന്ദ്രം വികസിപ്പിക്കുക എന്നതായിരുന്നു പദ്ധതിയുടെ ഉദ്ദേശ്യമെങ്കിലും അടുപ്പുകൾ സ്ഥാപിക്കുന്നതിനും കേടുപാടുകൾ തീർക്കുന്നതിനുമുള്ള പ്രാദേശികമായ വൈദഗ്ദ്ധ്യം വികസിച്ചിരുന്നില്ല എന്നാണ് ഇത് വ്യക്തമായും സൂചിപ്പിക്കുന്നത്. വളരെ പ്രാധാന്യമുള്ള ഈ കണ്ണിയുടെ അഭാവം അന്വേഷണം വെളിപ്പെടുത്തുന്നുണ്ട്.

സാങ്കേതികവിദ്യാവ്യാപനം മന്ദഗതിയിൽ ആയിരുന്നതിനാൽ പരിശീലനത്തിലൂടെയും പുനഃപരിശീലനത്തിലൂടെയും ജില്ലാതലംമുതൽ താലൂക്ക്തലം വരെയും അതിലും താഴെ ഗ്രാമതലംവരെയും പ്രവർത്തകർക്ക് വൈദഗ്ദ്ധ്യം പകർന്നുകിട്ടേണ്ട പ്രക്രിയ ഉദ്ദേശിച്ചപോലെ നടന്നില്ല എന്നതാണ് ഇതിനു കാരണം. അടുപ്പുകൾ സ്ഥാപിക്കുന്നതിനുള്ള പ്രാഥമികപരിശീലനം ലഭിച്ചിരുന്നവർതന്നെ കൂടുതൽ മെച്ചപ്പെട്ട തൊഴിലവസരങ്ങൾ ലഭിച്ചപ്പോൾ ഈ പണി ഉപേക്ഷിച്ചു. ഇപ്പോൾ അടുപ്പ് സ്ഥാപിക്കുന്നത് ദൂരസ്ഥലങ്ങളിൽ നിന്നും സാധനസാമഗ്രികൾ ഇറക്കുമതി ചെയ്തുകൊണ്ടാണ് (ഏതാണ്ട് 20കി.മീ. അകലെനിന്ന്). ഇത് അതത് പ്രദേശത്ത് മൺപാത്രപ്പണിക്കാർ ഇല്ലാത്തതുകൊണ്ടല്ല. ഉദ്ദേശിക്കപ്പെട്ട രീതിയിലുള്ള പരസ്പരബന്ധങ്ങൾ (കുടുംബങ്ങളും സന്നദ്ധപ്രവർത്തകരും കൈത്തൊഴിലുകാരും തമ്മിൽ) സ്ഥാപിച്ചെടുക്കാൻ കഴിയാത്തതുമൂലമാണ്. ഇതുതന്നെയാണ് അടുപ്പുകളുടെ കേടുപാട് തീർക്കുന്നതിനും പൊട്ടിയഭാഗങ്ങൾ മാറ്റിസ്ഥാപിക്കുന്നതിനും അനാവശ്യമായ കാലതാമസത്തിനിടവരുത്തിയതും.

അടുപ്പിന്റെ വിവിധ ഭാഗങ്ങൾക്കുണ്ടായ കേടുപാടുകൾ, പൊട്ടിയഭാഗങ്ങൾ മാറ്റിസ്ഥാപിക്കാനും കേടുപാട് തീർക്കാനുമുള്ള പ്രയാസങ്ങൾ, അടുപ്പുകൾ കയ്യൊഴിക്കൽ തുടങ്ങിയവയാണ് ഈ സാങ്കേതികവിദ്യയുടെ വ്യാപനത്തിനുണ്ടായ മുഖ്യതടസ്സങ്ങൾ എന്ന് കാണുന്നു. കൂടാതെ, ഈ സാങ്കേതികവിദ്യയുടെ ഉപയോഗവുമായി ബന്ധപ്പെട്ട ഒട്ടേറെ പ്രശ്നങ്ങളുമുണ്ടായിരുന്നു. ഇവയോരോന്നും ക്രമമായി പട്ടിക 9ൽ ചേർത്തിരിക്കുന്നു.

പട്ടിക 9

പുകയില്ലാത്ത അടുപ്പുകളുടെ പ്രശ്നങ്ങൾ (കുടുംബം തിരിച്ച്)

| മുഖ്യപ്രശ്നങ്ങൾ | കുടുംബങ്ങളുടെ എണ്ണം |
|---|---|
| 1. കുഴലുകളുടെയും തട്ടിന്റെയും ഇടക്കിടെയുള്ള പൊട്ടൽ | 60 |
| 2. മരം ഒഴിച്ച് പ്രാദേശിക ലഭ്യതയുള്ള മറ്റ് ഇന്ധനങ്ങൾക്ക് (തെങ്ങിൽനിന്ന് കിട്ടുന്നവ, കരിയില തുടങ്ങിയവ) ചൂട് നിലനിർത്താൻ കഴിയുന്നില്ല. | 60 |
| 3. കരിപിടിക്കലും, പുകദ്വാരത്തിൽ അടിഞ്ഞുകൂടുന്ന കരി നീക്കംചെയ്യാനുള്ള പ്രയാസവും | 70 |
| 4. പല വലിപ്പത്തിലും ആകൃതിയിലുമുള്ള പാത്രങ്ങൾക്ക് അനുയോജ്യമായ ദ്വാരങ്ങളുടെ അഭാവം | 65 |
| 5. വിറക് ചെറുതായി കീറിവയ്ക്കേണ്ടിവരുന്നു. ഇതിന് സമയം കൂടുതലെടുക്കുന്നു. | 58 |
| 6. തുടക്കത്തിൽ തീകത്തിപ്പിടിക്കുക എന്നത് വലിയപ്രശ്നമാണ്. | 50 |
| 7. പ്രധാന അടുപ്പിൽനിന്നും ചൂട് മറ്റ് രണ്ട് അടുപ്പുകളിലേക്ക് വ്യാപിപ്പിക്കാൻ കഴിയാത്തതിനാൽ പാചകത്തിന് വളരെയേറെ സമയമെടുക്കുന്നു. | 60 |
| 8. സ്ഥലപരിമിതിയും അതിന്റെ ഫലമായി നീണ്ടവിറകുകൊള്ളികൾ ഉപയോഗിക്കുന്നതിനുള്ള പ്രയാസവും ചോറ് വാർക്കുന്നതിന്റെ പ്രശ്നവും. | 61 |
| 9. പരമ്പരാഗത അടുപ്പുകളിൽ നിന്നുയരുന്ന പുകകൊണ്ട് മഴക്കാലത്ത് കൊപ്രയും മത്സ്യവും ഉണക്കാൻ കഴിയുമായിരുന്നു. ഈ അടുപ്പുകൾകൊണ്ട് ആ പ്രയോജനമില്ല. | 68 |

*അവലംബം : സർവ്വെ*

ഭൂരിഭാഗം കുടുംബങ്ങളും നേരിടുന്ന മുകളിൽ എടുത്തുകാണിച്ച പരിമിതികൾ ഈ സാങ്കേതികവിദ്യയുടെ വ്യാപനത്തെ പിന്നോട്ടടിപ്പിച്ചിട്ടുണ്ട്. അന്വേഷണത്തിൽ മറ്റൊരു വിചിത്രമായ പ്രതിഭാസവും വെളിവാക്കപ്പെട്ടു. ചുരുങ്ങിയത് 25 കുടുംബങ്ങളിലെങ്കിലും പുകയില്ലാത്ത അടുപ്പുകൾക്കൊപ്പം പരമ്പരാഗത അടുപ്പുകളും നിലനിർത്തിയിരിക്കുന്നു. ഇവയിൽ 10 കുടുംബങ്ങൾ കരിനിറയുക, അടുപ്പിന്റെ തട്ട് തകരുക തുടങ്ങിയ ഗുരുതരമായ പ്രശ്നങ്ങൾ നേരിടുന്നു. അവയുടെ കേടുപാട് തീർക്കുകയോ മാറ്റിസ്ഥാപിക്കുകയോ ചെയ്യേണ്ടിയിരുന്നു. അതുചെയ്യാത്തതിനാൽ പരമ്പരാഗത അടുപ്പുകൾ പുനഃസ്ഥാപിക്കേണ്ടി/നിലനിർത്തേണ്ടി വന്നു. പുതിയ സാങ്കേതികവിദ്യയുടെ ആയുസ്സ് അനിശ്ചിതമായതിനാൽ കേടുപാടുകൾ തീർത്താലും ഇതേ സംവിധാനം തുടരുമെന്ന് ഈ കുടുംബങ്ങൾ പറയുന്നു. മറ്റു പതിനഞ്ചു കുടുംബങ്ങൾ പറഞ്ഞത് പട്ടിക 9ൽ സൂചിപ്പിച്ച കാരണങ്ങളാണ്. ശേഷം കുടുംബങ്ങൾ മാത്രമേ പുകയില്ലാ അടുപ്പുകളെ പൂർണ്ണമായും ആശ്രയിക്കുന്നുള്ളു.

## ചോദനനില

ചോദനത്തെക്കുറിച്ച് അറിയാനായി ഈ പ്രദേശത്തുതന്നെയുള്ള, പുതിയതരം അടുപ്പുകൾ സ്വീകരിക്കാൻ സാദ്ധ്യതയുള്ളവരെന്ന് കരുതപ്പെടുകയും അതേ സമയം അടുപ്പുകൾ സ്വീകരിക്കാതിരിക്കുകയും ചെയ്യുന്ന, ഒരു ചെറിയ വിഭാഗത്തിനിടയിലും അന്വേഷണം വ്യാപിപ്പിക്കുകയുണ്ടായി. അവരുടെ സമീപനങ്ങളെയും ധാരണകളെയും കൂടുതൽ നന്നായി മനസ്സിലാക്കാനും ഈ സാങ്കേതികവിദ്യ സ്വീകരിക്കാനുള്ള അവരുടെ വൈമനസ്യത്തി

## പട്ടിക 10

### അടുപ്പ് സ്വീകരിക്കാത്ത കുടുംബങ്ങളുടെ തരംതിരിവ്
(പ്രധാനതൊഴിൽ, കൈവശഭൂമി, ചെലവ്, വിദ്യാഭ്യാസനിലവാരം, വീട് തറവിസ്തൃതി എന്നിവയുടെ അടിസ്ഥാനത്തിൽ)

| തൊഴിൽ | കുടുംബങ്ങൾ | കൈവശഭൂമി (ഏക്കർ) | ശരാശരി പ്രതിമാസ ഉപഭോഗച്ചെലവ് (രൂപ) | വിദ്യാഭ്യാസ നിലവാരം | വീട്ടുതറ വിസ്തൃതി (ചതുരശ്ര അടി) |
|---|---|---|---|---|---|
| കൃഷി | 10 | 1.50 | 550 | 5 മുതൽ 9 വരെ | 500 മുതൽ 750 വരെ |
| കൃഷിപ്പണി | 22 | 0.10 | 350 | 1 മുതൽ 5 വരെ | 500ൽ താഴെ |
| കൽപ്പണി, കെട്ടിടനിർമ്മാണം | 7 | 0.15 | 450 | 1 മുതൽ 5 വരെ | 500ൽ താഴെ |
| മറ്റു തൊഴിലുകൾ | | | | | |
| ഉദ്യോഗ-സേവന മേഖല | 10 | 1.00 | 600 | എസ്.എസ്.എൽ.സി.യും ഉപരിയും | 750 മുതൽ 1000 വരെ |
| കച്ചവടം | 1 | 1.20 | 750 | ബിരുദം | 1000നു മുകളിൽ |
| ആകെ | 50 | | | | |

*അവലംബം : സർവ്വെ*

ൻെറ കാരണങ്ങൾ വെളിവാക്കാനും ഇത് സഹായകമായി. പുതിയ അടുപ്പുകളുപയോഗിക്കുന്ന വീടുകളുടെ സമീപത്തുള്ള 50 വീടുകളാണ് പഠനത്തിനായി തെരഞ്ഞെടുത്തത്. ഈ അന്വേഷണത്തിൻെറ വിശദാംശങ്ങൾ പട്ടിക 10ൽ കാണാം.

അടുപ്പ് സ്വീകരിക്കുന്ന കുടുംബങ്ങളുടെ സാമ്പത്തിക സ്ഥിതി, സ്വീകരിച്ചവരുടേതിൽ നിന്നും ഭിന്നമാണെന്ന് കാണാം. ഈ പുതിയ സാങ്കേതികവിദ്യ സ്വീകരിക്കുന്നതിൽനിന്നും ഇവരെ തടഞ്ഞതെന്ത് എന്ന ചോദ്യമാണ് ഈ സന്ദർഭത്തിൽ ചോദിക്കേണ്ടത്. ആലോചനയിൽ തെളിഞ്ഞ ചില സാദ്ധ്യതകൾ ഇവയാണ് : (ഒന്ന്)അറിവില്ലായ്മ, വിശ്വാസമില്ലായ്മ (രണ്ട്) സംഘടനാപരമായ ശേഷിക്കുറവ് (മൂന്ന്) സാമൂഹ്യവും സാമ്പത്തികവുമായ അവശതകൾ. അടുപ്പ്സാങ്കേതികവിദ്യയുടെ ചോദനമാന്ദ്യം ഈ ഘടകങ്ങളുടെയെല്ലാം കൂട്ടായഫലമാണ്. വിറകിൻെറ വില അതിവേഗം കൂടിക്കൊണ്ടിരിക്കുന്നതിനാൽ ഏറെക്കുറെ എല്ലാവീടുകളും വിറക് ലാഭിക്കാൻ ആഗ്രഹിച്ചിരുന്നു. പുതിയ സാങ്കേതികവിദ്യയെപ്പറ്റി ആരാഞ്ഞപ്പോൾ 70 ശതമാനം കുടുംബങ്ങളും പുതിയ അടുപ്പുകളെപ്പറ്റി അറിയാമെന്ന് പറഞ്ഞു. എന്നാൽ സാമൂഹ്യവും വിദ്യാഭ്യാസപരവുമായി പിന്നോക്കം നിൽക്കുന്ന കുടുംബങ്ങളിൽ (കർഷകത്തൊഴിലാളികൾ, കൽപ്പണിക്കാർ, മരപ്പണിക്കാർ, അരയേക്കറിൽ താഴെ ഭൂമിയുള്ള കർഷകർ) 26 ശതമാനത്തിന് മാത്രമേ ഈ അടുപ്പുകളെപ്പറ്റി അറിവുണ്ടായിരുന്നുള്ളു. ഉയർന്നവിഭാഗങ്ങൾക്കിടയിൽ 80 ശതമാനത്തോളം കുടുംബങ്ങൾക്ക് പുതിയ അടുപ്പുകളെപ്പറ്റി അറിവുണ്ടായിരുന്നു.

പുതിയ അടുപ്പുകൾ സ്വീകരിക്കാത്തവരും സ്വീകരിച്ചുകഴിഞ്ഞവരും വ്യത്യസ്ത മാർഗ്ഗങ്ങളിലൂടെയാണ് അടുപ്പുകളെപ്പറ്റിയുള്ള

അറിവു നേടിയത്. അടുപ്പ് സ്വീകരിച്ചവരിൽനിന്നും ഭിന്നമായി, സ്വീകരിക്കാത്തവരിൽ ഭൂരിഭാഗവും (80 ശതമാനം) ബന്ധുമിത്രാദികൾ വഴിയാണ് ഈ സാങ്കേതികവിദ്യയെപ്പറ്റി അറിഞ്ഞത്. ഇതിൽ വളരെ ചെറിയ ഒരു വിഭാഗത്തിന് (8 ശതമാനം) മാത്രമേ പരിഷത്തിന്റെയും മറ്റും പ്രവർത്തകരിലൂടെ വിവരം ലഭിച്ചിരുന്നുള്ളു. ഈ സാങ്കേതികവിദ്യ സ്വീകരിക്കാൻ സാദ്ധ്യതയുള്ളവർക്ക് വിവരമെത്തിക്കുന്ന കാര്യത്തിൽപ്പോലും സന്നദ്ധപ്രവർത്തകരുടെ സ്വാധീനം പരിമിതമാണെന്നാണ് വിജ്ഞാനവിതരണ പ്രക്രിയയെപ്പറ്റി നടത്താവുന്ന ഒരു നിരീക്ഷണം.

പട്ടിക 11

അടുപ്പുകളെപ്പറ്റി അറിവ് നേടിയ കുടുംബങ്ങൾ, ഉറവിടം

| | |
|---|---|
| സർവ്വെ നടത്തിയ കുടുംബങ്ങളുടെ എണ്ണം | 50 |
| പുതിയ അടുപ്പുകളുണ്ടെന്ന വിവരം ലഭിച്ച കുടുംബങ്ങളുടെ എണ്ണം | 35 |
| അതിൽ സാമൂഹ്യമായും സാമ്പത്തികമായും ഉയർന്ന തട്ടിലുള്ള കുടുംബങ്ങൾ | 26 |
| താഴ്ന്ന തട്ടിലുള്ള കുടുംബങ്ങൾ | 9 |
| **വിവരങ്ങളുടെ ഉറവിടം** | **കുടുംബങ്ങളുടെ എണ്ണം (ശതമാനം)** |
| പത്ര-പത്രേതര മാദ്ധ്യമങ്ങൾ | 6 |
| സന്നദ്ധപ്രവർത്തകർ | 8 |
| ഗ്രാമവികസന പ്രവർത്തകർ | 6 |
| ബന്ധുക്കളും സുഹൃത്തുക്കളും | 80 |
| ആകെ | 100 |

*അവലംബം : സർവ്വെ*

എന്തുകൊണ്ടാണ് പുതിയ അടുപ്പിനെക്കുറിച്ച് അറിഞ്ഞവർപോലും അടുപ്പ് സ്ഥാപിക്കാതിരുന്നത്? നേരത്തെ, ഉപഭോക്താക്കൾ അഭിമുഖീകരിക്കുന്ന പ്രയാസങ്ങളെപ്പറ്റി പറഞ്ഞ ഭാഗത്ത് ഈ പ്രശ്നത്തിന് ഭാഗികമായ ഉത്തരം ലഭിക്കുന്നുണ്ട്. യഥാർത്ഥത്തിൽ, അടുപ്പുപയോഗിക്കാത്തവരുമായുള്ള കൂടിക്കാഴ്ചകളിൽനിന്ന് ലഭിച്ച വിവരങ്ങൾ ഏറെക്കുറെ, ഉപഭോക്താക്കൾ ഉന്നയിച്ച പരാതികളുടെ ആവർത്തനമായിരുന്നു. പട്ടിക 12 അടുപ്പുകൾ സ്ഥാപിക്കാതിരിക്കാനുള്ള കാരണങ്ങൾ നിരത്തുന്നു.

പട്ടിക 12

അടുപ്പുകൾ സ്ഥാപിക്കാതിരിക്കാനുള്ള കാരണങ്ങൾ

| മുഖ്യകാരണങ്ങൾ | കുടുംബങ്ങളുടെ എണ്ണം (ശതമാനം) |
|---|---|
| 1. അറിവില്ലാതിരുന്നത് | 30 |
| 2. അടുപ്പ് നിർമ്മിക്കുന്നവരെ കണ്ടെത്താനുള്ള ബുദ്ധിമുട്ട് | 60 |
| 3. പ്രാരംഭച്ചെലവ് കണ്ടെത്താനുള്ള പ്രയാസം | 40 |
| 4. അടുപ്പിന്റെ പ്രവർത്തനക്ഷമതയെപ്പറ്റിയുള്ള വാർത്തകൾ പ്രോൽസാഹനജനകമല്ല. | 65 |
| 5. ബന്ധുക്കളും സുഹൃത്തുക്കളും ശുപാർശചെയ്തില്ല | 65 |

*അവലംബം : സർവ്വെ*

ഗൗരവതരമായ ആന്തരിക ദൗർബ്ബല്യങ്ങൾ ഈ സാങ്കേതികവിദ്യ സ്വീകരിക്കപ്പെടാതിരിക്കുന്നതിനു കാരണമായി എന്നാണ് പട്ടിക 12 വ്യക്തമാക്കുന്നത്.

(ഒന്ന്) താഴ്ന്നവിഭാഗങ്ങളെ ലക്ഷ്യം വയ്ക്കുന്നതിലെ പരാജയം.

(രണ്ട്) നിർമ്മാണ സാമഗ്രികൾ ഒരുക്കുവാനും വിദഗ്ദ്ധരെ സംഘടിപ്പിക്കുവാനുമുള്ള പ്രയാസം.

(മൂന്ന്) കേടുപാടുതീർക്കൽ, പരിപാലനം എന്നിവ സുഗമമാക്കാൻ കഴിയുംവണ്ണം പ്രാദേശിക കൈത്തൊഴിലുകാരുമായി (അല്ലെങ്കിൽ സാങ്കേതിക വിദഗ്ദ്ധർ) ജൈവബന്ധം സ്ഥാപിക്കുന്നതിലുണ്ടായ പരാജയം.

(നാല്) ഉപഭോക്താക്കളുടെ ആവശ്യങ്ങൾ നിറവേറ്റാൻ കഴിയാത്തവിധത്തിലുള്ള, അടുപ്പുകളുടെ സഹജമായ തകരാറുകൾ.

## നിഗമനങ്ങൾ

പരിഷത്ത് രൂപകൽപനചെയ്ത അടുപ്പുകൾ പരിഷ്കരിക്കപ്പെട്ട ഇനമായിരുന്നെങ്കിലും ഉപഭോക്താവിൻെറ താൽപര്യങ്ങൾക്ക് തികച്ചും അനുയോജ്യമാവാൻ അവയ്ക്ക് കഴിഞ്ഞില്ല. പ്രദാനത്തിൻെറ പക്ഷത്തുനിന്ന് നോക്കുമ്പോൾ അവ അനുയോജ്യമല്ലാതാവുന്നത് മാറ്റങ്ങൾക്ക് വഴങ്ങാത്ത രൂപഘടന കാരണമാണ്. ഈ അടുപ്പുകൾ വിറകല്ലാത്ത മറ്റ് ഇന്ധനങ്ങളുടെ ലാഭകരമായ ഉപയോഗം അസാദ്ധ്യമാക്കുന്നു. മറ്റുതരത്തിലുള്ള പ്രകൃതിദത്ത ഇന്ധനങ്ങളുടെ ഉപയോഗക്ഷമതയും അവഗണിക്കപ്പെട്ടു. കേരളത്തിലെ വൈവിദ്ധ്യമാർന്ന ഇന്ധനോപയോഗഘടന പരിഗണിക്കുമ്പോൾ ഇത് വളരെ പ്രധാനപ്പെട്ട ഒരു കാര്യമാണ്. അടുപ്പ്തട്ടും പുകക്കുഴലും പൊട്ടിപ്പോവുന്നത്, പാത്രംവയ്ക്കാനുള്ള ദ്വാരങ്ങളുടെ സൗകര്യക്കുറവ്, കരി അടിഞ്ഞുകൂടൽ, ചൂടുപിടിപ്പിക്കാനുള്ള പ്രയാസം തുടങ്ങി പുകയില്ലാത്ത അടുപ്പുകളുടെ ഉപയോഗവുമായി ബന്ധപ്പെട്ട കുഴപ്പങ്ങളത്രയും ഈ സാങ്കേതികവിദ്യ സ്വീകരിക്കാനിടയുള്ള കുടുംബങ്ങളെപ്പോലും പിന്തിരിപ്പിക്കുന്നു. അടുപ്പുകളുടെ പരിപാലനത്തിന് വൈദഗ്ദ്ധ്യമുള്ള ആളുകൾ വേണ്ടത്രയില്ലാത്തത് മറ്റൊരു പ്രശ്നമാണ്. ചോദനത്തിൻെറ കാര്യത്തിലാണെങ്കിൽ, ദരിദ്രകുടുംബങ്ങൾ ഭൂരിപക്ഷവും മാറ്റിനിർത്തപ്പെട്ടു എന്ന് നമ്മൾ കണ്ടു.

പരിഷത്ത് അടുപ്പുകളുടെ വർദ്ധനവിൽ വന്ന കുറവ് വ്യാപനത്തിൻെറയും സാങ്കേതിക മാറ്റത്തിൻെറയും പ്രക്രിയയിലെ പ്രതിസന്ധിയെ പ്രതിഫലിപ്പിക്കുന്നുണ്ട്. മുകളിൽ എടുത്തുകാണിച്ച തടസ്സങ്ങളിൽ ചിലതെങ്കിലും മറ്റ് നവീനസങ്കേതങ്ങളുടെ കാര്യത്തിലും ബാധകമാവാനിടയുണ്ട്.

ഭീമമായ സാമ്പത്തിക ഇളവ്, ഉപഭോക്താക്കൾക്ക് സാമ്പത്തിക നേട്ടത്തിനുള്ള സാദ്ധ്യത, വ്യാപനം ത്വരിതപ്പെടുത്താനായി ഒരു ശാസ്ത്രപ്രസ്ഥാനത്തിൻെറ സജീവ പങ്കാളിത്തം എന്നീ അനുകൂലഘടകങ്ങളുണ്ടായിട്ടും ഈ സാങ്കേതികവിദ്യയ്ക്ക് ജനസ്വീകാര്യത നേടാൻ കഴിയാത്തത് വ്യാപനതന്ത്രത്തിൻെറ അനുയോജ്യതയെപ്പറ്റി ഗൗരവതരമായ ചോദ്യങ്ങളുയർത്തുന്നുണ്ട്. സംഘടന മറ്റ് പരിപാടികളിൽ വ്യാപൃതമായിരുന്നു എന്നും പ്രശ്നങ്ങൾക്ക് സംഘടന നൽകുന്ന മുൻഗണനാക്രമത്തിൽ മാറ്റമുണ്ടായി എന്നും പറഞ്ഞുകൊണ്ട് പരിഷത്തിന് സ്വയം കുറ്റവിമുക്തമാവാൻ കഴിഞ്ഞേക്കും. എന്നിരിക്കിലും, വ്യാപനപ്രക്രിയയിൽ അന്തർലീനമായ സങ്കീർണ്ണതകളെ വേണ്ടത്ര മനസ്സിലാക്കാത്തതാണ് യഥാർത്ഥത്തിൽ ഇതിനു കാരണമെന്ന് വ്യക്തമാണ്. അതായത് അറിവുകൾ ഉപഭോക്താക്കളിലേക്കും തിരിച്ചും പ്രവഹിക്കുന്ന ഒരു പ്രക്രിയയുടെ അടിസ്ഥാനത്തിൽ സാങ്കേതികവിദ്യയിലുണ്ടാവുന്ന വർദ്ധമാനമായ മാറ്റം എന്ന ആശയത്തെ ഈ ശാസ്ത്രപ്രസ്ഥാനത്തിന് മുന്നോട്ട്കൊണ്ടുപോവാൻ കഴിഞ്ഞില്ല. അതിൻെറ ഫലമായി ഒരു നിശ്ചിത സാഹചര്യത്തിൻെറ കുരുക്കിൽപ്പെട്ട് സാങ്കേതികവിദ്യ മുരടിച്ചുപോയി.

സാങ്കേതികവിദ്യയുടെ നവീകരണവും സ്വീകരണവും ഒരു നിശ്ചിതഘടനയ്ക്കുള്ളിലെ നാല് പ്രധാനഘടകങ്ങളുടെ പ്രതിപ്രവർത്തനത്തിൻെറ തുടർപ്രക്രിയയാണ്. ഗവേഷണത്തിലും വികസനത്തിലും ഏർപ്പെട്ടവർ, സന്നദ്ധപ്രവർത്തകർ, രൂപകൽപനയിലും ഉൽപാദനത്തിലുമേർപ്പെടുന്ന കൈത്തൊഴിലുകാർ, ഉപഭോക്താക്കളുടെ വീടുകളിൽ സാങ്കേതികവിദ്യ സ്ഥാപിക്കുന്നവർ എന്നീ നാല് ഘടകങ്ങൾ. ഇതോടൊപ്പം ചേർക്കുന്ന ചിത്രം വ്യക്തമാക്കുന്നതുപോലെ, പ്രവർത്തകരിലൂടെയാണ് പുതിയ സാങ്കേതികവിദ്യയെപ്പറ്റിയുള്ള അറിവ് പ്രചരിക്കുന്നത്. അവർ പുതിയ സങ്കേതത്തിൻെറ ഉൽപാദനത്തിന് കൈത്തൊഴിലുകാരുടെ ഒരു പ്രത്യേക സംഘത്തെ ഏർപ്പെടുത്തുന്നു. തുടർന്ന് അത് വീടുകളിൽ സ്ഥാപിക്കുന്നതിന് പ്രാദേശിക

സാങ്കേതികവിദ്യ-വിജ്ഞാന വ്യവസ്ഥ : പ്രവാഹവും പ്രതിപ്രവാഹവും




കൈത്തൊഴിലുകാരെയും (കൽപ്പണിക്കാർ) ഏർപ്പെടുത്തുന്നു. സന്നദ്ധപ്രവർത്തകർ നേരിട്ടുതന്നെയോ അതല്ലെങ്കിൽ അടുപ്പ് സ്ഥാപിക്കുന്ന പ്രാദേശിക കൈത്തൊഴിലുകാരിലൂടെയോ പുതിയ സാങ്കേതികവിദ്യ ഉപയോഗിക്കുന്നതിൽ കുടുംബങ്ങൾക്കുള്ള അനുഭവം ആരായുന്നു. ഈ വിവരം ഗവേഷണ-വികസന സംവിധാനത്തിലേക്ക് നൽകുകയും അവിടെ നിന്നും ആവശ്യമായ രൂപമാതൃകാമാറ്റങ്ങൾ വരുത്തിയശേഷം ഉപഭോക്താക്കളിലേക്ക് തിരിച്ചെത്തിക്കുകയും ചെയ്യുന്നു. സാങ്കേതിക വിദ്യ സാഹചര്യാനുഗുണമാവുന്നതുവരെ ഈ പ്രക്രിയ തുടരുന്നു. കുറച്ചു കുടുംബങ്ങൾ പുതിയ സാങ്കേതികവിദ്യ സ്വീകരിച്ചു കഴിഞ്ഞപ്പോഴേക്കും ഇത്തരത്തിലുള്ള പ്രവാഹത്തിന്റെ ആദ്യഘട്ടം പൂർത്തിയായതായി ഞങ്ങളുടെ പഠനം വ്യക്തമാക്കുന്നു. എന്നാൽ പുതിയ സാങ്കേതികവിദ്യ സ്വീകരിച്ച കുടുംബങ്ങളും അതിന്റെ പരിപാലനജോലിയിലേർപ്പെട്ടവരും തമ്മിലും സന്നദ്ധപ്രവർത്തകരും കൈത്തൊഴിലുകാരും തമ്മിലും ഉണ്ടായ ബന്ധത്തിന്റെ തുടർച്ചയില്ലായ്മ കാരണം രണ്ടാംഘട്ടത്തിൽ നടക്കേണ്ടിയിരുന്ന തിരിച്ചുള്ള വിജ്ഞാനപ്രവാഹം നിലച്ചു പോയി. ഈ പ്രതിപ്രവാഹം നടന്നിരുന്നെങ്കിൽതന്നെ സാങ്കേതികവിദ്യ സാഹചര്യാനുഗുണമാക്കാനും അതിന്റെ പ്രവർത്തനവും പ്രയോഗക്ഷമതയും മെച്ചപ്പെടുത്താനുമുള്ള കേന്ദ്രീകൃതയത്നങ്ങളൊന്നും ഉണ്ടായിരുന്നില്ല. നവീനസങ്കേതങ്ങളുടെ വ്യാപനം തുടർച്ചയുള്ള, വൃത്തഗതിയിലുള്ള ഒരു പ്രക്രിയയാണ്. വ്യാപനത്തിന്റെ പരാജയം ഈ പ്രക്രിയയുടെ പരിവാഹനത്തെ തകർക്കുന്നു.

സമൂഹത്തിലെ ദരിദ്രവിഭാഗങ്ങളുടെ അടുപ്പുപയോഗവുമായി ബന്ധപ്പെട്ട ആവശ്യങ്ങൾ കണ്ടറിഞ്ഞും കേട്ടറിഞ്ഞും സാങ്കേതിക വിദ്യ പുതുക്കേണ്ടതിന്റെ പ്രാധാന്യം അന്വേഷണം തെളിയിക്കുന്നു. സാങ്കേതികവിദ്യക്ക് സമ്പന്നവിഭാഗങ്ങളോടുണ്ടാവുന്ന അബോധപൂർവ്വമായ ചായ്‌വ് അങ്ങനെയേ തിരുത്തുവാൻ കഴിയൂ. ഇത് പറയുമ്പോഴും കേരളത്തിൽ പരിഷത്ത് തന്നെയാണ് അടുപ്പു സാങ്കേതികവിദ്യയുടെ അനുയോജ്യമായ വിനിമയ കേന്ദ്രം എന്നു ചൂണ്ടിക്കാട്ടേണ്ടിയിരിക്കുന്നു. സാങ്കേതികവിദ്യക്ക് ഒരു തുടർപ്രക്രിയ എന്ന നിലയിൽ നവീകരണവും വ്യാപനവും ആവശ്യമായതിനാൽ ചില പ്രദേശങ്ങളിൽമാത്രം ഒതുങ്ങിനിൽക്കുന്ന മറ്റ് സന്നദ്ധസംഘടനകൾക്ക് ഇത് മുന്നോട്ട്കൊണ്ടുപോവുക പ്രയാസമായിരിക്കും. പരിഷത്തിന്റെ ശക്തിയും പാരമ്പര്യവും യോഗ്യതകളും വെച്ചുനോക്കുമ്പോൾ ഈ സാങ്കേതികവിദ്യയുടെ വ്യാപനത്തിന്റെ സാമ്പത്തികശാസ്ത്രം വേണ്ടരീതിയിൽ തിരിച്ചറിഞ്ഞാൽ സംഘടനയ്ക്ക് പദ്ധതി വിജയകരമാക്കാൻ കഴിയുമെന്നുറപ്പാണ്. കാലാന്തരത്തിൽ, ഈ സാങ്കേതികവിദ്യയുടെ വ്യാപകമായ ഉപയോഗത്തിന് കേരളത്തിന്റെ ഗ്രാമസമൂഹത്തെ പരിവർത്തനപ്പെടുത്താനുള്ള ആന്തരികശേഷിയുണ്ട്. □

*[ഈ പഠനത്തിന് ആവശ്യമായ ഗ്രാമതലവിവരങ്ങൾ ശേഖരിക്കുന്നതിന് സി. എസ്. സുന്ദരേശൻ നൽകിയ സഹായം നന്ദിപൂർവ്വം സ്മരിക്കുന്നു.]*

*പരിഭാഷ : എൻ.കെ. ശിവദാസൻ*

## നാട്ടറിവ്

# മലബാറിലെ ഊത്താലകൾ

*വി. എച്ച്. ദിരാർ*

മലബാറിലെ ഇരുമ്പുൽപാദനചരിത്രത്തിന്റെ കാലപ്പഴക്കത്തെപ്പറ്റി അഭ്യൂഹങ്ങൾ മാത്രമേ സാദ്ധ്യമാവുകയുള്ളൂ. എങ്കിലും, കേരളത്തിൽ പരക്കെ കണ്ടുവരുന്ന മഹാശിലാസ്മാരകങ്ങളിൽനിന്നും ധാരാളം ഇരുമ്പ് ഉരുപ്പടികൾ കണ്ടെടുക്കപ്പെട്ടിട്ടുണ്ട് എന്നത് കാലഗണനയ്ക്ക് സഹായകമായേക്കാവുന്ന ഒരു സൂചകമാണ്. വൈദേശിക സമൂഹങ്ങളെ കൊതിപ്പിച്ച സുഗന്ധദ്രവ്യങ്ങൾ ഉൾപ്പെടെയുള്ള പഴയമലബാറിന്റെ കാർഷികഭൂപടങ്ങൾ രൂപപ്പെടുത്തുന്നതിൽ ഇരുമ്പ് പണിയായുധങ്ങൾ നിർവ്വഹിച്ച പങ്ക്, കടത്തനാടൻ പൊന്ന്യം വള്ളുവനാടൻ പ്രദേശങ്ങളുടെ ആയോധനകലാപാരമ്പര്യത്തിന് പിൻബലം നൽകിയ സവിശേഷമായ ഇരുമ്പായുധങ്ങളുടെ സാന്നിദ്ധ്യം എന്നീ വസ്തുതകളും മലബാറിന് നൂറ്റാണ്ടുകൾ പഴക്കമുള്ള ഒരു ഇരുമ്പുൽപാദനചരിത്രമുണ്ട് എന്ന നിഗമനത്തിലേക്കാണ് നയിക്കുക. മലബാറിന്റെ കുന്നിൻനിരകളിൽ കലർന്നുകിടക്കുന്ന ഇരുമ്പയിർപ്പാളികളെപ്പറ്റിയും വ്യാപകമായി നിലനിന്നിരുന്ന ഇരുമ്പുൽപാദനകേന്ദ്രങ്ങളെപ്പറ്റിയും വിദേശസഞ്ചാരികളുടെ യാത്രാവിവരണങ്ങളിലും ബ്രിട്ടീഷ്രേഖകളിലും കാണുന്ന പരാമർശങ്ങളും ഈ നിഗമനത്തെ പിന്തുണയ്ക്കുന്നു. അന്നത്തെ ഇരുമ്പയിർഖനനത്തിന്റെ ചരിത്രസ്മാരകങ്ങളായി അയിരുമടകളും ഇരുമ്പയിർ സംസ്കരണത്തിന്റെ ശേഷിപ്പുകളായ കീടക്കല്ലുകളും ഇരുമ്പ് ഉൽപാദിപ്പിച്ചിരുന്ന ചൂളകളായിരുന്ന ഊത്താലകളുടെ നഷ്ടാവശിഷ്ടങ്ങളും ഇന്നും നിലനിൽക്കുന്നു.

മലബാറിന്റെ ചരിത്രരചനയ്ക്ക് ആധാരമാക്കാൻകഴിയുന്ന ഇത്തരം രേഖകളും തെളിവുകളും പഠിച്ചുകൊണ്ട് മലബാറിലെ ഇരുമ്പുൽപാദനചരിത്രത്തെ പുനർനിർമ്മിക്കാനുള്ള ശ്രമമാണ് ഈ പ്രബന്ധത്തിൽ നടത്തുന്നത്. ഇതിനായി മലബാറിലെ വിവിധപ്രദേശങ്ങളിൽ നേരിട്ടുള്ള അന്വേഷണവും നടത്തുകയുണ്ടായി. വിജയകരമായി പൂർത്തിയാക്കാൻ കഴിഞ്ഞില്ലെങ്കിൽപ്പോലും പഴയ ഇരുമ്പുൽപാദനരീതികളെ പുനഃസൃഷ്ടിക്കാനുള്ള ഒരു പരീക്ഷണസംരംഭവും ഈ പഠനത്തിന്റെ ഭാഗമായി നടത്തിയിട്ടുണ്ട്. നാട്ടറിവുകളുടെ ഊർജ്ജം ജനകീയവും ആരോഗ്യകരവും മാനുഷികവുമായ ശാസ്ത്ര-സാങ്കേതികരൂപങ്ങളുടെ ആവിഷ്കാരത്തിനായി തിരികെ നേടുന്നതിനുള്ള ഉദ്യമമാണിത്.[1]

---

1 മദ്രാസിലെ പി.പി.എസ്.ടി. ഫൗണ്ടേഷന്റെ മുൻകൈയിൽ കെ. അരവിന്ദാക്ഷന്റെ മേൽനോട്ടത്തിൽ കേരളത്തിലെ നാട്ടറിവുകളെക്കുറിച്ചുനടന്ന പഠനങ്ങളിലൊന്നാണിത്. അരവിന്ദാക്ഷനോടൊപ്പം മുകുന്ദൻ, ചന്ദ്രൻ, ദിരാർ എന്നിവരാണ് പരീക്ഷണസംരംഭത്തിന് നേതൃത്വം നൽകിയത്.

## ചില നിരീക്ഷണങ്ങൾ

1800ൽ മലബാർ സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻെറ യാത്രാവിവരണങ്ങളിലും വെസ്റ്റിൻെറയും ഹൊളാൻറിൻെറയും നിരീക്ഷണങ്ങളിലും മലബാർ കലക്ടറായിരുന്ന കൊനോലി 1854ൽ തയ്യാറാക്കിയ റിപ്പോർട്ടിലും മലബാറിലെ ഇരുമ്പയിർ സംസ്കരണത്തെക്കുറിച്ച് വ്യക്തമായ പരാമർശങ്ങളുണ്ട്. മലബാറിൽ 34 ചൂളകൾ പ്രവർത്തിക്കുന്ന ഒരുൽപാദനകേന്ദ്രം സന്ദർശിച്ചതിനെപ്പറ്റി ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്. ഉൽപാദനത്തിൻെറ സാങ്കേതികഘടകങ്ങളെപ്പറ്റി ഇവർക്ക് അഭിപ്രായ ഐക്യമില്ലെങ്കിലും, കുന്നുകളിലെ ഇരുമ്പയിർലഭ്യതയെക്കുറിച്ചും ഇരുമ്പുൽപാദനപ്രക്രിയയെക്കുറിച്ചുതന്നെയും ഏകദേശധാരണ ലഭിക്കാൻ ഇവരുടെ നിരീക്ഷണങ്ങൾ സഹായകമാണ്.

മുൻഭാഗം 5.4 അടിയും പിൻഭാഗം 4 അടിയും ഉയരമുള്ള ചൂളകൾ കണ്ടുവെന്നാണ് ബുക്കാനൻ രേഖപ്പെടുത്തിയത്. വെസ്റ്റിൻെറ റിപ്പോർട്ടിൽ കാണുന്നത് 6 അടി എന്നാണ്. ഹൊളാൻറ് ആകട്ടെ ചൂളകൾക്ക് 10 അടി ഉയരമുണ്ടെന്നാണ് പറയുന്നത്. എന്നാൽ കൊനോലി 6 അടിയും 10 അടിയും വീതം ഉയരമുള്ള രണ്ടുതരം ചൂളകളുടെ രേഖാചിത്രങ്ങൾ നൽകുന്നു. അതുപോലെതന്നെ, സംസ്കരണപ്രക്രിയയുടെ സമയദൈർഘ്യം മൂന്നുദിവസമെന്ന് കൊനോലി സൂചിപ്പിക്കുമ്പോൾ ബുക്കാനൻ ഒരു ദിവസമെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ഹൊളാൻറ് 48 മണിക്കൂർ മുതൽ 60 മണിക്കൂർവരെയുള്ള സമയദൈർഘ്യമാണ് കണക്കാക്കിയിട്ടുള്ളത്. ഊത്താലയിൽ നിക്ഷേപിക്കപ്പെടുന്ന കരിയും അയിരും തമ്മിലുള്ള അനുപാതം, അവയുടെ തൂക്കം, ഉലകളുടെ എണ്ണം, സംസ്കരിച്ചെടുക്കുന്ന ഇരുമ്പുകട്ടിയുടെ തൂക്കം (ബുക്കാനൻ 246-384 റാത്തൽ, കൊനോലി 680 റാത്തൽ, ഹൊളാൻറ് 500-560 റാത്തൽ) എന്നീകാര്യങ്ങളിലും ഇവർ അഭിപ്രായഭേദം പുലർത്തുന്നു.

ഇവരുടെ പൊതുവായ നിരീക്ഷണങ്ങളെ സംഗ്രഹിക്കാം: (ഒന്ന്) അയിരിൻെറയും വെള്ളത്തിൻെറയും സാന്നിദ്ധ്യം കണക്കിലെടുത്താണ് ഉൽപാദനകേന്ദ്രം സ്ഥാപിക്കപ്പെട്ടിരുന്നത്. (രണ്ട്) ഉലകൾ നിർമ്മിച്ചിരുന്നത് ആട്ടിൻതോൽ ഉപയോഗിച്ചാണ്. (മൂന്ന്) അയിരുകല്ലുകൾ ഖനനംചെയ്യാൻ കൂന്താലിയും അറ്റം കൂർപ്പിച്ച മുളകളും ഉപയോഗിച്ചു. (നാല്) പൊടിച്ച അയിരുകല്ലുകൾ മരപ്പാത്തികളിലിട്ട് പുഴകളുടെ നീരൊഴുക്കിൽ ശുദ്ധീകരിച്ചിരുന്നു. (അഞ്ച്) ഇന്ധനാവശ്യത്തിന് ഇരൂൾമരത്തിൻെറ കരിയാണ് ഉപയോഗിച്ചിരുന്നത്.

ചൂളകളുടെ ഉയരത്തെപ്പറ്റിയും ഇരുമ്പുൽപാദനത്തിൻെറ കാലദൈർഘ്യത്തെപ്പറ്റിയുമുള്ള അവരുടെ അഭിപ്രായഭിന്നതകൾ മതിയായ നിരീക്ഷണത്തിൻെറ അപര്യാപ്തത സൂചിപ്പിക്കുന്നുണ്ടെങ്കിലും മലബാറിൽ പണ്ടുകാലംമുതൽക്കേ കണ്ടുപോരുന്ന ഇരുമ്പുരുപ്പടികൾക്കായി ഇരുമ്പ് ഇറക്കുമതിചെയ്യേണ്ട ആവശ്യമുണ്ടായിരുന്നില്ലെന്ന് ഈ നിരീക്ഷണങ്ങൾ അസന്നിഗ്ദ്ധമായി വ്യക്തമാക്കുന്നു.

## പര്യവേക്ഷണത്തെപ്പറ്റി

1989-90ലാണ് ഈ ലേഖകൻ മലബാറിലെ അഞ്ചു ജില്ലകളിലായി പഠനയാത്രകൾ നടത്തിയത്. ഇരുമ്പുൽപാദനവുമായി ബന്ധപ്പെട്ട ചരിത്രാവശിഷ്ടങ്ങൾതേടി വയനാട്, മലപ്പുറം ജില്ലകളിൽ ഏറെക്കുറെ പൂർണ്ണമായും കോഴിക്കോട്, പാലക്കാട്, തൃശൂർ ജില്ലകളിൽ ഭാഗികമായും പര്യവേക്ഷണം നടത്തുകയുണ്ടായി. വയനാട് ജില്ലയിൽ ഒരിടത്തും ഇരുമ്പുൽപാദനത്തിൻെറ അവശിഷ്ടങ്ങൾ കണ്ടെത്താൻ കഴിഞ്ഞില്ല. മറ്റു ജില്ലകളിൽ മലപ്പുറമാണ് ഇരുമ്പുൽപാദനചരിത്രത്തിൻെറ സമ്പന്നവും വ്യാപകവുമായ തെളിവുകൾ സൂക്ഷിക്കുന്നത്. കൂടാതെ തദ്ദേശീയരായ ജനങ്ങളുടെ ഓർമ്മകളും കേട്ടറിവുകളും ഈ നാടൻ സാങ്കേതികവിദ്യയെപ്പറ്റി മനസ്സിലാക്കാൻ വളരെയേറെ സഹായിച്ചിട്ടുണ്ട്. മലപ്പുറം, പാലക്കാട് ജില്ലകളിലെ ചില സ്ഥല

നാമങ്ങളും തൊടികൾ, തോടുകൾ, കുന്നുകൾ, എന്നിവയുടെ പേരുകളും ഇരുമ്പയിർസംസ്ക രണത്തിന്റെ പാരമ്പര്യത്തെ വിളിച്ചോതുന്നു എന്ന വസ്തുതയും അവഗണിക്കാനാവില്ല.

## സ്ഥലനാമങ്ങൾ

മലപ്പുറം, പാലക്കാട് ജില്ലകളിലെ ചില സ്ഥലങ്ങളും തോടുകളും തൊടികളും കുന്നുകളും ഇരുമ്പുൽപാദനത്തിന്റെ സാങ്കേതികഘടകങ്ങളെ ധ്വനിപ്പിക്കുന്ന പേരുകൾ സ്വായത്തമാക്കിയിരിക്കുന്നു.[2] കീടം, കരു, അയിര്, അയിരുമണൽ, ഇരുമ്പ്, ആല, ഊത്താല എന്നിവയുടെ മുദ്രകൾ പതിഞ്ഞവയാണ് ഈ പേരുകൾ. ചില ഉദാഹരണങ്ങൾ നൽകാം.

സ്ഥലനാമങ്ങൾ : കരുവാരക്കുണ്ട്, ഇരുമ്പൂഴി, അരക്കുപറമ്പ്.

തൊടികൾ: ആലത്തൊടി, ആലപ്പറമ്പ്.

കുന്നുകൾ: ചെറിയ ഊത്താലക്കുന്ന്, വലിയ ഊത്താലക്കുന്ന്, അരീക്കുന്ന്, അരിമടക്കുന്ന്, നരിക്കുന്ന്, കീടക്കുന്ന്.

തോടുകൾ : അരീച്ചോല, അരിമണൽച്ചോല, അരീക്കുണ്ട്.

പടൂത്തോട്, പണ്ട് അവിൽത്തോട് എന്നാണ് വിളിക്കപ്പെട്ടിരുന്നത്. ഇത് അയിർത്തോടിന്റെ രൂപാന്തരമാണെന്ന് തോന്നുന്നു. അയിര് എന്നപദം തീർത്തും അർത്ഥഭേദം വരുന്നരീതിയിൽ ലോപിച്ചുപോയതായിക്കാണാം. അയിരുമടയെന്നവാക്കിന് അരിമടയെന്നും നരിമടയെന്നും രൂപാന്തരം വന്നിരിക്കുന്നു. അയിരുകുന്ന് അരീക്കുന്നും നരീക്കുന്നുമായും, അയിരുമണൽച്ചോല അരിമണൽച്ചോലയായും അരീച്ചോലയായും മാറിയിരിക്കുന്നു. എന്നാൽ സ്ഥലനാമങ്ങളുടെ വിശകലനത്തിലൂടെ ശ്രമകരമായ രീതിയിൽ കണ്ടെത്തേണ്ട ആവശ്യം ഒട്ടുമില്ലാത്തവണ്ണം സമൃദ്ധമാണ് ഇരുമ്പുൽപാദനവുമായി ബന്ധപ്പെട്ട ഭൗതികാവശിഷ്ടങ്ങൾ. നൂറുകണക്കിന് അയിരുമടകളും ലക്ഷക്കണക്കിന് ടൺ തൂക്കം വരുന്ന കീടക്കുന്നുകളും ഊത്താലകളുടെ അവശിഷ്ടങ്ങളും ഇപ്പോഴും കാണാം.

## അയിരുമടകൾ

ആൾപ്പെരുമാറ്റംകുറഞ്ഞ ദിക്കുകളിൽ പൊന്തക്കാടുകൾക്കുള്ളിൽ മറഞ്ഞിരിക്കുന്ന അയിരുമടകൾ ഒരു കാലഘട്ടത്തിന്റെ പുരാവൃത്തമാണ്.[3] രണ്ടുതരം അയിരുമടകളാണ് മലപ്പുറംജില്ലയിൽ കാണാൻ കഴിഞ്ഞത്. ഒന്ന്: കിടങ്ങുകളുടെ രൂപത്തിലുള്ളവ. സൗകര്യത്തിനായി ഇവയെ അയിർക്കിടങ്ങുകളെന്ന് വിളിക്കാം. 2-3 അടി വീതിയിലാണ് ഇവ കാണപ്പെടുന്നത്. ഭൂതലത്തിലേക്ക് മുഴുവനായും തുറന്നിരിക്കുന്നതിനാൽ ഇവയ്ക്ക് വായുവും വെളിച്ചവും സുലഭമായി ലഭിക്കുന്നു. ശേഖരിക്കുന്ന അയിരുകല്ലുകൾ മുകളിലേക്ക് ചുമന്നെത്തിക്കാൻ പടവുകൾ കൊത്തിയിട്ടുണ്ട്. രണ്ട്: ചെങ്കൽപാറകളിൽ ചാരനിറത്തിൽ അയിരിന്റെ പാളികൾ ദൃശ്യമാകുന്നിടങ്ങളിൽ തുരന്നുണ്ടാക്കുന്നവ. ഈ അയിരുമടകൾ വലിയ ഗുഹകളാണ്. ചിലതി

---

2 ഈ ജില്ലകളിൽ കണ്ടെത്തിയ ഇരുമ്പുൽപാദന കേന്ദ്രങ്ങളുടെ പേരേട്: കരുവാരക്കുണ്ട്, തരിശ്, ഊത്താലക്കുന്ന്, ചെട്ട്യങ്ങാടി, നിലമ്പൂർ, കാട്ടുമുണ്ട, കോട്ടുവാട്, അരക്കുപറമ്പ്, പേരൂർ, പൂന്താവനം, ചെത്തല്ലൂർ, ചുങ്കം, കുണ്ടൂർക്കുന്ന്, അങ്ങാടിപ്പുറം, പുത്തനത്താണി, പാണ്ടിക്കാട്, വാണിയമ്പലം, ഇരിങ്ങാട്ടുപറമ്പ്, പൂവ്വത്താണി, ചെറുനൂർ, മുള്ളിയാങ്കുറിശ്ശി, പെരുമ്പറമ്പ്, ചെറുക്കോട്, കക്കാട്, അരിക്കണ്ടംപാക്കം, അലനെല്ലൂർ, നെമ്മിനി, പട്ടിക്കാട്, കുറുമാലിക്കാവ്, ഇരുമ്പൂഴി, വള്ളുവങ്കാട്, കൂരിയാട്, മലാപറമ്പ്, തോട്ടേക്കാട്, മരുത, ചുള്ളിയോട്, തെയ്യമ്പാടിക്കുന്ന്, നിരന്നപറമ്പ്, വെട്ടിക്കാട്ടിരി, പറമ്പൂര്, വെട്ടത്തൂർ, കരുവാമ്പാറ, പാലോട്, പുഴക്കാട്ടിരി, പുളിയ്ക്കപറമ്പ്, പെരുമ്പറമ്പുമല, കടന്നമണ്ണ, ചെറുക്കുളം.

3 1921ലെ മലബാർ കലാപത്തിൽ കമ്പനിപ്പടയിൽ നിന്ന് പ്രാണൻ രക്ഷിക്കാൻ മാപ്പിളമാർക്ക് പലപ്പോഴും അഭയം നൽകിയ രഹസ്യസങ്കേതങ്ങൾ ഈ മടകളായിരുന്നു.

ൻെറ ആഴവും നീളവും അതിശയകരമാണ്. ഗുഹാമുഖം കഴിഞ്ഞാൽ അയിരുപാളികളുടെ കിടപ്പനുസരിച്ച് ഗുഹ വലുതായിപ്പോകുന്നു. മടകളുടെ വ്യാപ്തി വർദ്ധിക്കുന്നതിനനുസരിച്ച് ഒന്നിലധികം മുഖങ്ങൾ കാണാം. അതുപോലെതന്നെ, മടയുടെ ആഴവും വലിപ്പവും ഒരു നിശ്ചിത അളവിലെത്തിക്കഴിഞ്ഞാൽ അവിടെ ഒരു കിളിവാതിൽ മാത്രമുള്ള കനത്ത ചുവര് നിലനിർത്തുന്നു. മട പൊളിഞ്ഞുവീഴാതെ താങ്ങിനിർത്താനാണ് ഈ ചുവരുകൾ. ചുവരിലെ കിളിവാതിൽ നൂഴ്ന്നാണ് തുടർന്ന് മട തുരക്കുന്നത്. 50-100 മീറ്റർ നീളംവരുന്ന അയിരുമടകളുണ്ട്. ഇവ വാസ്തവത്തിൽ ഒന്നിലധികം അയിരുമടകളുടെ സമൂഹമാണ്. ആവശ്യമായ കാറ്റും വെളിച്ചവും ലഭിക്കാനായി വലിയ മടകൾക്ക് ഭൂതലത്തിൽ പല ഗുഹാമുഖങ്ങൾ നിർമ്മിക്കുന്നു. വെളിച്ചം കിട്ടാനായി മദ്ധ്യാഹ്നത്തിന് മുമ്പ് പടിഞ്ഞാറെമുഖങ്ങളിലും മദ്ധ്യാഹ്നശേഷം കിഴക്കുഭാഗത്തെ മുഖങ്ങളിലും വെളുത്ത തുണികൾ തൂക്കിയിടാറുണ്ടായിരുന്നു.

അയിരുപാളികളുടെ ഘടന കിളികൾ പറക്കുന്നതിനോടാണ് ഉപമിക്കപ്പെടുന്നത്. മണ്ണിനടിയിൽ ഉയർന്നും താഴ്ന്നുമാണ് അവയുടെ കിടപ്പ്. അയിരുകല്ലുകൾ ശേഖരിക്കാനായി ഒറ്റക്കൊക്കുള്ള കൂന്താലിയാണ് ഉപയോഗിച്ചിരുന്നത്. കടുപ്പം കൂടിയതും കുറഞ്ഞതുമായ അയിരുകല്ലുകളുണ്ട്. പൊട്ടിച്ചെടുക്കാനുള്ള പ്രയാസം കാരണം കടുപ്പംകൂടിയവ ഉപേക്ഷിക്കുകയാണ് പതിവ്. ചുവപ്പുനിറം കൂടുതലുള്ള മൃദുലമായ കല്ലുകൾമാത്രം ഖനനത്തിനായി തെരഞ്ഞെടുക്കുന്നു. അയിരുകല്ലിലെ അയിരിൻെറ തോതറിയാൻ അൽപം വെള്ളം ഇറ്റിച്ച് നോക്കാറുണ്ട്. ഇങ്ങനെയാണ് മടതുരക്കേണ്ട സ്ഥാനം നിർണ്ണയിച്ചിരുന്നത്. അയിരുപാറ വളരെ ഇളയതാണെങ്കിൽ അയിരിൻെറ ശതമാനം കുറഞ്ഞിരിക്കുമത്രെ.

## കീടക്കല്ലുകൾ

ഇത് ഇരുമ്പയിർ സംസ്കരിച്ചശേഷമുള്ള അവശിഷ്ടമാണ്.[4] മലപ്പുറം ജില്ലയിലും തൃശൂർ, പാലക്കാട് ജില്ലകളിലെ ചില പ്രദേശങ്ങളിലും ഇവ സുലഭമായി കണ്ടുവരുന്നു. കറുപ്പുനിറത്തിൽ വളരെ മിനുമിനുത്തോ പരുക്കനായോ തേൻകൂടുപോലെയോ ആണ് ഇവയുടെ പ്രകൃതം. ഇവ പൊടിച്ച് കാന്തംകൊണ്ട് പരിശോധിച്ചാൽ വളരെ സൂക്ഷ്മമായ അളവിൽ ഇരുമ്പുപൊടി കാണാൻ കഴിയും. അയിരുസംസ്കരണം ശരിയായി പൂർത്തീകരിക്കപ്പെടാത്തതിൻെറ ലക്ഷണമായി ചിലസ്ഥലങ്ങളിലെ കീടക്കല്ലുകളിൽ ഇരുമ്പിൻെറ തോത് കൂടിയതോതിൽ കാണപ്പെടുന്നുണ്ട്.

## ഊത്താലകൾ

മലബാറിൽ മലപ്പുറം ജില്ലയിലെ താഴേക്കാട്, വെട്ടത്തൂർ പഞ്ചായത്തുകളിലാണ് ഊത്താലകളുടെ അവശിഷ്ടങ്ങൾ ഏറ്റവുമധികം നിലനിൽക്കുന്നത്. ഇതിൽത്തന്നെ വെട്ടത്തൂർ പഞ്ചായത്തിലെ നിരന്നപറമ്പിലും താഴേക്കാട് പഞ്ചായത്തിലെ അരക്കുപറമ്പിലും ഈ അവശിഷ്ടങ്ങൾ വ്യാപകമായി കാണാൻ കഴിയും. അരക്കുപറമ്പ് മുമ്പ് 'ഉരുക്കുപറമ്പ്' ആയിരുന്നു എന്നതിന് ആ പ്രദേശത്തെ പല തൊടികളിലും കുന്നുകൂടിക്കിടക്കുന്ന കീടക്കല്ലുകളും തകർന്നടിഞ്ഞ ഊത്താലകളുടെ അവശിഷ്ടങ്ങളും തെളിവു നൽകുന്നു.

തട്ടാരെക്കാരൻ അബൂബക്കർ എന്നയാളിൻെറ തൊടിയിൽമാത്രം ഒൻപത് ഊത്താലകളുടെ അവശിഷ്ടങ്ങളുണ്ട് - മൂന്ന് ഊത്താലത്തറകളും ഓരോ തറയിലും മൂന്ന് വീതം ഊത്താലകളും. 30 അടി നീളവും 5 അടി വീതിയും 3 അടി ഉയരവുമുണ്ട് ഊത്താലത്തറകൾക്ക്. വലിയ കീടക്കല്ലുകളും ചെങ്കല്ലും

4 പുരാണകിടമെന്ന് ആയുർവ്വേദഗ്രന്ഥങ്ങളിൽ പറയുന്നു. ഇത് പശുവിൻപാലിലും മറ്റും സംസ്കരിച്ചെടുത്ത് ലോഹഭസ്മങ്ങൾ ഉണ്ടാക്കുന്നു. കീടക്കല്ലുകളെ ഇരുമ്പിൻെറ കാട്ടമെന്നാണ് പല വൃദ്ധരും വിശേഷിപ്പിച്ചത്.



*നിരന്ന പറമ്പിലെ 100 വർഷത്തിലേറെ പഴക്കമുള്ള ഊത്താലയ്ക്ക് അരികെ പെരുങ്കൊല്ലർ കുഞ്ഞയ്യപ്പനും തലച്ചെനിയനും*

മണ്ണുമാണ് തറയുടെ നിർമ്മാണവസ്തുക്കൾ. ഒരേ തറയിലുള്ള ഊത്താലകൾ പരസ്പരം തൊടാതെയാണ് നിൽക്കുന്നത്. ദീർഘവൃത്താകൃതിയിലുള്ള നെരിപ്പോടിൽനിന്നും അഞ്ചടി വരെ ഉയർന്ന ഊത്താലകളുടെ അവശിഷ്ടങ്ങൾ ഞങ്ങൾക്ക് കാണാൻ കഴിഞ്ഞു. അഗ്രഭാഗം തകർന്നുപോയിരുന്നതിനാൽ മുഴുവൻ ഉയരം എത്രയെന്ന് കൃത്യമായി അറിയാൻ മാർഗ്ഗമുണ്ടായിരുന്നില്ല. മുകളിലോട്ടുയരും തോറും കൂർത്തുവരുന്ന രീതിയിലാണ് ഊത്താലയുടെ ഘടന. പിന്നിലെ ചുവര് കൂടുതൽ ഉള്ളിലോട്ട് വളഞ്ഞുവരുന്നു. എതിർദിശകളിലെ ചുവരുകളുടെ കനം അടിയിൽ 25 ഇഞ്ചും മുകളഗ്രത്തിൽ 18 ഇഞ്ചുമാണ്. എതിർചുവരുകൾക്കുള്ളിൽ നെരിപ്പോടിന്റെ നീളം 4.5 അടിയും മുകളറ്റത്ത് 3 അടി 11 ഇഞ്ചും. മുൻചുവര് പൂർണ്ണമായും തകർന്നുപോയതിനാൽ മുന്നിൽനിന്ന് പിറകിലേക്കുള്ള വീതി തിട്ടപ്പെടുത്താൻ പറ്റുമായിരുന്നില്ല. മുൻചുവര് പൊളിച്ചാണ് ഇരുമ്പുകട്ടികൾ പുറത്തെടുത്തിരുന്നത് എന്നതിനാലാവാം ആ ഭാഗം ഇത്രമാത്രം തകർന്നുപോയത്. മുകളിൽ കൊടുത്ത അളവുകൾ സൂക്ഷ്മമാണെന്ന് അവകാശപ്പെടാൻ കഴിയില്ല. മറ്റൊരു പ്രധാന കാര്യം സൂചിപ്പിക്കാനുള്ളത്, ബ്രിട്ടീഷുകാരുടെ രേഖകളിൽ പറയുംപ്രകാരം തറനിരപ്പിൽനിന്നുയർന്നല്ല നെരിപ്പോടിന്റെ നില എന്നതാണ്.

ഈ ഊത്താലത്തറകൾക്കടുത്തുതന്നെ അയിരുമടകളുണ്ട്. സമീപത്ത്കൂടെ ഒഴുകുന്ന ചാവൽത്തോട്ടിലായിരിക്കണം പൊടിച്ച ഇരുമ്പയിർ ശുദ്ധീകരിച്ചിരുന്നത്. നിരന്നപറമ്പിലെ വൃദ്ധരുമായി സംസാരിച്ചെങ്കിലും ആ പ്രദേശത്തെ ഊത്താലകളുടെ കാലപ്പഴക്കത്തെപ്പറ്റി കൃത്യമായ അറിവൊന്നും ലഭിച്ചില്ല. 80 വയസ്സിലേറെ പ്രായമുള്ള തൊണ്ടിയിൽ രാമൻകുട്ടി എന്നവൃദ്ധൻ തന്റെ കുട്ടിക്കാലത്തും ഊത്താലകൾ തകർന്ന അവസ്ഥയിൽ കണ്ടതായി ഓർക്കുന്നു. 100 വർഷത്തിലേറെ

പഴക്കമുള്ളവയാണ് അവയെന്ന് ഇതിൽനിന്നും ഊഹിക്കാൻ കഴിയും.

## ഒടുവിലത്തെ ഊത്താലകൾ

വളരെക്കാലം നീണ്ടുനിന്ന ഒരിടവേളയ്ക്കുശേഷം 1940കളിൽ മലബാറിൽ ഇരുമ്പൂത്താലകൾ വീണ്ടും പ്രവർത്തിച്ച് തുടങ്ങുന്നുണ്ട്. രണ്ടാം ലോകയുദ്ധത്തിൻെറ ഫലമായി ഇരുമ്പിനും ഉരുക്കിനും ഉണ്ടായ ക്ഷാമം പരിഹരിക്കാൻ നാടൻ ഇരുമ്പുൽപാദനവിദ്യയെ പുനരുജ്ജീവിപ്പിക്കുകയായിരുന്നു എന്നുവേണം കരുതാൻ. നാൽപതുകളിൽ ഉൽപാദനം നടന്ന പ്രദേശങ്ങളിലെ വൃദ്ധരും ഈ നിരീക്ഷണത്തെ ശരിവെക്കുന്നുണ്ട്. മലപ്പുറം ജില്ലയിൽ കരുവാരക്കുണ്ട്, നെമ്മിനി, പറമ്പൂര്, പൂന്താനം എന്നീ സ്ഥലങ്ങളിലാണ് 1940കളിൽ ഇരുമ്പുൽപാദനം നടന്നത്. നെമ്മിനിയിൽ യംഗ് ഇന്ത്യ എസ്റ്റേറ്റിനും, പൂന്താനത്ത് കിളിയമണ്ണീരി ഉണ്ണീൻ എന്ന ഒരാൾക്കും, പറമ്പൂരും കരുവാരക്കുണ്ടിലും പറമ്പൂര് കുഞ്ഞപ്പു എന്ന ഒരാൾക്കും വേണ്ടിയായിരുന്നു ഉൽപാദനം.

ഈ കേന്ദ്രങ്ങളിലെല്ലാം ഉൽപാദനത്തിന് സാങ്കേതികനേതൃത്വം നൽകിയ രാമൻ എന്ന പെരുങ്കൊല്ലൻ ലോഹശാസ്ത്രജ്ഞനായി അവരോധിക്കപ്പെട്ടു.[5] പൂന്താനത്തെ ഇരുമ്പുൽപാദനപ്രക്രിയ കാണാൻ വിദൂരസ്ഥലങ്ങളിൽ നിന്നുപോലും ധാരാളം ആളുകൾ എത്തിയിരുന്നതായി പഴമക്കാർ ഓർക്കുന്നു. അക്കാലമാവുമ്പോഴേക്കും ഇരുമ്പുൽപാദനം ഒരപൂർവ്വ ദൃശ്യമായിത്തീർന്നിരുന്നെന്ന് ഇതിൽനിന്നും വ്യക്തമാവുന്നു. ഈ ഉൽപാദനകേന്ദ്രങ്ങളൊന്നും ദീർഘകാലം നിലനിന്നില്ല. നെമ്മിനിയിലും കരുവാരക്കുണ്ടിലും ഉൽപാദനം ഏകദേശം രണ്ടുവർഷം നീണ്ടുനിന്നു. പൂന്താനത്ത് രണ്ടുതവണമാത്രമേ അയിര് സംസ്കരിച്ചുള്ളു. പറമ്പൂരിൽ ഉൽപാദനം പലതവണ നടന്നെങ്കിലും എത്രകാലമെന്ന് കൃത്യമായറിയാൻ കഴിഞ്ഞില്ല.

നാൽപതുകളിൽ ഇരുമ്പയിർ സംസ്കരണത്തിനായി രണ്ടുതരം ഊത്താലകളാണ് നിർമ്മിച്ചിരുന്നത്-ഏകദേശം 6 അടിയും 10 അടിയും ഉയരമുള്ളവ. (കൊനോലിയുടെ രേഖാചിത്രങ്ങളിൽകാണുന്ന വലിപ്പം). കിളിയമണ്ണീരി ഉണ്ണീൻെറ ഊത്താല ഈ ഇനത്തിൽ പ്പെട്ടതായിരുന്നു. ഇവിടെ ആദ്യത്തെ ഊത്തിൽ 360 കി. ഗ്രാമും രണ്ടാമതായി 440 കി. ഗ്രാമും ഇരുമ്പുകട്ടി ലഭിച്ചു.[6] ഈ ഊത്താലയിൽ 16-18 കുരിക്കകൾ (നിരീക്ഷണത്തിനുള്ള മൺകുഴലുകൾ) പിടിപ്പിച്ചിരുന്നു. 6 അടി ഉയരമുള്ള ഊത്താലയുടെ ഉൽപാദനശേഷി 150 മുതൽ 250വരെ കി. ഗ്രാം ആണ്. ഇതിൽ പ്രതിദിനം 10 പറ (150 ഇടങ്ങഴി) അയിർ നിക്ഷേപിക്കും. മൂന്ന് ദിവസം നീളുന്ന ഉൽപാദന പ്രക്രിയയിൽ 30 പറ അയിര് സംസ്കരിക്കപ്പെടുന്നു. കൃത്യമായി പറയാനാവില്ലെങ്കിലും, പ്രതിദിനം 6 ചാക്ക് കരിയാണ് കത്തിച്ചിരുന്നതെന്ന് കരുതപ്പെടുന്നു. നെമ്മിനിയിൽ പരിഷ്കരിച്ച രീതിയിലുള്ള ഒരുജോടി ചക്രത്തോലുകളാണ് (മരത്തിൽ തീർത്ത ചക്രവും, തകിടിൽ തീർത്ത പങ്കയും ചേർന്നരൂപം) ഉപയോഗിച്ചിരുന്നത്. മറ്റെല്ലായിടങ്ങളിലും ആട്ടിൻ തോലിലും മൂരിത്തോലിലും നിർമ്മിച്ച ഉലകളാണ് ഉണ്ടായിരുന്നത്.

---

5 പെരുങ്കൊല്ലൻ രാമൻ, കയ്യാളായിപ്രവർത്തിച്ച പെരുങ്കൊല്ലൻ കോമൻ, അയിർഖനനത്തിന് നേതൃത്വംനൽകിയ കരുവാരക്കുണ്ടിലെ അരീപണിക്കാരൻ മുഹമ്മദ് എന്നിവർ പതിറ്റാണ്ടുകൾക്കുമുമ്പേ മരിച്ചു. അക്കാലത്ത് ഉൽപാദനത്തിൻെറ സാങ്കേതികേതരമായ പ്രവൃത്തികളുമായി സഹകരിച്ചിരുന്ന ചിലർ ഇപ്പോഴും ജീവിച്ചിരിക്കുന്നു-കുഞ്ഞുക്കുട്ടു ആക്കപ്പറമ്പ്, ഐമൂട്ടി കൊടുമുണ്ട, ചേരിപറമ്പിൽ മൊയ്തീൻകുട്ടി കരുവാരക്കുണ്ട്, കരിപ്പാലി മുഹമ്മദ് കരുവാരക്കുണ്ട്, നെരുവിൽ അലവിഹാജി നെമ്മിനി, കല്ലുവെട്ടി മുഹമ്മദ് കമാനം എന്നിവർ.

6 ഉണ്ണീൻെറ ഊത്താലയിൽ ഉൽപാദിപ്പിച്ച 45-50 കി. ഗ്രാം തൂക്കമുള്ള ഇരുമ്പുകട്ടികളിലൊന്ന് പൂന്താനം ഇല്ലത്ത് ഇപ്പോഴുമുണ്ട്.

പൂന്താനത്തെ ഊത്താലയിൽ മൂന്നുനാൾ ഇടമുറിയാതെയാണ് ഊത്ത് നടത്തിയിരുന്നത്. ഇങ്ങനെ രൂപംകൊള്ളുന്ന ഇരുമ്പുകട്ടി അടുത്ത പ്രഭാതത്തിൽ പുറത്തെടുക്കുന്നു. അപ്പോഴേക്കും ഊത്താലയുടെ ചൂട് ആറിയിരിക്കും. മുൻവശത്തെ മൺപലകകൾ പൊളിച്ചുമാറ്റി, നെരിപ്പോടിൽ വെള്ളം തൂവിയതിനുശേഷമാണ് ഇരുമ്പുകട്ടി പുറത്തെടുക്കുന്നത്. ഇത് വലിയ ഇരുമ്പ് കൂടം ഉപയോഗിച്ച് ഉടച്ചതിനുശേഷം ഗുണമേൻമയനുസരിച്ച് തരംതിരിക്കുന്നു - നല്ലിരുമ്പ്, പോളയിരുമ്പ്, കയ്ച്ചിരുമ്പ് എന്നിങ്ങനെ. ഇതിൽ നല്ലിരുമ്പ് നല്ല കടുപ്പമുള്ളതായിരുന്നെന്നും ഉരുക്ക്തന്നെയായിരുന്നെന്നുമാണ് പഴമക്കാരായ പെരുങ്കൊല്ലൻമാർ പറയുന്നത്. അടിച്ചാൽ ചതയുന്നത്ര കടുപ്പംകുറഞ്ഞ പച്ചിരുമ്പായിരുന്നു പോളയിരുമ്പെന്ന് വിളിക്കപ്പെട്ടത്. ഇരുമ്പുകട്ടി പൊട്ടിക്കുമ്പോൾ പൊഴിയുന്ന നുറുക്കുകളാണ് കയ്ച്ചിരുമ്പ്. ഇത് ഉരുക്കി കൂടുതൽ കടുപ്പമാവശ്യമുള്ള അരങ്ങൾ നിർമ്മിക്കാനുപയോഗിച്ചിരുന്നു. ഉരുക്കുണ്ടാക്കാൻ സേലത്തും ഹൈദരബാദിലും ഉണ്ടായിരുന്നതുപോലുള്ള പ്രത്യേക ചൂളകളോ സംസ്കരണരീതികളോ മലബാറിൽ ഉണ്ടായിരുന്നതായി കാണുന്നില്ല.

## നാട്ടിരുമ്പിൻെറ ഗുണമേൻമ

1894ൽ അയേൺ ആൻറ് സ്റ്റീൽ ഇൻസ്റ്റിറ്റ്യൂട്ടിൻെറ പ്രസിദ്ധീകരണത്തിൽ ടേണർ അവതരിപ്പിച്ച പഠനത്തെ ആസ്പദമാക്കിയുള്ള ചർച്ചയിൽ ചാൾസ്വുഡ് മലബാർ ഇരുമ്പിൻെറ ഗുണമേൻമ വ്യക്തമാക്കുന്ന നിരീക്ഷണങ്ങൾ നടത്തുന്നുണ്ട്. 1857ലെ ഒന്നാം സ്വാതന്ത്ര്യസമരാനന്തരം മലബാറിൽ നിന്ന് പിടിച്ചെടുത്ത ഇരുമ്പായുധങ്ങൾ കോഴിക്കോട്ടുള്ള ബ്രിട്ടീഷ് പടകുടീരത്തിലാണ് സൂക്ഷിച്ചിരുന്നത്. പിന്നീട് ബ്രിട്ടീഷ് ഭരണാധികാരികൾ ഇത് പൂർണ്ണമായും നശിപ്പിച്ച് കളഞ്ഞു. ഇത് സംബന്ധിച്ച ചാൾസ്വുഡിൻെറ വാക്കുകൾ ഇവിടെ ഉദ്ധരിക്കാം:

*വിസ്മയജനകമായ ഈ ഉരുപ്പടികളെല്ലാം ഇന്ത്യയിലെ നാട്ടിരുമ്പിൽ നിർമ്മിച്ചെടുത്തവയായിരുന്നു. അവ കഷണങ്ങളാക്കാൻ ബലിഷ്ഠമായ കൈക്കത്രിക പണിതെടുത്തു.... അലകുകളുടെ നേർത്ത ഭാഗങ്ങളിൽ ഈ കത്രിക പ്രയോഗിച്ചെങ്കിലും അവ ഒരിക്കലും മുറിഞ്ഞില്ല. എന്നാൽ കനംകൂടിയ പിൻഭാഗം കടുപ്പം കുറഞ്ഞതായിരുന്നു. അതുകൊണ്ട് മൂർച്ചയുള്ള ഭാഗങ്ങളിൽ സ്പർശിക്കാതെ അലകുകൾ മുറിച്ചെടുക്കാൻ സാധിച്ചു.... ഈ യുദ്ധോപകരണങ്ങളെല്ലാം കാളവണ്ടികളിൽ പ്രവർത്തനകേന്ദ്രങ്ങളിലേക്ക് (ബേപ്പൂർ അയേൺ വർക്സ്)കൊണ്ടുപോയി...പിന്നീട് നശിപ്പിച്ചു.*

അക്കാലത്ത് മലബാർ ഇരുമ്പുൽപന്നങ്ങൾ കേരളത്തിലുടനീളം പേരും പെരുമയും നേടിയെടുത്തിരുന്നു എന്ന വസ്തുതയും നാട്ടിരുമ്പിൻെറ ഗുണമേൻമ വ്യക്തമാക്കുന്നുണ്ട്. നാട്ടിടങ്ങളിൽത്തന്നെ വിറ്റഴിക്കുന്നതിന് പുറമെ കൊച്ചി, കൊല്ലങ്കോട്[7] പ്രദേശങ്ങളിലും മലബാർ ഇരുമ്പിന് വൻതോതിൽ വിപണികണ്ടെത്താൻ കഴിഞ്ഞിരുന്നു. വള്ളുവനാട്ടിൽ നിന്നും കൊച്ചിഭാഗത്തേക്ക് പ്രതിവർഷം 300 ടൺ ഇരുമ്പുകട്ടികൾ കയറ്റുമതി ചെയ്തിരുന്നു എന്ന് കൊനോലി രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. കൊല്ലങ്കോട് നിന്നും നിർമ്മിച്ചിരുന്ന എലവഞ്ചേരിക്കൊടുവാളുകളും പൊക്കിനിക്കത്തികളും മലപ്പുറം കത്തികൾ, നിലമ്പൂരിലെ പൂട്ടുകൾ, മഞ്ചേരിയിലെ ക്ഷൗരക്കത്തികൾ തുടങ്ങിയ ഉൽപന്നങ്ങളും കേരളത്തിലെ മിക്ക പ്രദേശങ്ങളിലും പൊതുസമ്മതിനേടിയിരുന്നു.

7 കൊല്ലങ്കോട്ടുള്ള ഇരുമ്പയിർ നിക്ഷേപത്തെപ്പറ്റി ബുക്കാനൻ സൂചിപ്പിക്കുന്നുണ്ടെങ്കിലും അന്വേഷണത്തിൽ അയിരുസംസ്കരണകേന്ദ്രങ്ങളുടെ അവശിഷ്ടങ്ങളൊന്നും കണ്ടെത്തിയില്ല.

## ഇരുമ്പുൽപാദനത്തിന്റെ തകർച്ച

മലബാറിന്റെ ചരിത്രത്തെയും സാംസ്കാരികരൂപങ്ങളെയും ആഴത്തിൽ സ്വാധീനിച്ച ഈ നാടൻ സാങ്കേതികധാര തകർന്നുപോവാനുണ്ടായ കാരണങ്ങളെന്താണെന്ന് കൃത്യമായിപറയാൻ പ്രയാസമാണ്. എങ്കിലും 1846 മുതലാണ് നാടൻ ഇരുമ്പുൽപാദനത്തിന്റെ തകർച്ചയ്ക്ക് ആക്കംകൂടിയത് എന്ന് വ്യക്തമാണ്. അക്കാലത്താണ് യൂറോപ്യൻ മാതൃകയിലുള്ള 'പോർട്ടോനൊവോ' ഇരുമ്പുകമ്പനി ബേപ്പൂരിൽ സ്ഥാപിതമായത്. വിലകുറഞ്ഞ ഇംഗ്ലീഷ് ഇരുമ്പ് വിപണി കയ്യടക്കിയപ്പോൾ നാടൻ ഇരുമ്പുൽപാദകർക്ക് പിടിച്ചു നിൽക്കാൻ കഴിഞ്ഞില്ല. നാട്ടുവ്യവസായങ്ങളെ തകർക്കാനുള്ള ബ്രിട്ടീഷുകാരുടെ ആസൂത്രിത സമ്മർദ്ദങ്ങളെ അതിജീവിക്കുന്നതിൽ ഈ നാടൻ സാങ്കേതികവിദ്യ പരാജയപ്പെട്ടു എന്ന് പറയാം. വൈദേശിക അധിനിവേശത്തിന് കീഴിൽ കോളനിരാജ്യങ്ങളിലെല്ലാം നാടൻ സാങ്കേതികവൈദഗ്ദ്ധ്യം നേരിട്ട തകർച്ചയുടെ ഭാഗംതന്നെയാണ് മലബാറിലെ ഇരുമ്പുൽപാദനം നേരിട്ട തകർച്ചയും.

### *അനുബന്ധം*

#### നാടൻ ഇരുമ്പുൽപ്പാദനരീതി പുനഃസൃഷ്ടിക്കാനുള്ള പരീക്ഷണം

പലവിധത്തിലുള്ള അധിനിവേശങ്ങളുടെ ഫലമായി അന്യംനിന്നുപോയ നാട്ടറിവുകളുടെ തനതുരൂപങ്ങൾ കണ്ടെത്താനും നമ്മുടെ പാരമ്പര്യജ്ഞാനം തിരികെ നേടാനുമുള്ള ബോധപൂർവ്വകമായ ശ്രമങ്ങൾ നടത്തേണ്ടതുണ്ട് എന്ന തിരിച്ചറിവാണ് ഊത്താലകളെപ്പറ്റിയുള്ള ഞങ്ങളുടെ അന്വേഷണങ്ങൾക്ക് പ്രേരകമായത്. ഈ ലക്ഷ്യത്തിന്റെ ഭാഗമായാണ് പഴയ ഇരുമ്പുൽപ്പാദനരീതികളെ പുനഃസൃഷ്ടിക്കാനുള്ള പരീക്ഷണസംരംഭത്തിന് ഞങ്ങൾ തയ്യാറായത്. 1940കളിൽ ഇരുമ്പുൽപാദനത്തിന്റെ സാങ്കേതികേതരമായ പ്രവൃത്തികളുമായി സഹകരിച്ചിരുന്നവരും ഉൽപാദനപ്രക്രിയ നേരിട്ടു കണ്ടിരുന്നവരുമായ ചില വൃദ്ധരെ ഞങ്ങൾക്ക് കണ്ടെത്താൻ കഴിഞ്ഞു.[8] അവരുടെ അനുഭവങ്ങളെയും ഓർമ്മകളെയും പെരുങ്കൊല്ലൻമാരുടെ സാങ്കേതികസിദ്ധികളെയും ആശ്രയിച്ചുകൊണ്ടാണ് ഞങ്ങൾ പരീക്ഷണത്തിന് തുടക്കം കുറിച്ചത്.

### ഊത്താല നിർമ്മാണം.

പരീക്ഷണത്തിന്റെ ആദ്യപടിയായി ഊത്താലനിർമ്മാണമാണ് നടത്തിയത്.[9] അത് ഇപ്രകാരം: ഒരടി താഴ്ചയിൽ ദീർഘചതുരാകൃതിയിൽ കാനകോരി, മണ്ണ് കിളച്ചുകൂട്ടി, വെള്ളംചേർത്ത് ചവിട്ടിക്കുഴച്ച് രണ്ടുദിവസം 'തരിപ്പിക്കാൻ' (കരുത്തുകൂട്ടാൻ) ഇടുന്നു. പിന്നീട് കാനയിൽ രണ്ട്-രണ്ടര കി. ഗ്രാം തൂക്കം വരുന്ന മണ്ണുരുളകൾ നിറയ്ക്കുന്നു. ഭൂതലത്തിൽ ഒരടി ഉയർത്തിയാണ് മേൽത്തറ തീർക്കുന്നത്. ഈ മേൽത്തറയിൽ മുൻവശത്തെ രണ്ടുമൂലകളിലും, പിൻചുവരിന്റെ നടുക്കും വാഴപ്പിണ്ടികൾവെക്കുന്നു (ദ്വാരങ്ങൾ നിർമ്മിക്കാൻ വേണ്ടിയാണിത്. മുൻവശത്തെ ദ്വാരം ഊത്താലയിലേക്ക് കാറ്റ്പായിക്കാനും പിൻവശത്തേത് ദ്രാവകരൂപത്തിലുള്ള കീടം ഒലിച്ചുപോകാനുമാണ്). ഈ വാഴത്തണ്ടു

---

8 പരീക്ഷണപ്രക്രിയക്ക് സാങ്കേതിക നേതൃത്വം നൽകിയ പുന്താനം കുഞ്ഞയ്യപ്പൻ (75 വയസ്സ്) ലോഹശാസ്ത്രജ്ഞനായി അവരോധിക്കപ്പെട്ട പെരുങ്കൊല്ലൻ രാമന്റെ മകനും, അയനിക്കോട് തലച്ചെനിയൻ (70 വയസ്സ്) മരുമകനുമാണ്. ഇവർ ചെറുപ്പകാലത്ത് ഊത്താലകളിൽ പ്രവർത്തിച്ചവരായിരുന്നില്ല. കുഞ്ഞയ്യപ്പൻ ഉൽപാദന പ്രക്രിയകൾ നേരിൽക്കണ്ടിട്ടുണ്ടായിരുന്നു.

9 1990 മാർച്ച് മാസം 3ന് ആണ് ഊത്താല നിർമ്മാണത്തിന് തുടക്കം കുറിച്ചത്. പഴയ ഒരു സംസ്കരണകേന്ദ്രമായ പറമ്പൂർ കുഞ്ഞപ്പുവിന്റെ തൊടി ആയിരുന്നു പരീക്ഷണസ്ഥലം. കുഞ്ഞപ്പുവിന്റെ മകൻ സമദ് മടികൂടാതെ ഈ സ്ഥലം ഉപയോഗിക്കാൻ അനുവദിച്ചു.

കൾക്ക് മീതെ ചുവരുകൾ കെട്ടുന്നു. മണ്ണും ഉമിയും നല്ലവണ്ണം പാകപ്പെടുത്തിയാണ് ചുവര് നിർമ്മിക്കാൻ ഉരുളകളുണ്ടാക്കുന്നത്. ഒരോ മണ്ണുരുളക്കനം (അരയടി) പൊങ്ങുമ്പോഴും ചുവരിൽ നേർത്ത ഇല്ലി മുള്ളുകൾ പാകുന്നു. മണ്ണുരുളകൾ തമ്മിൽ കടിച്ചിരിക്കാൻവേണ്ടിയാണിത്. വിള്ളാനും പൊളിഞ്ഞുവീഴാനും സാദ്ധ്യത ഉള്ളതിനാൽ ഒരേസമയം രണ്ടടിയിൽകൂടുതൽ കെട്ടിപ്പൊക്കുന്നില്ല. ഉയരുന്തോറും ഊത്താല ഒരു പുകക്കുഴലിൻെറ ആകൃതിയിൽ ഉള്ളിലേക്ക് കൂർത്തുവരണം. മഴുകൊണ്ട് ചെത്തിയും ചീകിയുമാണ് രൂപസംവിധാനം പൂർത്തിയാക്കുന്നത് എന്നതിനാൽ ചുവരുകൾ കനംകൂട്ടിയാണ് നിർമ്മിക്കേണ്ടത്. ഊത്താലയുടെ അടിഭാഗവും ചുവരുകളുടെ ഉൾവശവും മിനുസപ്പെടുത്താൻ ഉറുമ്പിൻപുറ്റാണ് ഉപയോഗിക്കുക. മുൻഭിത്തിയിൽ തറയിൽനിന്നും രണ്ടടിയോളം ഉയരത്തിൽ തുറസ്സാണ്. ഈ ഭാഗം സംസ്കരണപ്രക്രിയക്ക് തൊട്ടുമുമ്പ് മൂന്ന് മൺപലകകൾകൊണ്ട് അടയ്ക്കുന്നു. ഇവയുടെ ചുവട്ടിലാണ് കുരിക്കകൾ വയ്ക്കുന്നത്. മുന്നിലെ അഗ്രത്തിൽ ഒരിഞ്ച് വ്യാസവും പിന്നിൽ അരയിഞ്ചുമുള്ള ഒരു കുരിക്കയുടെ നീളം 17 ഇഞ്ചാണ്, കനം 1 ¼ ഇഞ്ചും. പൂളമരത്തിൻെറ[10] ഇലയും തൊലിയും ചേർത്തുണ്ടാക്കുന്ന കൊഴുപ്പിൽ വൈക്കോൽ തുരുമ്പും അരിച്ചെടുത്തമണ്ണും ഇടിച്ചു ചേർത്താണ് ഞങ്ങൾ മൺപലകകളും മൺകുഴലുകളും നിർമ്മിച്ചത്. തകരത്തിൽ നിർമ്മിച്ച പങ്കയും സൈക്കിൾറിമ്മുമടങ്ങുന്ന ഒരുജോടി ഉലകളും[11] ഞങ്ങളുപയോഗിച്ചു. ഊത്താലയുടെ കാറ്റോട്ടകളോട് ചേർന്ന് പടുത്ത 12 ഇഞ്ച് ഉയരംവരുന്ന തറകളിലാണ് ഉലകൾ സ്ഥാപിക്കുന്നത്. ഉലകളുടെ കുഴലുകൾ ഈ ദ്വാരങ്ങളിലേക്ക് കടന്നു നിൽക്കുന്നു.

## അയിരുശുദ്ധീകരണം

ഊത്താലപ്പറമ്പിൽത്തന്നെയുള്ള ഒരു മടയിൽനിന്നും കുഴിച്ചെടുത്ത അയിരുകല്ലുകൾ ഞങ്ങൾ ചുറ്റികകൊണ്ട് പൊടിച്ചെടുത്തു. ഇത് പൊടിയും തരിയും വേർതിരിക്കാൻ 'കുന്നെറിഞ്ഞു' (പൊടി കുന്നുരൂപത്തിൽ കൂട്ടിയിടുക). അരിപ്പയിൽ അരിച്ചെടുത്ത പൊടി സമീപത്തുള്ള തോട്ടിലെ നീരൊഴുക്കിലാണ് ശുദ്ധീകരിച്ചത്.[12] ഒററ്റം ഒരടിയും മറ്റേ അറ്റം അരയടിയും വീതിയുള്ള, അഞ്ചടിനീളമുള്ള ഒരു മരപ്പാത്തിയിലിട്ടാണ് അയിരുമണ്ണ് കഴുകിയത്. പാത്തിയുടെ പാർശ്വങ്ങളിൽ ആറിഞ്ച് ഉയരത്തിൽ പലകകളുറപ്പിക്കും. പാത്തിയുടെ വീതിയേറിയഭാഗത്ത് അയിരുമണ്ണിട്ട് ഈ ഭാഗം നീരൊഴുക്കിന് എതിരെ വെള്ളത്തിൽ താഴ്ത്തിവെച്ച് മണ്ണ് കൈകൾകൊണ്ട് നിർത്താതെ ഇളക്കുന്നു. ആറ് ചട്ടി അയിരുമണ്ണിൽനിന്ന് ഞങ്ങൾക്ക് കിട്ടിയത് ഒരു ചട്ടി അയിരാണ്. ഒരു സംസ്കരണപ്രക്രിയയ്ക്ക് 1200-1400 കി. ഗ്രാം അയിർ ഉപയോഗിച്ചിരുന്നു.

## ഇന്ധനം

ഇരുൾ, മരുത്, പൂവ്വത്തി എന്നീ കടുപ്പമുള്ള മരങ്ങൾ സംസ്കരിച്ചാണ് ഇന്ധനത്തിനുള്ള കരി ഉണ്ടാക്കുക. ഇതിൽ ഏറ്റവും ഇന്ധനക്ഷമമായത് ഇരുൾക്കരിയാണ്. ഈ മരങ്ങളുടെ കരികൾക്ക് ഇരുമ്പുകട്ടിയുടെ ഗുണമേൻമ വർദ്ധിപ്പിക്കാൻ കഴിവുണ്ടെന്നാണ് പഴമക്കാരുടെ അഭിപ്രായം. കരി സംസ്കരിക്കു

10 കുളുർമാവിൻെറ ഇലയും തൊലിയുമാണ് ഏറ്റവും നല്ലത്.

11 തലച്ചെനിയൻ നിർമ്മിച്ച ഉലയിൽ തകരപ്പങ്കയുടെ ഒപ്പം സൈക്കിൾ റിമ്മിനുപകരം വലിയ മരച്ചക്രമാണ് ഉപയോഗിച്ചത്. മരച്ചക്രം ഒരുവട്ടം കറങ്ങുമ്പോൾ പങ്ക 40-50 പ്രാവശ്യം കറങ്ങുമായിരുന്നു. എന്നാൽ ചക്രത്തിൻെറ ഭാരക്കൂടുതൽകാരണം കറക്കാൻ ബുദ്ധിമുട്ടായിരുന്നു.

12 അയിരുശുദ്ധീകരണത്തിൻെറ രീതി പറഞ്ഞുതരികയും മരപ്പാത്തി നിർമ്മിക്കാൻ നിർദ്ദേശങ്ങൾ തരികയും ചെയ്ത കല്ലുവെട്ടി മുഹമ്മദ്, നെമ്മിനിയിലെ ഉൽപാദനത്തിൻെറ കാലത്ത് അയിരു ശുദ്ധീകരണത്തിൽ ഏർപ്പെട്ടിരുന്നു.

ന്നത് രണ്ടുരീതിയിലാണ് -ചൂളയിൽ നീറ്റിയും കുഴിയിൽ മൂടിവയ്ക്കാതെ കത്തിച്ചും. കുഴിക്കരിയാണ് കൂടുതൽ ചൂടുൽപാദിപ്പിക്കുന്നത്. ചൂളക്കരിയുണ്ടാക്കാൻ ദീർഘവൃത്താകൃതിയിൽ അരയടി താഴ്ചയിൽ കുഴിയെടുത്ത്, ഭൂതലത്തിൽ നാലുഭാഗത്തും കല്ലുകൊണ്ട് പുകക്കുഴൽ നിർമ്മിച്ച്, കുഴിയിൽ വിറകടുക്കി പുകക്കുഴലിലൂടെ തീകൊടുക്കുന്നു. തുടർന്ന് ചൂള പച്ചിലകൾകൊണ്ട് പൊതിഞ്ഞ് മുകളിൽ മണ്ണിട്ട് ഭദ്രമായി മൂടുന്നു. മൂന്നുദിവസം നീണ്ടുനിൽക്കുന്ന ഈ സംസ്കരണപ്രക്രിയയുടെ നേട്ടം കരി ഒട്ടും വെണ്ണീറായിപ്പോകില്ല എന്നതാണ്. രണ്ടര-മൂന്ന് അടി താഴ്ചയിൽ അത്രതന്നെ വ്യാസത്തിൽ പമ്പരത്തിൻെറ ആകൃതിയിലാണ് കുഴിക്കരി നിർമ്മിക്കാൻ കുഴിയെടുക്കുന്നത്. വിറകടുക്കി തീകൊടുത്താൽ ഒന്ന് രണ്ട് മണിക്കൂർകൊണ്ട് കത്തിത്തീരും. ഉടനെത്തന്നെ വെള്ളംതളിച്ച് പച്ചിലകൾ കൊണ്ട് മൂടി മുകളിൽ മണ്ണിട്ട് ഭദ്രമാക്കുന്നു. രണ്ടുമണിക്കൂറിനുശേഷം കുഴിതുറന്ന് വേണ്ടത്ര വെള്ളം തളിച്ച് കരിയെടുക്കാം.

## ഉൽപാദനപ്രക്രിയ

ഞങ്ങൾ സംസ്കരണത്തിനായി ശേഖരിച്ചിരുന്നത് 600 കി.ഗ്രാം അയിരും 16 ചാക്ക് കരിയുമാണ്. ആദ്യമായി ഊത്താലയുടെ ഉള്ളിൽ കരി നിരത്തി കുരിക്കകളും മൺപലീകകളും ഉറപ്പിച്ചു.[13] തീയിറക്കി ഒന്നേമുക്കാൽ മണിക്കൂറിനുശേഷം അയിര് നിക്ഷേപിക്കാൻ തുടങ്ങി. അയിര് ഇടുന്നതിനുമുമ്പുതന്നെ 7 ചാക്ക് കരി ഊത്താലയിൽ നിക്ഷേപിച്ച് കഴിഞ്ഞിരുന്നു -10 മണിക്കൂർ കഴിയുമ്പോഴേക്കും 15 ചാക്കിലധികവും. അയിര് നിക്ഷേപിച്ച് രണ്ടുമണിക്കൂറോളം പിന്നിട്ടപ്പോൾ നിരീക്ഷണക്കുഴലുകളിൽ കീടതടസ്സം അനുഭവപ്പെട്ടുതുടങ്ങി. പിന്നീട് നിക്ഷേപിച്ച അയിര് ഉരുകിയില്ല. തീയിറക്കിയത് മുതൽ 19 മണിക്കൂർ കഴിഞ്ഞപ്പോൾ ഊത്ത് നിർത്തി. മണിക്കൂറുകൾ കഴിഞ്ഞ് മൺപലകകൾ പൊളിച്ചുമാറ്റിയപ്പോൾ കാറ്റോട്ടകളുടെ തൊട്ടുമുന്നിൽമാത്രം അയിര് ഉരുകി കട്ടപിടിച്ചുകിടക്കുന്നതാണ് കണ്ടത്. അത് ഇരുമ്പും കീടവുമായി വേർതിരിഞ്ഞിരുന്നില്ല.

## പരീക്ഷണത്തിൻെറ പരാജയകാരണങ്ങൾ

ഒന്ന് : ഊത്താലയുടെ വലിപ്പവും വ്യാസവും അനുപാതരഹിതമായിരുന്നു. മുകളറ്റം അനുപേക്ഷണീയമായ തോതിൽ കൂർത്തിട്ടില്ലാതിരുന്നതിനാൽ ചൂട് സംഭരിച്ച് നിർത്താനുള്ളശേഷി കുറഞ്ഞുപോയി. നെരിപ്പോടിൻെറ അമിതവിസ്തീർണ്ണം വായുമർദ്ദത്തെ ലഘൂകരിച്ചു. രണ്ട് : ഊത്താലയുടെ ചുവരുകൾക്ക് കനം കൂടുതലായിരുന്നു. അതുകൊണ്ട് അവ ചൂടുപിടിച്ച് ഉള്ളിലേക്ക് താപവികിരണം നടത്തുന്ന പ്രക്രിയ ഉണ്ടായില്ല. മൂന്ന് : അയിരും കരിയും തമ്മിലുള്ള അനുപാതത്തെപ്പറ്റി വ്യക്തമായ ധാരണയുണ്ടായിരുന്നില്ല. നാല്: ഊത്താല വേണ്ടത്ര ചൂട് പിടിക്കുംമുമ്പ് അയിര് നിക്ഷേപിച്ചുതുടങ്ങി. അഞ്ച്: കരി വലിപ്പമേറിയ കട്ടകളായിരുന്നതിനാൽ കാറ്റോട്ടകൾ അടഞ്ഞുകിടന്നു. ആറ്: പത്തിഞ്ച് കനമുള്ള മുൻചുവരിന് ചുവടെ അഞ്ചിഞ്ച് കനമുള്ള മൺപലകകൾ പൂട്ടിയപ്പോൾ രൂപപ്പെട്ട ഒഴിഞ്ഞസ്ഥലത്ത് കരിക്കട്ടകൾ അടിഞ്ഞുകിടന്നു. ഏഴ്: ഉലയുടെ പ്രവർത്തനക്ഷമത പര്യാപ്തമായിരുന്നില്ല.

ഊത്താലയിൽനിന്ന് തീപ്പൊരിപാറി മേൽക്കൂര കത്തിനശിച്ചതിനാൽ രണ്ടാമത്തെ പരീക്ഷണപ്രക്രിയയും പരാജയപ്പെട്ടു. മേൽപ്പുര 18 അടിയോളം ഉയർത്തേണ്ടിയിരുന്നെങ്കിലും അത് ചെയ്യാൻ കഴിഞ്ഞിരുന്നില്ല. മൂന്നാമത്തെ പരീക്ഷണ പ്രക്രിയക്കുമുമ്പ് ആദ്യത്തെ അനുഭവത്തിൻെറ പാഠങ്ങൾക്കനുസരിച്ച് ചില പരിഷ്കരണങ്ങൾ വരുത്താൻ

13 വിഘ്നേശ്വരപൂജയ്ക്കുശേഷമാണ് ഉൽപാദനപ്രക്രിയ ആരംഭിക്കുന്നത്. കണ്ണേറ് വിശ്വാസംമൂലം ഊത്താല ചുറ്റിമറയ്ക്കുകയും പതിവാണ്.

ശ്രമിച്ചിരുന്നു. ഊത്താലയുടെ ഉയരം 70 ഇഞ്ചിലേക്ക് വർദ്ധിപ്പിച്ചു. തീയിറക്കുംമുമ്പ്, കരിപ്പൊടിയും മണലും വെള്ളംചേർത്ത് കുഴച്ച മിശ്രിതം ഒരിഞ്ചുകനത്തിൽ നെരിപ്പോടിൽ വിരിച്ചു. ഊത്താല കായുംവരെ കത്തിക്കാൻ ചിരട്ടക്കഷണങ്ങൾ ഉപയോഗിച്ചു. കൂടുതൽ താപക്ഷമമായ കുഴിക്കരിയാണ് ഇന്ധനമായുപയോഗിച്ചത്. എന്നാൽ ഊത്താലയുടെ ഉള്ളിലെ വ്യാസം വേണ്ടത്ര കുറയ്ക്കാൻ കഴിഞ്ഞിരുന്നില്ല. ഒരു കി.ഗ്രാമിൽതാഴെ ഇരുമ്പ് കിട്ടിയിരുന്നെങ്കിലും മൂന്നാം പരീക്ഷണവും പരാജയപ്പെടുകയാണുണ്ടായത്. നിക്ഷേപിച്ച അയിരിൽ ഏറിയപങ്കും ഉരുകിയില്ല. ഉരുകിയ ഭാഗമാവട്ടെ ഇരുമ്പും കിടവുമായി വേർതിരിഞ്ഞതുമില്ല.

ഞങ്ങൾ കണ്ടെത്തിയ അപാകതകൾക്കുപുറമെ ഈ പരീക്ഷണസംരംഭത്തിന്റെ പരാജയത്തിന് മറ്റു കാരണങ്ങളും ഉണ്ടായിരിക്കുമെന്ന് ഞങ്ങൾ കരുതുന്നു. മണ്ണടിഞ്ഞുപോയ പഴയ നാടൻസാങ്കേതികവിദ്യകൾ പുനരുജ്ജീവിപ്പിക്കാനും അവയെ സംബന്ധിച്ച ദുരൂഹതകളും അജ്ഞതയും ഇല്ലാതാക്കാനും കൂടുതൽ വിപുലമായ ഗവേഷണപഠനങ്ങൾ ആവശ്യമാണെന്നാണ് ഈ അനുഭവം തെളിയിക്കുന്നത്. □





കല

# മണിച്ചിത്രത്താഴ്

എസ്. സഞ്ജീവ്

നമ്മുടെ കർത്തൃത്വങ്ങളെ നിർണ്ണയിക്കുന്ന വ്യാവഹാരികപ്രക്രിയകളിൽ സിനിമയ്ക്ക് ഗണ്യമായ സ്ഥാനമുണ്ട്. സവിശേഷങ്ങളായ ആഖ്യാനസങ്കേതങ്ങളിലൂടെ അർത്ഥങ്ങളെ നിയന്ത്രിതമേഖലകളിലേക്ക് ന്യൂനീകരിച്ച്, ആ മേഖലകളിൽ 'പ്രേക്ഷകരെ' പ്രതിഷ്ഠിച്ചുകൊണ്ടാണ് കർത്തൃത്വങ്ങളുടെ നിർമ്മിതിയും സാധൂകരണവും സിനിമയിൽ സാദ്ധ്യമാവുന്നത്.[1] എന്നിരുന്നാലും 'പ്രേക്ഷകരുടെ' വൈവിദ്ധ്യം അർത്ഥോല്പാദനത്തെ സംഘർഷഭരിതമായ ഒരു പ്രക്രിയയാക്കി മാറ്റുന്നുണ്ട്. ഈ സംഘർഷം വ്യത്യസ്തങ്ങളായ പാരായണങ്ങൾക്ക് വഴിയൊരുക്കുകയും സിനിമയുടെ പ്രത്യയശാസ്ത്രപ്രവർത്തനങ്ങൾ തുറന്നുകാട്ടാൻ അവ ഉപയുക്തമായിത്തീരുകയും ചെയ്യുന്നു.

സിനിമ ചരിത്രപരിണാമങ്ങൾക്ക് അനുസൃതമായി കർത്തൃത്വങ്ങളെ നിരന്തരം പുനർനിർവ്വചിക്കുകയും പുതുക്കിപ്പണിയുകയും ചെയ്യുന്നു. ഉദാഹരണത്തിന് രണ്ടാംലോകയുദ്ധകാലത്ത് ഹോളിവുഡ് സിനിമ സ്ത്രൈണത, മാതൃത്വം, പ്രേമം, കുടുംബം തുടങ്ങിയവയെ പുനർനിർവ്വചനങ്ങൾക്ക് വിധേയമാക്കിയിരുന്നു. 'തൻേറടി'കളും 'ശക്ത'രുമായ നിരവധി സ്ത്രീകഥാപാത്രങ്ങൾ അക്കാലത്ത് ഹോളിവുഡ് സിനിമയിൽ പ്രത്യക്ഷപ്പെട്ടു. യുദ്ധക്കളങ്ങളിലേക്കുപോയ പുരുഷൻമാർക്ക് പകരമായി സ്ത്രീകളെ തൊഴിൽശാലകളിൽ എത്തിക്കുകയെന്ന ധർമ്മമായിരുന്നു ഈ കഥാപാത്രങ്ങളുടേതെന്ന് ഫെമിനിസ്റ്റ് നിരൂപകർ വിശദീകരിക്കുന്നു. എന്നാൽ യുദ്ധം കഴിയുന്നതോടുകൂടി നിർവ്വചനങ്ങൾ മാറിത്തുടങ്ങുന്നു.[2] സമാനമായ ഒരു പ്രതിഭാസം അൻപതുകളിലെ ഹിന്ദിസിനിമയിലും കാണാം. 'രാഷ്ട്രനിർമ്മാണത്തിൻെറയും നെഹ്റുവിയൻ സോഷ്യലിസത്തിൻെറയും സുവർണ്ണയുഗത്തിൽ' 'ശക്ത'രായ സ്ത്രീകഥാപാത്രങ്ങൾ ഹിന്ദിസിനിമയിൽ പ്രത്യക്ഷപ്പെടുന്നു. എന്നാൽ അറുപതുകളുടെ അന്ത്യഘട്ട

---

1 'വരേണ്യകല'യുടേയും 'ജനപ്രിയകല'യുടേയും വക്താക്കൾ നിർബ്ബന്ധപൂർവ്വം അവഗണിക്കുന്നത് പ്രേക്ഷകലോകത്തെ നിർമ്മിച്ചെടുക്കുന്ന സങ്കീർണ്ണങ്ങളായ സമ്പ്രദായങ്ങളുടെയും സങ്കേതങ്ങളുടെയും കൂട്ടായ്മയെ ആണെന്ന് കോളിൻ മക്കാബേ ചൂണ്ടിക്കാട്ടുന്നു. കോളിൻ മക്കാബേ, 'ഡിഫൈനിങ്ങ് പോപ്പുലർ കൾച്ചർ', കോളിൻ മക്കാബേ (എഡി.), *ഹൈ തിയറി/ലോ കൾച്ചർ; അനലൈസിങ്ങ് പോപ്പുലർ ടെലിവിഷൻ ആൻഡ് ഫിലിം* (മാഞ്ചസ്റ്റർ: മാഞ്ചസ്റ്റർ യൂണിവേഴ്സിറ്റി പ്രസ്സ്, 1986) പു.8

2 ഇത് സംബന്ധിച്ചുള്ള വ്യത്യസ്തവാദങ്ങളുടെ വിശകലനത്തിന്: ലിൻഡ വില്യംസ്, 'ഫെമിനിസ്റ്റ് ഫിലിം തിയറി; മിൽഡ്രഡ് പിയേഴ്സ് ആൻഡ് ദ സെക്കൻഡ് വേൾഡ് വാർ', ഇ. ദിയദർ പ്രിബ്രാം (എഡി.), *ഫീമേൽ സ്പെക്റ്റേറ്റേഴ്സ്; ലുക്കിങ്ങ് അറ്റ് ഫിലിം ആൻഡ് ടെലിവിഷൻ* (ലണ്ടൻ ആൻഡ് ന്യൂയോർക്ക് : വേഴ്സോ, 1988) പു. 12-30

ത്തോടുകൂടി 'രോഷാകുലരായ ചെറുപ്പക്കാരൻമാരുടെ' അമ്മ/സഹോദരി/കാമുകി എന്നിങ്ങനെ സ്ത്രീകഥാപാത്രങ്ങൾ ഒതുങ്ങിത്തുടങ്ങുന്നു. ഹൈന്ദവതീവ്രവാദവും ഭരണകൂടഫാസിസവും ശക്തിയാർജ്ജിക്കുന്ന ഈ കാലഘട്ടത്തിലെ സ്ത്രീകഥാപാത്രങ്ങളുടെ പാർശ്വവൽക്കരണം സവിശേഷശ്രദ്ധ അർഹിക്കുന്നു.[3]

'കമ്പോളസിനിമ' എന്ന് വിവക്ഷിക്കപ്പെടുന്നവയുടെ ഗൗരവപൂർണ്ണമായ വിശകലനത്തിന് സാംസ്കാരികവിമർശനത്തിൽ ഏറെ പ്രാധാന്യമുണ്ടെന്ന വസ്തുത ഇന്ന് അംഗീകരിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ കേരളത്തിൽ നടക്കുന്ന ഇത്തരം വിശകലനങ്ങൾ പലപ്പോഴും ഒരു എളുപ്പരീതി അവലംബിക്കുന്നതായി കാണാം. ഉദാഹരണത്തിന്, സവർണ്ണ-ഹൈന്ദവ മദ്ധ്യവർഗ്ഗ കുടുംബങ്ങളെ കേന്ദ്രമാക്കിക്കൊണ്ട് ആഖ്യാനം നിർവ്വഹിക്കുന്ന ഒട്ടേറെ മലയാളസിനിമകൾ അടുത്തിടെയായി പുറത്തുവരുന്നുണ്ട്. ഈ സിനിമകളെ 'പാരമ്പര്യ പക്ഷപാതികൾ' എന്ന് ഒറ്റവാക്കിൽ പറഞ്ഞു തള്ളുന്നതുമൂലം അവയുടെ സങ്കീർണ്ണമാനങ്ങൾ അപഗ്രഥിക്കപ്പെടാതെപോവുന്നു. അടുത്തകാലത്ത് വളരെയേറെ ശ്രദ്ധേയമായിത്തീർന്ന *മണിച്ചിത്രത്താഴ്* എന്ന മലയാളസിനിമയെ ഇവിടെ വിശകലനവിഷയമാക്കുന്നത് ഈയൊരു സാഹചര്യത്തിലാണ്. കേരളത്തിന്റെ വർത്തമാന അവസ്ഥകളിൽ *മണിച്ചിത്രത്താഴ്* 'പ്രേക്ഷകരെ' അഭിസംബോധന ചെയ്തിരിക്കാവുന്ന വിവിധതലങ്ങൾ ഏതൊക്കെയാവാം?



കൽക്കത്തയിൽനിന്ന് ഗംഗ ഭർത്താവായ നകുലനോടൊപ്പം അയാളുടെ നാട്ടിലെത്തുകയാണ്. ബന്ധുക്കളുടെ ഉപദേശങ്ങൾ അവഗണിച്ചുകൊണ്ട് തന്റെ തറവാട് വീടായ മാടമ്പള്ളി മേടയിൽ താമസിക്കാൻ നകുലൻ തീരുമാനിക്കുന്നു. ഇതിന്റെ പിന്നിലെ പ്രേരകശക്തി ഗംഗയാണ് എന്നുള്ളതിന് പ്രത്യക്ഷ സൂചനകൾതന്നെ സിനിമയിലുണ്ട്. തറവാട്ടിന് പുറത്തുനിന്ന് കല്യാണം കഴിച്ചുകൊണ്ടുവരുന്ന പെൺകുട്ടികൾക്ക് താമസിക്കാൻ പറ്റിയതല്ല മാടമ്പള്ളി മേടയെന്ന് നകുലന്റെ കാരണവർ മുന്നറിയിപ്പ് നൽകുന്നു. അങ്ങനെ തുടക്കത്തിൽ തന്നെ സിനിമയുടെ പൊതുവായ ആഖ്യാനപരിസരം ഒരു 'വിലക്കപ്പെട്ട ഇട' മായി നിർവ്വചിക്കപ്പെടുന്നു. ഇവിടേക്കാണ് ഗംഗ പ്രവേശിക്കുന്നത്. തുടർന്ന് ലംഘനങ്ങളുടെ ഒരു പരമ്പരതന്നെ ആരംഭിക്കുന്നു. തറവാട്ടിനുള്ളിലെ മണിച്ചിത്രത്താഴിട്ട് പൂട്ടിയ മുറി ഗംഗ തുറക്കുന്നു. തറവാട്ടിന്റെ ഇത്തരം സവിശേഷവിലക്കുകൾ ലംഘിക്കുന്നതിലൂടെ ഗംഗ ഭർത്തൃവീട്ടിലെ വ്യവസ്ഥകൾ തകർത്ത് തുടങ്ങുകയാണ്. അങ്ങനെ 'മണിച്ചിത്രത്താഴിട്ട് പൂട്ടിയിരിക്കുന്ന നാഗവല്ലി'യെ ഗംഗ കണ്ടെത്തിത്തുടങ്ങുന്നു. നാഗവല്ലിയെ കുറിച്ചുള്ള പരിസരവ്യവസ്ഥയുടെ സാമ്പ്രദായികവ്യവഹാരങ്ങളെ നിഷേധിക്കുന്ന ഭിന്നവ്യവഹാരങ്ങൾ ഗംഗ സൃഷ്ടിച്ചെടുക്കുന്നു.[4] ഗംഗ നടത്തുന്ന ഈ പുനർപാരായണങ്ങൾ അവളുടെ കലാപത്തിന്റെ നാന്ദിയാണ്. താൻ വന്നെത്തിയിരിക്കുന്ന പരിസരവ്യവസ്ഥയ്ക്കുനേരെ നാഗവല്ലി ഭൂതകാലത്തിൽ നടത്തിയ കലാപത്തെ ഗംഗ വർത്തമാനത്തിൽ പുനർനിർമ്മിക്കുന്നു. ഇത് പരിസരവ്യവസ്ഥയുടെ താളത്തെ തകിടംമറിക്കുന്നു. അങ്ങനെയാണ് നാഗവല്ലി (ഗംഗയുടെ കലാപം) തറവാടിന് വീണ്ടുമൊരു ഭീഷണിയായി തീരുന്നത്. ഇതേത്തുടർന്നാണ് നാഗവല്ലിയെ നശിപ്പിക്കുക (ഗംഗയെ മെരുക്കിയെടുക്കുക) എന്ന ദൗത്യം ആരംഭിക്കുന്നതും.

---

3 ജെ. ഗീത,- 'ദ മ്യൂട്ടേറ്റിങ്ങ് മദർ; ഫ്രം മദർ ഇന്ത്യ റ്റു രാംലക്കൻ', *ഡീപ് ഫോക്കസ്*, ലക്കം 3, 1990 പു. 9-15

4 തറവാട്ട് സ്വത്ത് അന്യാധീനപ്പെടാതിരിക്കാൻവേണ്ടി ബുദ്ധിയുള്ള ആരോ നിർമ്മിച്ചെടുത്തതാണ് പ്രേതകഥയെന്ന നിർണ്ണായകമായ ഒരു നിരീക്ഷണം ഗംഗ നടത്തുന്നുണ്ട്.

ഗംഗയേയും നാഗവല്ലിയേയും കൃത്യമായി വിഭജിച്ചെടുത്തുകൊണ്ടാണ് ദൗത്യം അതിന്റെ ലക്ഷ്യത്തിലേക്ക് നീങ്ങുന്നത്. ഗംഗയെ പ്രേക്ഷകരുമായി തൻമയീഭവിപ്പിച്ചും നാഗവല്ലിയെ പ്രേക്ഷകരുടെ അപരയായി പ്രതിഷ്ഠിച്ചുമാണ് ഇത് സാദ്ധ്യമായിത്തീരുന്നത്. ഗംഗ നമ്മുടെതന്നെ അനന്യതയായി ത്തീരുമ്പോൾ നാഗവല്ലി ഗംഗയുടെ അഥവാ പ്രേക്ഷകരുടെ അപരയായി മാറ്റപ്പെടുന്നു.[5] ഗംഗ/നാഗവല്ലി എന്ന ഈ ദ്വന്ദ്വത്തെ അഴിച്ചുപണിതുകൊണ്ട് മാത്രമേ *മണിച്ചിത്രത്താഴി*ലെ പ്രത്യയശാസ്ത്രവിവക്ഷകൾ അനാവൃതമാക്കാൻ സാധിക്കുകയുള്ളു.

ഭാര്യയും കുടുംബിനിയും പതിവ്രതയുമായ 'നല്ല സ്ത്രീ', ഇതിനൊക്കെ കടകവിരുദ്ധമായ 'ചീത്ത സ്ത്രീ' – ഈ വാർപ്പ്മാതൃകകളെ ആധാരമാക്കിത്തന്നെയാണ് ഗംഗയും നാഗവല്ലിയും സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. ഗംഗ ഒരു ആധുനിക വനിതാരത്നമായിരിക്കുമ്പോൾ നാഗവല്ലി മൃഗീയാസക്തികൾ നിറഞ്ഞ ഒരു ആട്ടക്കാരിയാണ്. പൂർണ്ണരൂപവും അർദ്ധരൂപവുമായി സമീപ, മദ്ധ്യ-സമീപദൃശ്യങ്ങളിലൂടെ ഗംഗയുടെ 'സ്ത്രൈണസൗന്ദര്യം' സിനിമയിൽ വിന്യസിക്കപ്പെടുമ്പോൾ ക്രൗര്യവും ഭീകരതയും നിറഞ്ഞ മുഖത്തിന്റെ അതി-സമീപദൃശ്യങ്ങളിലൂടെയാണ് നാഗവല്ലി അവതരിപ്പിക്കപ്പെടുന്നത്. ഗംഗയുടെ സ്വരം നേർത്തതും മസൃണവുമാണ്. നാഗവല്ലിയുടേത് പരുഷവും പരുക്കനും. ഇങ്ങനെ ദൃശ്യ-ശബ്ദപഥങ്ങളുടെ വിദഗ്ദ്ധമായ സന്നിവേശത്തിലൂടെ ഗംഗ നാഗവല്ലിയുടെ ഒരു 'ഇര'യായി മാറ്റപ്പെടുന്നു.

*മണിച്ചിത്രത്താഴി*ൽ കടന്നെത്തുന്ന പാശ്ചാത്യമായ ആധുനിക മനോരോഗശാസ്ത്രം നാഗവല്ലിയെ ഗംഗയുടെ 'രോഗ'മായി നിർവ്വചിക്കുന്നു. ഗംഗയിൽനിന്ന് മുറിച്ച് മാറ്റേണ്ട രോഗാതുരമായ ഒരു കോശമാണ് നാഗവല്ലിയെന്ന് പ്രഖ്യാപിക്കപ്പെടുന്നു. (സ്വദേശി പാരമ്പര്യത്തിലുള്ള സവർണ്ണ-അവർണ്ണ ജ്ഞാനശാഖകളും പ്രത്യക്ഷപ്പെടുന്നുണ്ട്. എന്നാൽ അവർണ്ണശാഖയെ ഇടയ്ക്കുവച്ച് പൂർണ്ണമായും ഒഴിവാക്കുകയും അതിന്റെ കൈയാളായ കാട്ടുപറമ്പനെ തന്നെ ഒരു 'രോഗിയായി' മാറ്റുകയും ചെയ്യുന്നു.) മനോരോഗചികിൽസകനെ മറ്റു കഥാപാത്രങ്ങളിൽനിന്ന് വേർതിരിച്ച് നിർത്തുന്നത് അയാൾ 'ജ്ഞാനത്തിന്റെ അധികാരി'യാണ് എന്ന വസ്തുതയാണ്. എന്താണ് രോഗം? ആരാണ് രോഗി? ശരിയേത്? തെറ്റേത്? ഇവയെല്ലാം അയാളുടെ നിർവ്വചനങ്ങളെ അടിസ്ഥാനപ്പെടുത്തിയാകുന്നു. അയാൾ പിതാവും ന്യായാധിപനും കുടുംബവും നിയമവുമായി മാറുന്നു.[6]

5 ലിംഗം, വംശം, മതം, ജാതി തുടങ്ങിയ എല്ലാ വ്യത്യാസങ്ങളെയും അധീശകർത്തൃത്വങ്ങൾ അപരതയായി അന്യവൽക്കരിച്ച് അടിച്ചമർത്തുന്നു. എന്നാൽ ഇവ 'അബോധ'ത്തിലൂടെ തിരിച്ചെത്താമെന്ന നിരന്തരഭീഷണിയുണ്ട്. സുധീർ കക്കർ വടക്കെ ഇന്ത്യയിലെ ചില പ്രദേശങ്ങളിൽ 'ബാധകളെ'കുറിച്ച് പഠനം നടത്തവേ, ഭൂരിഭാഗം ഹിന്ദുക്കളിലും കടന്നുകയറുന്ന 'ബാധ'കൾ മുസ്ലീങ്ങളാണ് എന്ന് കണ്ടെത്തുന്നുണ്ട്. ഈ 'ബാധകൾ' തങ്ങളുടെ ഇരകളുടെ മതധർമ്മങ്ങളെ മലിനപ്പെടുത്താൻ നിരന്തരം ശ്രമിക്കുന്നു. ഉദാഹരണത്തിന് ഒരു ബ്രാഹ്മണപുരോഹിതനിൽ കയറിക്കൂടിയ 'മുസ്ലിംബാധ' മാംസം തിന്നാൻ ശാഠ്യം പിടിക്കുന്നു. ഇത്തരത്തിൽ 'പാപങ്ങൾ' മുഴുവനും 'അബോധ'ത്തിലെ അപരരിലേക്ക് പ്രക്ഷേപിക്കപ്പെടുന്നു. അപരർ 'പവിത്രങ്ങളായ വിലക്കുകൾ' ലംഘിക്കുകയും അങ്ങനെ 'പരിശുദ്ധമായ സ്വത്വത്തെ' കളങ്കപ്പെടുത്താൻ ശ്രമിക്കുകയും ചെയ്യുന്നു.

6 മിഷേൽ ഫൂക്കോ, *മാഡ്നസ് ആൻഡ് സിവിലിസേഷൻ* (ലണ്ടൻ: ടവിസ്റ്റോക്ക്, 1967) ആധുനിക മനോരോഗശാസ്ത്രവും ബൂർഷ്വാവ്യവസ്ഥിതിയും തമ്മിലുള്ള അഭേദ്യബന്ധം ഫൂക്കോയുൾപ്പെടെ പലരും വിശകലനം ചെയ്തിട്ടുണ്ട്. *മണിച്ചിത്രത്താഴി*ൽ കുടുംബവ്യവസ്ഥയ്ക്ക് ഭീഷണിയാകുന്ന ഗംഗ 'മനോരോഗി' ആയിത്തീരുന്നത് യാദൃശ്ചികമല്ല. ഓരോ സമൂഹത്തിലെയും പാർശ്വവൽക്കരിക്കപ്പെട്ട വിഭാഗങ്ങളാണ് (സ്ത്രീകൾ, തൊഴിലാളികൾ, കറുത്തവർഗ്ഗക്കാർ, സ്വവർഗ്ഗഭോഗികൾ) മനോരോഗശാസ്ത്രത്തിന് 'ഏറ്റവും അനുയോജ്യരായ' വിഷയികളായി ഭവിക്കുന്നതെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. *മണിച്ചിത്രത്താഴി*ൽ മനോരോഗിയെന്ന് ഗൗരവതരമായി വീക്ഷിക്കപ്പെടുന്ന രണ്ടു കഥാപാത്രങ്ങളും സ്ത്രീകളാണ് —ഗംഗയും ശ്രീദേവിയും. ദളിതമന്ത്രവാദിയായ കാട്ടുപറമ്പന്റെ ദുരന്തവും ഓർക്കുക.

സിനിമയിൽ ഉടനീളം നാഗവല്ലി ഒരു 'തമിഴത്തി' ആണെന്ന് ആവർത്തിക്കപ്പെടുന്നുണ്ട്. നാഗവല്ലിയെ അപരയാക്കി പ്രതിഷ്ഠിക്കുന്ന പ്രക്രിയയിൽ ഈ വംശീയനിർവ്വചനം നിർണ്ണായകപങ്ക് വഹിക്കുന്നുണ്ട്. മലയാളികൾ തങ്ങളുടെ 'സംസ്കാരസമ്പന്നത'യെ നിർവ്വചിക്കുന്നത് അതിനെ തമിഴരുടെ 'സംസ്കാരശൂന്യത'യുമായി തട്ടിച്ചുനോക്കിക്കൊണ്ടാണല്ലോ. ഇവിടെ ആധുനികവനിതയായ ഗംഗയിൽ (മലയാളി) നിന്ന് നീക്കം ചെയ്യപ്പെടേണ്ട 'കാടത്ത'മായി നാഗവല്ലി (തമിഴത്തി) മാറുന്നു. തഞ്ചാവൂരിൽനിന്നും മറ്റും കേരളത്തിലെ രാജകൊട്ടാരങ്ങളിലും പ്രഭുകുടുംബങ്ങളിലും എത്തിച്ചേർന്നിരുന്ന തമിഴ് നർത്തകികളുടെ ചരിത്രം *മണിച്ചിത്രത്താഴി*ൽ വിദഗ്ദ്ധമായി ഉപയോഗിക്കപ്പെടുന്നുണ്ട്. അതേസമയം അത് അദൃശ്യവുമാണ്. നാഗവല്ലി എന്നപേര് സ്വാതിതിരുനാളിൻെറ കൊട്ടാരത്തിലുണ്ടായിരുന്ന സുഗന്ധവല്ലിയെ അനുസ്മരിപ്പിക്കുന്നു. സുഗന്ധവല്ലിയാകട്ടെ മലയാളസിനിമാപ്രേക്ഷകർക്ക് പരിചിതയുമാണ്.[7]

ഗംഗയും നാഗവല്ലിയും തമ്മിലുള്ള വിഭജനം ഏറെക്കുറെ പൂർണ്ണമാകുന്നതോടെ സിനിമ അന്ത്യഘട്ടത്തിലേക്ക് പ്രവേശിക്കുന്നു. സവർണ്ണമന്ത്രവാദിയായ ബ്രഹ്മദത്തൻ നമ്പൂതിരിപ്പാടും മനോരോഗ ചികിത്സകനായ സണ്ണിയും ചേർന്നൊരുക്കുന്ന ഒരു 'ചിത്രീകരണ'ത്തിലൂടെ നാഗവല്ലി പൂർണ്ണമായും ഇല്ലാതാക്കപ്പെടുകയും ഗംഗ വീണ്ടെടുക്കപ്പെടുകയും ചെയ്യുന്നു. ഈ 'ചിത്രീകരണം' സിനിമയുടെ ആഖ്യാനരൂപത്തിലെ വെറുമൊരു ആകസ്മികതയല്ല. മറിച്ച്, ആഖ്യാനത്തിന് 'അകത്തും, പുറത്തും' അത് കൃത്യമായ ചില ധർമ്മങ്ങൾ നിറവേറ്റുന്നുണ്ട്. സിനിമയിൽ ഉടനീളം ഗംഗ ഒരു 'യാഥാർത്ഥ്യ'മായി പ്രതിഷ്ഠിക്കപ്പെടുന്നുണ്ട്. നാഗവല്ലിയാകട്ടെ വെറുമൊരു കഥയോ എണ്ണഛായാചിത്രമോ 'അബോധ'മോ മാത്രമാണ്. ഗംഗയും അവൾ



പ്രതിനിധാനം ചെയ്യുന്ന അവസ്ഥകളും 'യഥാർത്ഥ'വും 'സത്യ'വുമാണ്. നാഗവല്ലിയാകട്ടെ 'അയഥാർത്ഥ'വും, 'മിഥ്യ'യും ആണ്. അങ്ങനെ ഒടുവിൽ 'മിഥ്യ'യായ നാഗവല്ലി നശിപ്പിക്കപ്പെടുകയും 'യാഥാർത്ഥ്യ'മായ ഗംഗ വീണ്ടെടുക്കപ്പെടുകയും ചെയ്യുന്നു.

ചിത്രീകരണത്തിൽ ഗംഗ/നാഗവല്ലി എന്ന ദ്വന്ദ്വത്തിൻെറ സ്ഥാനത്ത് ഒരു പുതിയ ദ്വന്ദ്വം കടന്നുവരുന്നുണ്ട്: നാഗവല്ലി (ഗംഗ)/കാരണവർ (നകുലൻ). ചിത്രീകരണത്തിൽ ഗംഗ പൂർണ്ണമായും അദൃശ്യമാവുകയും നാഗവല്ലി മാത്രം ദൃശ്യമാവുകയുംചെയ്യുന്നു. എന്നാൽ മറുവശത്താകട്ടെ നകുലനെയും കാരണവരെയും ഇടകലർത്തുന്ന 'ഇരട്ട ചിത്രീകരണ'മാണ് നാം കാണുന്നത്. നാഗവല്ലിയെ നേരത്തെതന്നെ 'അപര'യാക്കി പ്രതിഷ്ഠിച്ചതിനാൽ നകുലനെ പ്രേക്ഷകരുമായി തൻമയീഭവിപ്പിക്കാൻ ബുദ്ധിമുട്ടില്ല. കൂടാതെ ഇതിനകം തന്നെ ഗംഗയുടെ 'ദുഷ്ചെയ്തി'കളുടെ, അതാ

7 ലെനിൻ രാജേന്ദ്രൻ (സംവിധാനം), *സ്വാതിതിരുനാൾ*, 1987

യത് നാഗവല്ലിയുടെ, ഒരു 'ഇരയായി' നകുലൻ പ്രേക്ഷകമനസ്സിൽ കുടിയിരുത്തപ്പെടുന്നു മുണ്ട്.

പാഠത്തിനുള്ളിലെ ഈ 'രണ്ടാം പാഠം' ഗംഗയ്ക്ക് വായിക്കാൻവേണ്ടിയാണ് സൃഷ്ടിക്കപ്പെടുന്നത്. ഗംഗ അത് തെറ്റായി വായിച്ചെടുക്കുന്നു. അഥവാ പാഠം നിർമ്മിച്ചവർ ഗംഗ ഏതുരീതിയിൽ വായിച്ചെടുക്കണമെന്ന് ഉദ്ദേശിച്ചോ ആ രീതിയിൽ. ഗംഗയുടെ ഈ അനഭിജ്ഞതയാണ് നാഗവല്ലിയുടെ (ഗംഗയുടെ കലാപത്തിൻെറ) നാശത്തിലേക്ക് നയിക്കുന്നത്. താൻ നാഗവല്ലിയാണ് അഥവാ താൻ നാഗവല്ലികൂടിയാണ് എന്ന് വിളിച്ചുപറയാൻ ഗംഗ തുനിയുന്ന ഓരോ അവസരവും വിദഗ്ദ്ധമായി തടയപ്പെടുന്നു. ഗംഗയ്ക്ക് ഒരിക്കലും നാഗവല്ലിയാവാൻ കഴിയില്ലെന്ന് സിനിമ നമ്മളെ ബോധിപ്പിക്കുന്നു. നാഗവല്ലി ഗംഗയുടെ ഒരു 'അബോധപ്രക്രിയ' മാത്രമാവുമ്പോൾ നകുലൻ കാരണവരായിമാറുന്നത് 'ബോധപൂർവ്വം' തന്നെയാണെന്ന് ഓർക്കുക.

സിനിമയുടെ അന്ത്യദൃശ്യങ്ങളിലൊന്നിൽ മനോരോഗചികിൽസകൻ ഗംഗയുടെ 'അബോധ'ത്തോട് സംസാരിക്കുന്നത് നാം കാണുന്നു.

*Who are you ?*
*I am Ganga.*
*മുഴുവനും പറയൂ.*
*ഗംഗാനകുലൻ*

നാഗവല്ലി പൂർണ്ണമായും ഇല്ലാതായിരിക്കുന്നുവെന്ന് ഈ സംഭാഷണം ബോദ്ധ്യപ്പെടുത്തുന്നു. തമിഴിനെ/നാഗവല്ലിയെ ഉപേക്ഷിച്ച് ഇംഗ്ലീഷിലൂടെ (തമിഴിനെതിരെ മലയാളത്തിൻെറ പ്രബലകൂട്ടാളി) ഗംഗ മലയാളത്തിലേക്ക്, അതായത് പരിസരവ്യവസ്ഥയിലേക്ക്, തിരിച്ചുവന്നിരിക്കുന്നു. ഗംഗ തൻെറ 'ആധുനിക സ്വത്വത്തെ' വീണ്ടെടുത്തിരിക്കുന്നു. അവൾ വീണ്ടും ഒരു പൂർണ്ണവനിതയായി (ഗംഗാനകുലൻ) മാറിയിരിക്കുന്നു. സാധനം പൊതിഞ്ഞുനല്കുന്ന ഒരു കച്ചടവടക്കാരൻെറ ഊർജ്ജസ്വലതയോടെ മനോരോഗചികിൽസകൻ അവളെ നകുലനിലേക്ക് തള്ളിനീക്കുന്നു. നാഗവല്ലി വീണ്ടും ചരിത്രത്തിന് പുറത്തുള്ള പഴങ്കഥയായി.

'പാരമ്പര്യ'ത്തിൻെറ കേവലമായ പുനഃസ്ഥാപനമല്ല, മറിച്ച് 'പാരമ്പര്യ'വും 'ആധുനികത'യും പരസ്പരം സാധൂകരണവും അംഗീകാരവും തേടുന്ന കാഴ്ചയാണ് *മണിച്ചിത്രത്താഴി*ൽ നാം കാണുന്നത്.[8] 'പാരമ്പര്യ'ത്തെയും 'ആധുനികത'യെയും സമരസപ്പെടുത്തി കൊണ്ടുപോവാൻ ശ്രമിക്കുന്ന ഒരു സങ്കീർണ്ണപ്രക്രിയയിലാണ് ഇത്തരം സിനിമകൾ ഏർപ്പെടുന്നത്. എന്നാൽ ഈയൊരു ഉടമ്പടിയിൽ കീഴാളധാരകൾ മുഴുവനായും പാർശ്വവൽക്കരിക്കപ്പെടുന്നുണ്ടെന്ന വസ്തുത ശ്രദ്ധേയമാണ്. □

---

8 ഗംഗ ഒരേ സമയം കൂട്ടുകുടുംബത്തിനും അണുകുടുംബത്തിനും ഭീഷണിയായി തീരുന്നുണ്ട്. കുടുംബത്തിൽ നകുലനുള്ള അശ്രദ്ധയാണ് ഗംഗയുടെ ചെയ്തികൾക്ക് കാരണമായി വർത്തിക്കുന്നത്. (നകുലനെ നാം മിക്കപ്പോഴും കാണുന്നത് കംപ്യൂട്ടറിൻെറ മുന്നിലാണ്. കുടുബത്തിൻെറ 'സ്വകാര്യ ഇട'ത്തിലേക്ക് കംപ്യൂട്ടറിനെ കൊണ്ടുവരുന്നതിലൂടെ നകുലനും പറുദീസാനഷ്ടത്തിൽ ഉത്തരവാദിയാവുന്നു. എന്നാൽ ഈ 'പറുദീസ' വീണ്ടെടുക്കപ്പെടാവുന്നതാണ്). അതുപോലെ നാഗവല്ലി കാരണവരുടെ 'പ്രാകൃത'മായ ഫ്യൂഡൽ ശിക്ഷാനടപടികൾക്ക് വിധേയയാവുമ്പോൾ, ഗംഗയെ 'പാരമ്പര്യ'വും 'ആധുനികത'യും ഒത്തുകൂടി യുക്തിപൂർവ്വം പ്രവർത്തിച്ച് മെരുക്കിയെടുക്കുകയും വ്യവസ്ഥിതിയിലേക്ക് ഉൾച്ചേർക്കുകയും ചെയ്യുന്നു.

## ശിൽപങ്ങൾ

### കെ.പി. തോമസ്, 1993




പാമ്പുകൾ

# ഘോഷയാത്ര
# പതിനെട്ടാം നൂറ്റാണ്ടിലെ ഒരു ജനസംവാദം

കെ. എൻ. ഗണേശ്

കുഞ്ചൻനമ്പ്യാരെക്കുറിച്ച് നിരവധി പഠനങ്ങൾ ഇതിനകം പുറത്തുവന്നിട്ടുണ്ട്. മലയാളഭാഷയ്ക്ക് മൗലികസംഭാവനകൾ നൽകിയ കവിയെന്ന നിലയിലും സമൂഹവിമർശകനെന്ന നിലയിലും നമ്പ്യാർക്കുള്ള സ്ഥാനത്തെക്കുറിച്ച് പണ്ഡിതരെല്ലാവരും ഏകാഭിപ്രായക്കാരാണ്. നമ്പ്യാർകൃതികളുടെ ചില സവിശേഷതകളെക്കുറിച്ച് നിരീക്ഷണങ്ങൾ മുമ്പോട്ടുവയ്ക്കാനാണ് ഈ പഠനം ശ്രമിക്കുന്നത്. ഇവിടെ ഊന്നുന്നത് അദ്ദേഹത്തിൻെറ കൃതികളുടെ ഭാഷാശാസ്ത്രപരവും സാഹിത്യപരവുമായ ഘടകങ്ങളിലല്ല. നമ്പ്യാർ ജീവിച്ച കാലഘട്ടത്തിലെ സമൂഹയാഥാർത്ഥ്യങ്ങളുടെ പ്രതിനിധാനമായി അവയെ വായിക്കുകയാണ് ഇപ്പോൾ ചെയ്യുന്നത്. ഹാസ്യാത്മകസമൂഹവിമർശനത്തെക്കുറിച്ചുള്ള പരമ്പരാഗത ആശയങ്ങളിൽനിന്ന് നമ്പ്യാർകൃതികൾ വളരെയധികം മുന്നോട്ടുപോവുന്നു. ബ്രാഹ്മണരും രാജസദസ്യരും നിർമ്മിച്ച മദ്ധ്യകാല കവിതകൾ പ്രതിനിധാനംചെയ്യുന്ന സമൂഹയാഥാർത്ഥ്യങ്ങളിൽനിന്നു വ്യത്യസ്തമായ അംശങ്ങളാണ് നമ്പ്യാരുടെ രചനകളിൽ പ്രത്യക്ഷപ്പെടുന്നത്.

നമ്പ്യാരുടെ ആദ്യകാല തുള്ളൽ കൃതികളിൽ ഒന്നായ *ഘോഷയാത്ര*യുടെ പാഠപഠനത്തിൻെറ അടിസ്ഥാനത്തിലാണ് ഈ വാദങ്ങൾ ഉന്നയിക്കുന്നത്. പഠനത്തിൻെറ ആദ്യഭാഗം പാഠത്തിൻെറ പ്രധാനഘടകങ്ങൾ അവതരിപ്പിക്കുന്നു. രണ്ടാമത്തെ ഭാഗത്തിൽ പാഠം പ്രതിനിധാനം ചെയ്യുന്ന യാഥാർത്ഥ്യത്തെ ഉൾക്കൊള്ളാൻ സഹായിക്കുന്ന സാമൂഹ്യവും ചരിത്രപരവുമായ പരാമർശങ്ങൾ ചർച്ചചെയ്യുന്നു.

## ഒന്ന്

വിവിധതരത്തിലുള്ള താളമേളങ്ങൾ ഒരുമിച്ചുണ്ടാവുന്ന ശബ്ദപ്രപഞ്ചത്തെയും നിരവധിമനുഷ്യശബ്ദങ്ങൾ സൃഷ്ടിക്കുന്ന ആരവത്തെയുമാണ് 'ഘോഷം' എന്നു വിളിക്കുന്നത്. രണ്ടുതരത്തിലുള്ള ഘോഷങ്ങളെയും നമ്പ്യാർ തൻെറ എല്ലാ തുള്ളൽകൃതികളിലും അവതരിപ്പിക്കുന്നുണ്ട്. യാത്രയ്ക്കുള്ള സാന്ദർഭികാർത്ഥം 'എഴുന്നള്ളത്ത്' അല്ലെങ്കിൽ 'പുറപ്പാട്' എന്നാണ്. ഘോഷയാത്ര എന്നാൽ വിവിധ താളമേളങ്ങളും മനുഷ്യാരവവും ചേർന്ന എഴുന്നള്ളത്ത് എന്നാണർത്ഥം.

പരമ്പരാഗതസമൂഹത്തിൽ കണ്ടുവരുന്ന വിവിധതരം പുറപ്പാടുകൾ ഘോഷയാത്രകളാണ്. പടപ്പുറപ്പാട്, നായാട്ടിനുള്ള പുറപ്പാട്, നാടുവാഴികളുടെ വിവിധാവശ്യങ്ങൾക്കുവേണ്ടിയുള്ള പുറപ്പാടുകൾ, ക്ഷേത്രങ്ങളിൽ ദേവതയുടെ പുറപ്പാട് മുതലായവയെയെല്ലാം ഇതിൽ പെടുത്താം. പ്രധാനക്ഷേത്രങ്ങളിൽ നാടുവാഴികളുടെയും വിഗ്രഹങ്ങളുടെയും എഴുന്നള്ളത്തും ഇതിൽ പെടുന്നു. ഘോഷയാത്രകൾ അധികാരപ്രകടനങ്ങളാണ്. പങ്കെടുക്കുന്ന ജനങ്ങൾ, ആയുധങ്ങൾ, സംഗീതോപകരണങ്ങൾ, ആനകൾ, കുതിരകൾ മുതലായവയുടെ എണ്ണത്തിലുള്ള വർദ്ധനയനുസരിച്ച് അധികാരവർദ്ധന സൂചിപ്പിക്കപ്പെടുന്നു.

*ഘോഷയാത്ര* തുള്ളലിന്റെ പാഠം ആധാരമാക്കുന്നത് മഹാഭാരതത്തിലെ താരതമ്യേന അപ്രധാനമായ ഒരു സംഭവത്തെയാണ്. പാണ്ഡവരുടെ വനവാസകാലത്ത് അവർ കാട്ടിലെങ്ങനെ കഴിഞ്ഞുകൂടുന്നുവെന്നറിയാനായി കൗരവർ ഒരു ദൂതനെ (പാഠത്തിൽ ഓട്ടൻ) അയക്കുന്നു. പാണ്ഡവർ വനത്തിൽ സസന്തോഷം കഴിയുന്നുവെന്നും നിരവധി ബ്രാഹ്മണരും മറ്റുള്ളവരും അവരെ സേവിച്ചു വരുന്നുവെന്നും ഓട്ടൻ വിവരം നൽകുന്നു. അസൂയാകലുഷിതരായ കൗരവർ വനത്തിലേക്ക് ഒരു ഘോഷയാത്ര നടത്താൻ തീരുമാനിക്കുന്നു. ശക്തിപ്രകടനം നടത്തി പാണ്ഡവരെ ഭീഷണിപ്പെടുത്തുകയാണ് കൗരവരുടെ ലക്ഷ്യം. സൈനികശക്തി അധികാരത്തിന്റെ സൂചനയാണല്ലോ. വനത്തിലെത്തിയ കൗരവർ പാണ്ഡവരുപയോഗിക്കുന്ന എല്ലാ ജലസ്രോതസ്സുകളിലും വിഷം കലർത്താൻ ശ്രമിക്കുന്നു. അവിടെ സ്ത്രീകളോടൊപ്പം കുളിക്കാൻ വരുന്ന ചിത്രസേനൻ എന്ന ഗന്ധർവ്വൻ കൗരവരുടെ ശ്രമങ്ങളെ പരാജയപ്പെടുത്തുന്നു. ഗന്ധർവ്വർ തടവുകാരാക്കിയ കൗരവരെ രക്ഷിക്കാൻ അവസാനം പാണ്ഡവർ തന്നെ രംഗത്തെത്തുന്നു.

നാടകീയതയും വൈകാരിക സന്ദർഭങ്ങളും ഇല്ലാത്ത മൂലാഖ്യാനമാണ് *ഘോഷയാത്ര*യുടേത്. തുള്ളലുകൾക്ക് നമ്പ്യാർ തെരഞ്ഞെടുക്കുന്ന പ്രമേയങ്ങളിൽനിന്ന് തികച്ചും വ്യത്യസ്തമാണിത്. ഇതൊരു ദാർശനികസംവാദമല്ല. വ്യക്തിപരവും സാമൂഹ്യവുമായ ധാർമ്മികതയെക്കുറിച്ചുള്ള ചർച്ചയും ഈ ആഖ്യാനത്തിലില്ല. ഘോഷയാത്ര മദ്ധ്യകാലകവികൾക്ക് പ്രിയങ്കരമായ പ്രമേയവുമല്ല. നളചരിതം, കിരാതം, തൃപുരദഹനം, സന്താനഗോപാലം, കല്യാണസൗഗന്ധികം മുതലായി അന്നത്തെ കവികൾ ഉപയോഗിച്ച ഇതിഹാസ പുരാണ പ്രമേയങ്ങളുടെ പ്രാധാന്യം ഇതിനില്ല. പിന്നെയെന്തുകൊണ്ടു നമ്പ്യാർ തന്റെയൊരു പ്രധാനപ്പെട്ട തുള്ളലിന് ഈ പ്രമേയം തന്നെ തെരഞ്ഞെടുത്തു? *ഘോഷയാത്രാ*പാഠത്തിന്റെ നിഷ്കർഷയോടെയുള്ള പഠനം ഇതിനുള്ള ഉത്തരം നൽകുന്നു.

*ഘോഷയാത്രാ*പാഠത്തിന് മൂന്നു ഭാഗങ്ങളുണ്ട്. ആദ്യഭാഗത്തിൽ അനുഷ്ഠാനപരമായ ദൈവസ്തുതിക്കുശേഷം ഉലകുടെപെരുമാൾ എന്ന രാജാവിന്റെ കാലത്തിലെ സമൂഹസാഹചര്യങ്ങൾ വിവരിക്കുന്നു. ഉലകുടെപെരുമാളുടെ സദസ്സിലാണ് *ഘോഷയാത്ര* ആഖ്യാനം ചെയ്യപ്പെടുന്നത്. രണ്ടാമത്തെ ഭാഗം ഘോഷയാത്രയാണ്. അതിനുള്ള തയ്യാറെടുപ്പ്, പുറപ്പാട്, പരാജയം എന്നിവ വിവരിക്കുന്നു. തടവിലാക്കപ്പെട്ട കൗരവരെ പാണ്ഡവർ രക്ഷിക്കുന്നതാണ് മൂന്നാമത്തെ ഭാഗം. ഇതിനെ ച്ചൊല്ലി പാണ്ഡവർ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടാവുകയും കൗരവരെ രക്ഷിക്കുന്നതിന്റെ ന്യായീകരണമായി രണ്ടു കൽപിതകഥകൾ അവതരിപ്പിക്കുകയും ചെയ്യുന്നു. ആഖ്യാനത്തിന്റെ കേന്ദ്രപ്രമേയം കൗരവരും പാണ്ഡവരും തമ്മിലുള്ള ശത്രുതയല്ല. പാണ്ഡവരുടെ ധീരതയും കൗരവരുടെ ഭീരുത്വവും ആഖ്യാനത്തിന്റെ പ്രധാനാംശവുമാകുന്നില്ല. കേന്ദ്രപ്രമേയം ഘോഷയാത്രയാണ്. ആഖ്യാനത്തിന്റെ മറ്റംശങ്ങളെല്ലാം ഘോഷയാത്ര നടക്കുന്ന സന്ദർഭം സൃഷ്ടിക്കുന്നു.

*ഘോഷയാത്ര* കൽപിതാഖ്യാനമാണ്. അതിന്റെ ഉള്ളടക്കം സങ്കൽപിതമാണ്. പാഠത്തിലെ സങ്കൽപിത സന്ദർഭത്തിന് രണ്ടു തലങ്ങളുണ്ട്. ഒന്ന്, പാണ്ഡവകൗരവശത്രുതയും

സ്വന്തം ശക്തി പ്രകടിപ്പിക്കാനുള്ള കൗരവരുടെ തീരുമാനവുമടങ്ങുന്ന ഐതിഹാസികസന്ദർഭം, മറ്റത് നാടൻകലാപാരമ്പര്യത്തിൽ നിന്നെടുത്ത ഉലകുടെപെരുമാൾ കഥയുടെ സന്ദർഭം. ശത്രുവായ മധുരരാജാവിനെതിരെ പടപ്പുറപ്പാട് നിർദ്ദേശിക്കുന്ന ഉലകുടെപെരുമാളിനുള്ള മുന്നറിയിപ്പെന്ന നിലയിലാണ് ഇതിഹാസകഥ ആഖ്യാനം ചെയ്യപ്പെടുന്നത്. സങ്കൽപിത സന്ദർഭത്തിന് നിഷേധാത്മക സ്വഭാവമുണ്ട്. അത് സൃഷ്ടിക്കുന്ന ആഖ്യാനം പരാജയത്തിൻെറ പ്രതിനിധാനമാണ്.

പാഠത്തിൽ ഗോപനം ചെയ്യപ്പെട്ടതും നാടൻകലാപാരമ്പര്യത്തിൽ നിലനിൽക്കുന്നതുമായ ഒരു സാന്ദർഭികഘടകം ചർച്ച ചെയ്യുമ്പോൾ ഇത്തരത്തിലുള്ള ആഖ്യാനത്തിൻെറ വിവക്ഷകൾ വ്യക്തമാവും. നാടൻകലാപാരമ്പര്യമനുസരിച്ച് ഉലകുടെപെരുമാൾ തൻെറ പടപ്പുറപ്പാട് നടത്തുകയും മധുരരാജാവിനെ തോൽപ്പിക്കുകയും ചെയ്യുന്നു. അദ്ദേഹം നടത്തുന്ന ഘോഷയാത്ര വിജയമാണ്. വിജയിക്കാൻ പോവുന്ന പടപ്പുറപ്പാടിനു മുമ്പായി പരാജയപ്പെടുന്ന ഒരു ഘോഷയാത്ര ആഖ്യാനം ചെയ്യുന്നത് എന്തുകൊണ്ടാണ്? നാടോടിക്കഥകളുടെ സങ്കൽപിതസന്ദർഭങ്ങളിൽ ഈ ആഖ്യാനം ദുരന്തസൂചകമാണ്. രാജാവിനെ പടപ്പുറപ്പാടിന് പ്രോൽസാഹിപ്പിക്കുന്നതിനുപകരം, കൗരവരുടെ പരാജയം ചൂണ്ടിക്കാണിച്ച് പിന്തിരിപ്പിക്കാനാണ് ശ്രമിക്കുന്നത്.

സങ്കൽപിതസന്ദർഭത്തിൻെറ കൂടുതൽ വിശദമായ പരിശോധന നമുക്കാവശ്യമായ ഉത്തരത്തിൻെറ ഒരു ഭാഗം നൽകുന്നു. ധർമ്മം അണുവിടപോലും പിഴയ്ക്കാതെ പരിപാലിക്കപ്പെടുന്ന, സമാധാനവും സന്തോഷവും കളിയാടുന്ന ആദർശകാലഘട്ടമായാണ് ഉലകുടെപെരുമാളുടെ കാലത്തെ നമ്പ്യാർ അവതരിപ്പിക്കുന്നത്.

*പാരിൽ ദ്രവ്യവിഭൂതിപെരുത്തും*
*ദാരിദ്ര്യം ബത കേൾപ്പാനില്ലാ*
*ചാരുസ്ത്രീകുല ബാലികമാരുടെ*
*ചാരിത്ര്യത്തിനു ഭംഗവുമില്ലാ*
*ദുർമ്മദമില്ലാ ദൂഷണമില്ലാ*
*ദുർമ്മുഖമുള്ള ജനങ്ങളുമില്ലാ*
*കൽമഷമില്ലാ കശ്മലരില്ലാ*
*കർമ്മങ്ങൾക്കൊരു ബാധകളില്ലാ*
*വഞ്ചനമില്ലാ വൈരമതില്ലാ*
*വാഞ്ഛിതമൊന്നു വരായ്കയുമില്ലാ*
*ചഞ്ചലമില്ലാ ചാപലമില്ലാ*
*ചഞ്ചലമിഴിമാർക്കല്ലലുമില്ലാ*
*നിന്ദകളില്ലാ നിഷ്ഠൂരമില്ലാ*
*നിന്നനിലയ്ക്കൊരിളക്കവുമില്ലാ*
*മന്ദതയില്ലാ മൽസരമില്ലാ*
*മന്ദിരഭൂതി വിനാശമതില്ലാ*

എന്നുതുടങ്ങി,

*ധർമ്മപ്പെരുമാൾ പണ്ടുനടന്നൊരു*
*ധർമ്മത്തിന്നൊരു പിഴകൂടാതെ*
*തൻമകനതിലൊരു പത്തുമടങ്ങു സുധർമ്മ*
*സമൃദ്ധി വരുത്തി വസിച്ചാൻ.*

ഐതിഹാസികമായ സങ്കൽപിതസന്ദർഭത്തിൽ കൗരവൻമാർ അധർമ്മത്തെ പ്രതിനിധാനം ചെയ്യുന്നു. പാണ്ഡവരും കൗരവരും തമ്മിലുള്ള വൈപരീത്യം ധർമ്മവും അധർമ്മവും തമ്മിലുള്ള വൈപരീത്യമാണ്. ഈ വൈപരീത്യം നമ്പ്യാരുടെ

തുള്ളൽകൃതികളിലെല്ലാം കാണുന്നതാണ്. മദ്ധ്യകാലപാഠരൂപങ്ങളുമായി നമ്പ്യാർകൃതികളെ ബന്ധിപ്പിക്കുന്ന ഘടകവുമാണത്. *ഘോഷയാത്രാ*പാഠത്തിൽ ധർമ്മിഷ്ഠനായ ഉലകുടെപെരുമാൾക്ക് സ്വന്തം പുറപ്പാടിൽ വിജയിക്കാനാവും. കൗരവർ ദുഷ്ടരും ചതിയരുമായതുകൊണ്ട് ഘോഷയാത്രയിൽ പരാജയപ്പെടും. ധർമ്മത്തിൻെറ വിജയവും അധർമ്മത്തിൻെറ പരാജയവും ആഖ്യാനത്തിൻെറ ഗുണപാഠം മാത്രമല്ല. എഴുത്തിലും കാഴ്ചയിലുമുള്ള ആവിഷ്കാരത്തിൻെറ ഉദ്ദേശ്യം അതാണ്.

ധർമ്മത്തിൻെറയും സൽകർമ്മത്തിൻെറയും മേൻമയിൽ ഊന്നുന്ന ആഖ്യാനത്തിന് അധർമ്മത്തിൻെറ മേൽ ധർമ്മം വിജയിക്കുന്ന സന്ദർഭം ഉണ്ടാവണം. അവതാരപുരുഷൻമാരുടെ സങ്കൽപം ഇതിനുദാഹരണമാണ്. മദ്ധ്യകാല വീരപുരുഷൻമാർ തിൻമയുടെ ശക്തികളെ നശിപ്പിക്കുന്നവരാണ്. *ഘോഷയാത്രാ*പാഠത്തിൽ ഉലകുടെപെരുമാളുടെ കാലം ധർമ്മം നിലനിൽക്കുന്ന കാലമാണ്. അവിടെ നടക്കുന്ന ആഖ്യാനം ആ ധർമ്മം കൊണ്ടുണ്ടാവുന്ന പരാജയത്തിൻേറതും. ധർമ്മിഷ്ഠനായ ഒരു രാജാവിനോട് അധർമ്മത്തിൻെറ പ്രത്യാഘാതങ്ങളെക്കുറിച്ച് മുന്നറിയിപ്പുനൽകേണ്ട ആവശ്യം എന്താണ്?

സങ്കൽപിത സന്ദർഭത്തിൻെറ അടിസ്ഥാനത്തിൽ നമ്പ്യാരുടെ പാഠത്തെ അവതരിപ്പിച്ചാൽ ഈ പ്രശ്നത്തിന് മറുപടി ലഭിക്കുകയില്ല. *ഘോഷയാത്രാ*പാഠത്തിൽതന്നെ മറ്റൊരു ഘടകമുണ്ട്. സങ്കൽപിതസന്ദർഭത്തിനു വിപരീതമായ യഥാർത്ഥസന്ദർഭം അവിടെ പ്രത്യക്ഷപ്പെടുന്നു. ഘോഷയാത്രയിൽ പങ്കെടുക്കുന്ന സംഗീതോപകരണങ്ങൾ, മൃഗങ്ങൾ, മനുഷ്യർ എന്നിവരെല്ലാം യഥാർത്ഥമാണ്. അവ ഭൂതകാലത്തിലും വർത്തമാനകാലത്തിലുമുള്ള കൃത്യമായ സ്ഥലകാലങ്ങൾക്കുള്ളിൽ നിലനിൽക്കുന്നവയാണ്.

ഘോഷയാത്ര നടത്തുന്നതിനായി ദുര്യോധനൻ നൽകുന്ന നിർദ്ദേശങ്ങൾ യാഥാർത്ഥ്യത്തെ സൂചിപ്പിക്കുന്നു.

*കൂട്ടീടേണം ബഹുപുരുഷാരം*
*കേട്ടീടേണമിതെല്ലാ ജനവും*
*കൊട്ടീടേണം ഭേരീസമരം*
*ഞെട്ടീടേണം ഭുവനമശേഷം*
*തട്ടീടേണമകമ്പടി വടിവൊടു*
*പൊട്ടീടേണം കുലഗിരികുഹരം*
*ചട്ടകൾ തൊപ്പികളിട്ടു മുറുക്കി*
*ചട്ടറ്റീടിന വട്ടംകൂട്ടി*
*തട്ടി നടത്തിക്കൊട്ടിമുഴക്കി*
*പെട്ടികളും പല പെട്ടകവും ചില*
*കുട്ടകമെന്നിവ കെട്ടിയെടുപ്പി-*
*ച്ചൊട്ടകവും ചില പട്ടിക്കുതിരകൾ*
*പട്ടാണികൾ പല ചെട്ടികളും കോ-*
*മട്ടികളും പല പട്ടൻമാരും*
*വട്ടം കൂട്ടി വനത്തിനു പോവാ-*
*നൊട്ടും താമസമരുതിനി നമ്മുടെ*
*പുഷ്ട് ശ്രീഭരപൗരുഷമവരേ-*
*കാട്ടുവതിന്നു നമുക്കുൽസാഹം*

ഘോഷയാത്ര പുറപ്പെടുന്നതിനെ ആവിഷ്കരിക്കുന്നതിങ്ങനെയാണ്.

*പെരിയൊരു വിരുതുകളറിയിച്ചെങ്ങും*
*തുടി, പറ, കിടുപിടി പടഹങ്ങളും*
*പൊടുപൊടെ വെടികളുമുടമയൊടെ*
*ഇടിപൊടി തകരുമെരടവുടനേ*
*വടിവൊടു നടന്നിതു പടകളെല്ലാം*
*കടലുടെ വടിവൊരു കലശലഹോ*
*പടലുടനടവികളിടിഞ്ഞുടനേ*
*പൊടിയുടെ പടലവുമുലകിലെല്ലാം*
*പടുതരമുയരുന്നു പലവഴിയിൽ*
*കുട തഴ കൊടികളുമിടകലരും*
*ഭടജനപടകടെ നടനവിധൗ*
*തടമുലതടവിന തരുണികളും*
*മടുമലർ മലരവൽ ചൊരിഞ്ഞീടുന്നു.*

സങ്കൽപിതത്തിൽ മാത്രമൊതുങ്ങുന്ന ആഖ്യാതാവ് യഥാർത്ഥത്തെ തുടച്ചുമാറ്റുന്നു. യഥാർത്ഥവസ്തുക്കളുടെ മുഖമില്ലാതാക്കിത്തീർക്കുകയും യഥാർത്ഥത്തിനു പകരും സങ്കൽപിതവസ്തുക്കളെ സ്ഥാപിക്കുകയും ചെയ്തുകൊണ്ട് സ്ഥലകാല നിർണ്ണയങ്ങളെ മറികടക്കുന്നു. ഇത്തരത്തിലുള്ള ആഖ്യാതാക്കൾ കൗരവഘോഷയാത്രയിലെ ഭടൻമാർ,

ആനകൾ, രഥങ്ങൾ, സംഗീതോപകരണങ്ങൾ മുതലായവയ്ക്കെല്ലാം സങ്കൽപിതവും അധിഭൗതികവുമായ സ്വഭാവം നൽകുന്നു. അല്ലെങ്കിൽ, ഘോഷയാത്രയുടെ പ്രാധാന്യം കുറയ്ക്കുകയും ആഖ്യാനത്തിലെ പ്രധാന പാത്രങ്ങൾക്ക് ഊന്നൽ നൽകുകയും ചെയ്യുന്നു.

നമ്പ്യാർ ഇതു രണ്ടും ചെയ്യുന്നില്ല. സങ്കൽപിതസന്ദർഭത്തിലാണ് ആഖ്യാനം നടക്കുന്നതെങ്കിലും അദ്ദേഹം അവതരിപ്പിക്കുന്ന ഘോഷയാത്ര യഥാർത്ഥമാണ്. ഘോഷയാത്ര നടക്കുന്നത് സങ്കൽപിത ഭൂതകാലത്തിലല്ല യഥാർത്ഥ വർത്തമാനകാലത്തിലാണ്. നമ്പ്യാർ നേരിൽ കണ്ടുപോന്ന ഘോഷയാത്രയാണ് ഇവിടെ അവതരിപ്പിക്കുന്നത്. കേരളത്തിലെ ഏത് ഉൽസവഘോഷത്തിലും കാണുന്ന തുടി, പറ, കിടുപിടി, പടഹം, ഇടയ്ക്ക, ചെണ്ട, മദ്ദളം, കൊമ്പ്, കുഴൽ മുതലായവയാണ് വാദ്യോപകരണങ്ങൾ. നിരവധി കുടകളും കൊടികളും ഘോഷയാത്രയിലുണ്ട്. ആനകളും കുതിരകളും കൂടാതെ ഒട്ടകത്തെയും പട്ടിക്കുതിര (കോവർകഴുത) യേയും കുറിച്ച് പരാമർശമുണ്ട്. ഘോഷയാത്രയിൽ ദുര്യോധനൻ മാത്രമാണ് ആനമേൽ കയറുന്നത്. ഘോഷയാത്രയിൽ പങ്കെടുക്കുന്ന മനുഷ്യരിൽ നായർ പടയാളികൾ, ആട്ടക്കാർ, ചാട്ടക്കാർ (അഭ്യാസികൾ), കൊട്ടുന്നവർ മുതലായവരുണ്ട്. നായർസ്ത്രീകൾ (അച്ചികൾ) ഘോഷയാത്രകാണാൻ തിങ്ങിക്കൂടുന്നു. ഉൽസവങ്ങൾ, രാജാവിൻെറ എഴുന്നള്ളത്തുകൾ, പടപ്പുറപ്പാടുകൾ, അധികാരപ്രകടനങ്ങൾ തുടങ്ങിയ യഥാർത്ഥസന്ദർഭങ്ങളിൽ നടക്കുന്ന യഥാർത്ഥഘോഷയാത്രകളെ തുള്ളൽ ആഖ്യാനത്തിൻെറ സങ്കൽപിതസന്ദർഭത്തിലേക്ക് പുനഃസ്ഥാനനിർണ്ണയം നടത്തുന്നു.

ഇത് പാഠത്തിൽ മറ്റൊരു വൈപരീത്യം സൃഷ്ടിക്കുന്നു. പാഠത്തിൽ ഗോപനം ചെയ്യപ്പെട്ട ഉലകുടെപെരുമാളുടെ ഘോഷയാത്ര സങ്കൽപിതമാണ്. ആഖ്യാനം ചെയ്യപ്പെടുന്ന കൗരവരുടെ ഘോഷയാത്ര യഥാർത്ഥമാണ്. സങ്കൽപിതസന്ദർഭവും യഥാർത്ഥസംഭവവും തമ്മിലുള്ള വൈപരീത്യം നമ്പ്യാർ തുള്ളൽ ആഖ്യാനത്തെ ഉപയോഗിക്കുന്ന രീതിയിലേക്ക് ഉൾക്കാഴ്ച നൽകുന്നു. ഉലകുടെപെരുമാളുടെ സദസ്സ് എന്ന ധാർമ്മികസന്ദർഭത്തിൽ കൗരവരുടെ ഘോഷയാത്ര എന്ന അധാർമ്മിക സംഭവത്തെ അവതരിപ്പിക്കുന്നത് ഒരു യഥാർത്ഥ സംഭവത്തെ സങ്കൽപിതസന്ദർഭത്തിൽ പുനഃസ്ഥാനനിർണ്ണയം നടത്തുക എന്ന ആഖ്യാതാവിൻെറ ലക്ഷ്യത്തെ സൂചിപ്പിക്കുന്നു.

യഥാർത്ഥ ഘോഷയാത്രയിലെ ജനങ്ങളുടെ വ്യവഹാരങ്ങൾ ഇക്കാര്യത്തെ കൂടുതൽ സ്പഷ്ടമാക്കുന്നു. ഉലകുടെപെരുമാളുടെ കാലത്തെ ആദർശജീവിതത്തിന് നേർവിപരീതമാണ് നായർഭടൻമാരുടെ ജീവിതരീതി. അവർ ദരിദ്രരും അധാർമ്മികജീവിതം നയിക്കുന്നവരുമാണ്. മദ്യപാനികളും കഞ്ചാവിൻെറയും കറുപ്പിൻെറയും അടിമകളുമാണ്. സ്വന്തം ഭോഗേച്ഛകൾ നിറവേറ്റാനും നിത്യജീവിതത്തിനാവശ്യമായ ഭക്ഷണം സമ്പാദിക്കാനും ആയുധങ്ങളും വീട്ടുസാധനങ്ങളും വിൽക്കുന്നവരാണ്. യജമാനൻമാരുടെയും നാടുവാഴികളുടെയും ധീരകൃത്യങ്ങൾ അവരെ ആവേശം കൊള്ളിക്കുന്നില്ല. യജമാനൻമാരോട് അനുസരണക്കേടുകാണിക്കാനുള്ള ധൈര്യവും അവർക്കില്ല. ശമ്പളവും പടയോടൊപ്പം നടക്കുന്ന കൊള്ളയും കൊണ്ട് കുറച്ചു പണമുണ്ടാക്കണമെന്ന ആഗ്രഹം മാത്രമേ അവർക്കുള്ളു. അതുകൊണ്ടാണ് അവർ ഘോഷയാത്രയിൽ പങ്കെടുക്കുന്നത്. അവർ മദ്ധ്യകാലവീരഗാഥകളിൽ കാണുന്ന ധീരോദാത്തരായ പടയാളികളല്ല. ഗന്ധർവ്വൻമാരുമായുള്ള യുദ്ധത്തിൽ അവരുടെ കാര്യശേഷിയില്ലായ്മയും ഭീരുത്വവും പ്രകടമാവുന്നു. ഘോഷയാത്ര തന്നെ തകരുകയും പടയാളികളെല്ലാം ചിതറി സ്വന്തം വീടുകളിലേക്കോടിപ്പോവുകയും ചെയ്യുന്നു. അയൽവാസികളും സ്ത്രീകളും അവരെ അവജ്ഞയോടെയാണ് സ്വീകരിക്കുന്നത്. ഘോഷയാത്ര അവസാനം ശക്തിപ്രകടനത്തിൻെറ വിപരീതമാവുകയാണ്. ഘോഷയാത്രയെന്ന കാഴ്ച ഒരു മിഥ്യയാണ്. നമ്പ്യാർ കാണുന്ന യാഥാർത്ഥ്യത്തിൻെറ

ജീർണ്ണത മാത്രമാണ് അത് പ്രതിനിധാനം ചെയ്യുന്നത്.

യഥാർത്ഥഘോഷയാത്രയുടെ പുനഃസ്ഥാനനിർണ്ണയം കൗരവരുടെ ചതിയും ഭീരുത്വവും അവതരിപ്പിക്കാനുള്ള ശ്രമമല്ല. കൗരവരുടെ പരാജയാവതരണം മാത്രമാണ് നമ്പ്യാരുടെ ലക്ഷ്യമെങ്കിൽ അതിന് യഥാർത്ഥഘോഷയാത്രയുടെ ആഖ്യാനം ആവശ്യമില്ല. കൗരവഘോഷയാത്രയുടെ അധാർമ്മികസ്വഭാവം യഥാർത്ഥഘോഷയാത്രയുടെ സ്ഥാനനിർണ്ണയം നടത്താനുള്ള ഉപാധിയാണ്. ഉലകുടെപെരുമാളുടെ ധാർമ്മിക ലോകം യഥാർത്ഥലോകത്തിൻെറ നിഷേധമാണ്. സങ്കൽപിതലോകം നേരിൽ കാണുന്ന ലോകത്തിൻെറ നിഷേധമാകുമ്പോൾ യഥാർത്ഥ ലോകത്തിൻെറ വ്യത്യസ്തത കൂടുതൽ സ്പഷ്ടമാകുന്നു.

നമ്പ്യാർ ദ്വിതരൂപമുള്ള ആഖ്യാനരീതി അവലംബിക്കുന്നത് എന്തുകൊണ്ടാണ്? പാഠത്തിൻെറ സാമൂഹ്യവും ചരിത്രപരവുമായ അംശങ്ങളുടെ പരിശോധന ഇതിനുത്തരം കണ്ടെത്താൻ ആവശ്യമാണ്.

## രണ്ട്

ഉൽസവപ്പറമ്പുകളിലാണ് തുള്ളലുകൾ അരങ്ങേറാറ്. തുള്ളലും പടേണിയും തമ്മിലുള്ള ബന്ധം നിരവധി പണ്ഡിതൻമാർ സ്ഥാപിച്ചിട്ടുണ്ട്. കാവരങ്ങിലെ നൃത്യരൂപങ്ങൾക്ക് പൊതുവിലും തുള്ളലെന്ന വാക്ക് ഉപയോഗിക്കും. പടേണിയുടെ ഭാഗമായ പറയൻതുള്ളലിനെക്കുറിച്ച് നമ്പ്യാർ പരാമർശിക്കുന്നുണ്ട്. ദക്ഷിണകേരളത്തിലെ നായർപടയാളികളായിരുന്നു തുള്ളലിൻെറ കാഴ്ചക്കാർ. കാഴ്ചക്കാർക്കുവേണ്ടി ആഖ്യാനത്തിൽ വ്യത്യാസം വരുത്തുന്നുവെന്ന് നമ്പ്യാർ പറയുന്നു. 'കടുസംസ്കൃത'മുപേക്ഷിച്ച് മലയാളഭാഷയിലേക്കും കാഴ്ചക്കാർക്ക് ഉൾക്കൊള്ളാൻ കഴിയുന്ന വൈകാരികപ്രകടനത്തിലേക്കുമുള്ള മാറ്റമാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ആഖ്യാതാവ് സദസ്സുമായി സംവദിച്ചുതുടങ്ങുന്നു.

*ഘോഷയാത്രാ*പാഠത്തിൽ ആഖ്യാനത്തിൻെറ സങ്കൽപിതസന്ദർഭമായ ഉലകുടെപെരുമാൾകഥ ദക്ഷിണകേരളത്തിൽ പ്രചരിച്ച ഐതിഹ്യമാണ്. പാഠം പ്രതിനിധാനം ചെയ്യുന്ന യാഥാർത്ഥ്യവുമായി ഈ ഐതിഹ്യത്തിന് ബന്ധമുണ്ട്. മദ്ധ്യകാല പാണ്ഡ്യൻ മാർക്കിടയിൽ ഉണ്ടായിരുന്ന കലഹങ്ങളെക്കുറിച്ചുള്ള നാടോടിക്കഥകളിൽ പെട്ടതാണിത്. ഈ കലഹങ്ങളിൽ ദക്ഷിണകേരളത്തിലെ ചില നാടുവാഴികളും പങ്കാളികളായിരുന്നു. മധുരരാജാവുമായി ഉലകുടെപെരുമാൾ നടത്തുന്ന പടയുടെ വേരുകൾ ഇവിടെയാണ്. ഉലകുടെപെരുമാളിൻെറ ആദർശകാലഘട്ടത്തെക്കുറിച്ചുള്ള സൂചനകളും നാടോടിപാരമ്പര്യത്തിൽ നിന്നെടുത്തതാകാം. പ്രധാനപ്രമേയവുമായി നേരിട്ടു ബന്ധമില്ലാത്ത ഈ കഥയ്ക്ക് ആഖ്യാനത്തിൽ നൽകിയിരിക്കുന്ന പങ്ക് സുപ്രധാനമായ ചരിത്രപ്രശ്നങ്ങൾ ഉയർത്തുന്നു.

സദസ്സുമായി സംവദിക്കുന്ന ഒരു ആവിഷ്കർത്താവിന് ഏറ്റവും പ്രധാനം അദ്ദേഹം പറയുന്നത് സദസ്സിനു മനസ്സിലാകണമെന്നതാണ്. മനസ്സിലാക്കുക എന്നാൽ ആവിഷ്കർത്താവിൻെറ വാക്കുകൾക്ക് സദസ്യർ അർത്ഥകൽപന നടത്തുക എന്നതാണ്. ഇത് സദസ്സിൻെറ വ്യക്തിപരവും സാമൂഹ്യവുമായ സന്ദർഭത്തിലാണ് നടക്കുന്നത്. ഉൽസവപ്പറമ്പുകളിൽ കാഴ്ചകാണാനും പങ്കെടുക്കാനും വരുന്നവരാണ് സദസ്യർ. വൈവിദ്ധ്യമാർന്ന ജനങ്ങളാണ് ഉൽസവപ്പറമ്പുകളിൽ വരുന്നത്. ആവിഷ്കർത്താവിൻെറ ശൈലിയുമായി എല്ലാവർക്കും പരിചയമുണ്ടാവില്ല. സദസ്സിൻെറ വ്യക്തിപരവും സാമൂഹ്യവുമായ സന്ദർഭമനുസരിച്ച് ആഖ്യാനം വളർത്തിയെടുക്കാൻ കഴിയുന്ന ആവിഷ്കർത്താവിനാണ് സംവാദം സാദ്ധ്യമാകുന്നത്. സന്ദർഭം സൃഷ്ടിക്കുന്നത് ജനങ്ങളുടെ യഥാർത്ഥ ജീവിതസാഹചര്യങ്ങളാണ്. *ഘോഷയാത്രാ*പാഠത്തിൽ സദസ്സ് കാഴ്ചക്കാരോ പങ്കാളികളോ ആയ

യഥാർത്ഥഘോഷയാത്രയാണ് ആവിഷ്കരിക്കപ്പെടുന്നത്. പാഠത്തിലെ സങ്കൽപിതവും യഥാർത്ഥവും തമ്മിലുള്ള വൈപരീത്യം പതിനെട്ടാംനൂറ്റാണ്ടിലെ കേരളത്തിലെ ഉൽസവപ്പറമ്പുകളിൽ ആവിഷ്കർത്താവും സദസ്സും തമ്മിലുള്ള സംവാദാത്മകബന്ധത്തെ പ്രതിനിധാനം ചെയ്യുന്നു.

ദക്ഷിണ, മദ്ധ്യ കേരളങ്ങളിലെ ഉൽസവപ്പറമ്പുകളാണ് നമ്പ്യാർക്ക് ഏറെ പരിചയമുണ്ടായിരുന്നത്. അമ്പലപ്പുഴ, തെക്കുംകൂർ രാജ്യങ്ങളും വളർന്നുവന്ന തിരുവിതാംകൂർ രാജ്യവുമായിരുന്നു ഈ വ്യവഹാരമണ്ഡലം. നാട്ടാർ, കരക്കാർ, ലോകർ, പുരുഷാരം, കൂട്ടം എന്നിങ്ങനെ പലപേരുകളിലറിയപ്പെട്ട ജനങ്ങൾ ഉൽസവങ്ങളിലും പലയിനം പുറപ്പാടുകളിലും പങ്കെടുത്തിരുന്നു. ഇത്തരം കൂട്ടങ്ങളെ സംബന്ധിച്ച പരാമർശങ്ങൾ നമ്പ്യാർ തുള്ളലുകളിൽ ഉടനീളം കാണാം. ഇവർ മുൻകൂട്ടി നിശ്ചയിക്കപ്പെട്ട കടമകൾ ചെയ്തുതീർക്കുന്ന ഗുണരഹിതവും സ്വഭാവശൂന്യവുമായ ആൾക്കൂട്ടമല്ല. അവർ ജീവിക്കുന്നവരാണ്. ആഗ്രഹങ്ങളും അഭിവാഞ്ഛകളും നിരാശകളുമുൾക്കൊള്ളുന്ന മനുഷ്യരായാണ് നമ്പ്യാർ കൂട്ടങ്ങളെ അവതരിപ്പിക്കുന്നത്.

പതിനെട്ടാംനൂറ്റാണ്ടിലെ ജനങ്ങൾ ജീവിച്ചത് രാഷ്ട്രീയവും സാമ്പത്തികവുമായ കലങ്ങിമറിയലുകളുടെ കാലത്തിലാണ്. വേണാട്ടിൽ പഴയ നാടുവാഴിത്തം അവസാനിച്ചിരുന്നു. പിള്ളമാരെയും മാടമ്പിമാരെയും ഒടുക്കിയ മാർത്താണ്ഡവർമ്മ തൻെറ അധികാരം ശക്തിപ്പെടുത്തുകയായിരുന്നു. വേണാട് കൊല്ലവും കായംകുളവുമായി യുദ്ധത്തിലായിരുന്നു. നമ്പ്യാർ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്ത അമ്പലപ്പുഴയും തൊട്ടടുത്തുള്ള തെക്കുംകൂറും വേണാടുമായി യുദ്ധത്തിലായി. സാധാരണ കർഷകരിൽ നിന്ന് പടയിൽചേർക്കപ്പെട്ട നായൻമാരായിരുന്നു ഇരുഭാഗത്തും യുദ്ധംചെയ്തത്. മാർത്താണ്ഡവർമ്മയുടെ സൈന്യം നേടിയ വിജയങ്ങളുടെ പ്രധാനഘടകങ്ങൾ മെച്ചപ്പെട്ട സംഘടനാശേഷിയും അഞ്ചുതെങ്ങു പാണ്ടികശാലയിൽനിന്നു ലഭിച്ച ആയുധസഹായവുമായിരുന്നു. തുടർച്ചയായി നടന്ന പടകളിൽപെട്ട് ജീവിക്കുകയും മരിക്കുകയും ചെയ്ത പടയാളികർഷകരായിരുന്നു നമ്പ്യാരുടെ സദസ്സ്.

പടയാളികർഷകർ ദരിദ്രരായിരുന്നു. യജമാനൻമാർ എന്ന പ്രാദേശിക പ്രഭുക്കൻമാർ, നാടുവാഴികളുടെ പ്രതിനിധിയായ കാര്യക്കാർ, ഇവരുടെ കീഴിലുള്ള ഉദ്യോഗസ്ഥൻമാർ തുടങ്ങിയവരുടെ പീഡനങ്ങൾക്ക് പടയാളികർഷകർ വിധേയരായിരുന്നു. ഇവർ അനുഭവിച്ചുവന്ന പീഡനങ്ങൾക്ക് നിരവധി ഉദാഹരണങ്ങൾ നമ്പ്യാർ നിരത്തുന്നു:

ക) *രാവും പകലും കൽപനകേൾക്കും*
*നായൻമാർക്കൊരു കാശുകൊടുപ്പാ-*

*നീയജമാനൻമാർക്കു മനസ്സി-*
*ല്ലായതു ചൊന്നാൽ കുറ്റവുമുണ്ടാം*

ഖ) *അമ്മാവൻ കൃഷികൊണ്ടു നടന്ന*
*നുമ്മാനില്ലെന്നറിയുന്നീല*
*നമ്മുടെ കാലത്തതിനും പിന്നെ*
*ജൻമാന്തരമായ് ചെയ്യുന്നീല*
*ഇപ്പോൾ നമ്മുടെ കണ്ടമെടുപ്പാൻ*
*കൽപന വന്നെന്നൊരുവഴികേട്ടു*
*കൽപനപറയുന്നാൾക്കൊരു കാശുകൊ-*
*ടുപ്പാനിങ്ങൊരു വഴിയില്ലിപ്പോൾ*

ഗ) *പടയിൽ ചെന്നു മരിപ്പാനിങ്ങൊരു*
*മടികൊണ്ടല്ല പറഞ്ഞീടുന്നു*
*കടമുണ്ടമ്പതുപുത്തനെനിക്കതു*
*തടവുണ്ടതുകൊണ്ടവസരമില്ല.*

പീഡിപ്പിക്കുന്നവരെയും നമ്പ്യാർ അവതരിപ്പിക്കുന്നു:

*പാലുകുടിച്ചുതടിച്ച ജനത്തിനു*
*നാലുപദംവെയ്ക്കുമ്പോൾ വിയർക്കും*
*വെയിലും കാറ്റും കൊള്ളാതുള്ളവർ*
*പോലുമിതിന്നു ശ്രമിച്ചേപോകൂ.*

കടം വീട്ടാൻ കഴിയാതെ കയ്യിലുള്ളതെല്ലാം പണയം വയ്ക്കുന്നവരെ നമ്പ്യാർ പരാമർശിക്കുന്നു.

*തൂക്കുപുകേല തരിമ്പില്ലാഞ്ഞ-*
*ത്തോക്കൊരു ദിക്കിൽ പണയംവെച്ചു*
*മാക്കോച്ചാരുടെ മരുമകനിന്നൊരു*
*തോക്കുതരാമെന്നെന്നൊടുചൊല്ലി*
*ആർക്കാനുള്ളൊരു തോക്കുംകൊണ്ടു*
*പടയ്ക്കായ് ചെന്നുമരിച്ചെന്നാകിൽ*
*ാക്കവർ കൊണ്ടുതിരിക്കും വന്നു*
*കടക്കാർ വീട്ടിൽ പാടുകിടക്കും.*

കടത്തെക്കുറിച്ചുള്ള പരാമർശം പണവ്യവസ്ഥയുടെ വ്യാപനത്തെ സൂചിപ്പിക്കുന്നു. പതിനെട്ടാംനൂറ്റാണ്ടിൻെറ ആദ്യമുണ്ടായ വാണിജ്യവികാസത്തിൻെറയും നാളികേരം പോലുള്ള വിളകളുടെ വർദ്ധനയുടെയും നേരിട്ടുള്ള ഫലമാണിത്. *ഘോഷയാത്രാ*പാഠത്തിൽ പറയുന്ന അങ്ങാടിത്തെരുവുകളിൽ അരിയും പച്ചക്കറികളുമുൾപ്പെടെയുള്ള എല്ലാവസ്തുക്കളും ലഭിക്കും. പടയാളികൾക്ക് ഭക്ഷണം നൽകുന്നതിന് ഇവയെല്ലാം നേരിട്ടു വാങ്ങിയിരുന്നു.

*അങ്ങാടിത്തെരുവിൽ ചെന്നരിയും*
*തേങ്ങാമുളകും വാഴയ്ക്കായും*
*നായൻമാർക്കിഹ ചോറുകൊടുപ്പാ-*
*നായതിനുള്ള പദാർത്ഥമശേഷം*
*വിരവൊടുകൊണ്ടുവരേണമതിന്നാ-*
*യിരുന്നൂറു ജനം പോയീടേണം.*

*ഘോഷയാത്രാ*പാഠത്തിലെ നായൻമാർ ധാരാളമായുപയോഗിച്ചിരുന്ന പുകേല, കഞ്ചാവ്, കറുപ്പ്, മദ്യങ്ങൾ എന്നിവയും അങ്ങാടികളിൽ വിറ്റിരുന്നു.

ക) *പുകയില വെറ്റില കഞ്ചാവും പല-*
*വകയിൽ കള്ളുകറുപ്പും വേണം*

ഖ) *നല്ല ചിതക്കാരൻ താൻ താനിനി*
*യില്ലം വിറ്റു കറുപ്പും തിന്നു-*
*മതില്ലെന്നില്ല, മുടിയൻമാരുടെ-*
*യില്ലന്നില്ല നശിച്ചേനിൽപൂ.*

ഇക്കാലത്ത് തീരപ്രദേശങ്ങളിൽ കള്ളുവിൽപനയും കള്ളുകുടിയും വ്യാപകമായിരുന്നു. മലബാറിൽനിന്നുള്ള റാക്ക് മറ്റു പ്രദേശങ്ങളിലേക്കുകയറ്റി അയച്ചിരുന്നു. പതിനേഴാം നൂറ്റാണ്ടുമുതൽ ഡച്ച് ഈസ്റ്റിന്ത്യാക്കമ്പനി പടിഞ്ഞാറേ തീരത്ത് കറുപ്പു വിൽക്കുന്നുണ്ട്. കറുപ്പ് മാൾവ, പാറ്റ്ന, ബംഗാൾ മുതലായ സ്ഥലങ്ങളിൽനിന്നു വന്നിരുന്നു. 1649ൽ കായംകുളത്തു ചെലവായ ബംഗാൾ കറുപ്പ് ഇരുപതിനായിരം പൗണ്ടിലധികമായിരുന്നു. പുകയിലക്കച്ചവടം വൻതോതിൽ ലാഭകരമായിരുന്നതുകൊണ്ട് തിരുവിതാംകൂർ ഗവൺമെണ്ട് അതിൻെറമേൽ കുത്തക ഏർപ്പെടുത്തി. പുകയില വാങ്ങാനായി ഒരു പടയാളി തൻെറ തോക്കു പണയംവെച്ചു എന്ന പരാമർശം പുകയിലയുടെ വിലയെ സൂചിപ്പിക്കുന്നു. പണവ്യവസ്ഥയുടെ വളർച്ച സാധാരണകൃഷിക്കാരുടെ ദുരിതാവസ്ഥ വർദ്ധിപ്പിച്ചുവെന്നാണ് സൂചന. അതിൽനിന്നുള്ള നേട്ടങ്ങൾ കച്ചവടക്കാർക്കായിരുന്നുവെന്ന് നമ്പ്യാർ മറ്റുതുള്ളൽകൃതികളിൽ സൂചിപ്പിക്കുന്നു.

സ്ത്രീകളുടെ സംവാദങ്ങൾ ജനജീവിതത്തിൻെറ മറ്റൊരു വശത്തെ സൂചിപ്പിക്കുന്നു. സ്ത്രീകൾ സ്വന്തം പുരുഷൻമാരെ ധൂർത്തൻമാരും കറുപ്പും കള്ളും വാങ്ങാൻ നെല്ലു വിൽക്കുന്നവരും അലസരും അസൂയക്കാരുമായി ചിത്രീകരിക്കുന്നു. സ്ത്രീകൾ മറ്റു പുരുഷൻമാരുമായി സംസാരിക്കുന്നതുപോലും അവർക്കിഷ്ടമില്ല. കഞ്ഞികുടിക്കാനില്ലാത്തതുകൊണ്ട് സ്വന്തം മക്കൾക്ക് എഴുന്നേറ്റ് നടക്കാൻപോലും കഴിയുന്നില്ലെന്നാണ് ഒരു സ്ത്രീയുടെ പരാതി. മറ്റൊരു സ്ത്രീ പറയുന്നത് വീട്ടുസാധനങ്ങളെല്ലാം വിറ്റുപോയിരിക്കുന്നു, വീട്ടിൽ ഒരു മണി അരിപോലും ബാക്കിയില്ല, ആരോടെങ്കിലും ചോദിക്കാമെന്നു വച്ചാൽ ബന്ധുക്കളുമില്ലെന്നാണ്. സ്വന്തം ഭാര്യമാരെയും അമ്മമാരെയും തല്ലുന്ന പുരുഷൻമാരും ധാരാളമാണ്.

*മറ്റൊരു ചിന്ത നമുക്കില്ലേതും*
*മറ്റൊരു പുരുഷൻ വീട്ടിൽവരുമ്പോൾ*
*ഏറ്റം നമ്മുടെ നായർകലമ്പും*
*കുറ്റം വാശ്ശതുമൊന്നുണ്ടാക്കി*
*കൊറ്റുമുടക്കാൻ മടിയില്ലവനും*
*പെററമ്മയ്ക്കിട്ടടി കൂട്ടുന്നവർ*
*മറ്റുള്ളവരൊടു നേരായ്‌വരുമോ?*
*മുള്ളല്ലാതൊരു വാക്കില്ലങ്ങോർക്കുള്ളിൽ*
*കൂറെന്നുള്ളതുമില്ലാ*
*ഉള്ളൊരു നെല്ലും പണവും പാടേ*
*കള്ളുകുടിച്ചു കുടിച്ചു മുടിച്ചും*
*കഞ്ഞികുടിപ്പാനില്ലാഞ്ഞെന്നുടെ*
*കുഞ്ഞുകളേറ്റുനടക്കാതായി*
*ഇങ്ങനെ തലയിലെഴുത്തെന്നാകില*
*തെങ്ങനെ ഞാനതൊഴിച്ചീടേണ്ടു.*

സമൂഹത്തിൽ പുരുഷമേധാവിത്വത്തിൻെറ രൂപങ്ങളെ ഇവിടെ സൂചിപ്പിക്കുന്നു.

നമ്പ്യാർ അവതരിപ്പിക്കുന്ന ചിത്രം അന്നത്തെ ദക്ഷിണകേരളത്തിലെ സ്ഥിതിഗതികളുമായി പൊരുത്തപ്പെടുന്നു. ചെറുകിട കർഷകകുടുംബങ്ങൾക്ക് പ്രാധാന്യമുണ്ടായിരുന്ന സമ്പദ്ഘടനയായിരുന്നു 18-ാം നൂറ്റാണ്ടിലെ തെക്കൻകേരളത്തിൽ ഉണ്ടായിരുന്നത്. വാണിജ്യവും പണവ്യവസ്ഥയും വൻതോതിൽ സ്വാധീനം ചെലുത്തിയിരുന്നു. തുടർച്ചയായ യുദ്ധങ്ങൾകാരണം കർഷകരിൽ വലിയഭാഗം പടയാളികളായി. വിവിധ യജമാനൻമാരുടെ കീഴിലുള്ള സൈനികസേവനം അവരുടെ കീഴ്‌വഴക്കങ്ങളുടെ ഭാഗമായിരുന്നു. യുദ്ധം ചെയ്യാനുള്ള ഉള്ളുറപ്പുപോലുമില്ലാതിരുന്ന ഇവർ നിലനിൽപിൻെറ ഭാഗം മാത്രമായാണ് അതിനെ കണക്കാക്കിയത്. ഇവരുമായാണ് നമ്പ്യാർ തുള്ളലുകളിലൂടെ സംവദിക്കുന്നത്. ഇവരുടെ അവസ്ഥയെയാണ് *ഘോഷയാത്രാപാഠം* പ്രതിനിധാനം ചെയ്യുന്നത്.

ഘോഷയാത്രയുടെ പരാജയം ആവിഷ്കരിക്കപ്പെടാനുള്ള ചരിത്രപരമായ കാരണം ഇതാണ്. സാമ്പത്തികവും ധാർമ്മികവുമായി അധഃപതിച്ച സമൂഹം പങ്കെടുക്കുന്ന അധികാര പ്രകടനം പരാജയത്തിലേ കലാശിക്കൂ. കീഴ്‌വഴക്കങ്ങളും മര്യാദകളും തകരുന്ന അനിശ്ചിതത്വത്തിൻെറ ഘട്ടങ്ങളിൽ ഇത് അനിവാര്യമാണ്. സ്വന്തം അനുയായികളുടെ തന്നെ ചതിയും വഞ്ചനയും സംബന്ധിച്ച് ദുര്യോധനൻ ദീർഘമായി സംസാരിക്കുന്ന ഭാഗം ഇതിൻെറ സൂചനയാണ്.

*ദുഷ്കൂറുള്ള മഹാപാപികൾ വ-*
*ന്നിക്കൂട്ടത്തിൽ നിറഞ്ഞുകഴിഞ്ഞു*
*ഭോഷ്ക്കല്ലൊരുവനെ വിശ്വാസം പുന-*
*രിക്കാലത്തു നമുക്കില്ലേതും*
*ഇജ്ജനമൊന്നിനിറങ്ങുന്നേരം*
*ദുർജനമതിനൊരു ദൂഷണമോതും*
*സജ്ജനമെന്നതുപാരംകുറയും*
*വജ്രമനസ്സുകളേറെസ്സഭയിൽ*
*ഇതുകൊള്ളാമെന്നൊരുവനുപക്ഷം*
*അതുകൊള്ളാമെന്നപരനുപക്ഷം*
*ഇതുരണ്ടുംചിതമല്ലെന്നും ചില*
*മതമുണ്ടായ്‌വരുമങ്ങിനെയുള്ളു.*

സമകാലീന രാഷ്ട്രീയസ്ഥിതിയെക്കുറിച്ച് ഒരു നാടുവാഴിക്കു നൽകാൻ കഴിയുന്ന അഭിപ്രായമാണിത്. ആഖ്യാനത്തിലെ സങ്കൽപിത സന്ദർഭത്തിനു വിപരീതമായ ഘോഷയാത്രയുടെ പരാജയം ആഖ്യാതാവിൻെറയും സദസ്സിൻെറയും ചരിത്രസന്ദർഭവുമായി പൂർണ്ണമായി പൊരുത്തപ്പെടുന്നു. പാഠത്തിലെ

സങ്കൽപിതവും യഥാർത്ഥവുമെന്ന ദ്വിത്വം ചരിത്രപരമാണെന്നു കാണാം.

തെക്കൻകേരളത്തിൻെറ സങ്കൽപിതഭൂത കാലമാണ് ഉലകുടെപെരുമാളിൻെറ കാലം. ഘോഷയാത്ര ഉലകുടെപെരുമാളിൻെറ ധർമ്മക്രമം തകരുന്ന പ്രതിസന്ധിഘട്ടത്തെ സൂചിപ്പിക്കുന്നു. ധർമ്മത്തിൽനിന്ന് അധർമ്മത്തിലേക്കുള്ള മാറ്റത്തിൻെറ ചരിത്രപരമായ കാരണങ്ങൾ *ഘോഷയാത്രാ*പാഠത്തിൽ നമ്പ്യാർ നിരത്തുന്നില്ല. അധഃപതനം ഒരു വസ്തുതയായി അംഗീകരിക്കുകമാത്രം ചെയ്യുന്നു. സങ്കൽപിതവും യഥാർത്ഥവും തമ്മിലുള്ള വൈപരീത്യത്തിൻെറ ആവിഷ്കാരത്തിലാണ് ചരിത്രപരമായ മാറ്റത്തെ തിരിച്ചറിയുന്നത്. അദ്ദേഹത്തിന് ഘോഷയാത്ര നാടുവാഴികളുടെയും ക്ഷേത്രങ്ങളുടെയും അധികാരപ്രകടനം മാത്രമല്ല. ഘോഷയാത്രയ്ക്ക് രൂപം നൽകുന്നത് ജനങ്ങളാണ്. അത് അവരുടെ സമൃദ്ധിയെയും സന്തോഷത്തെയും പ്രതിനിധാനം ചെയ്യുന്നു. ജനങ്ങൾ ദരിദ്രരും അസന്തുഷ്ടരുമാവുമ്പോൾ ഘോഷയാത്രകൾ പരാജയപ്പെടുന്നു. അല്ലെങ്കിൽ അവ ജനങ്ങളുടെ രോഷപ്രകടനങ്ങളായി വളർന്നുവരുന്നു. *ഘോഷയാത്രാ*പാഠത്തിൻെറ സാമൂഹ്യവും ചരിത്രപരവുമായ അർത്ഥം ഇതാണ്. □

*[പ്രബന്ധത്തിലുപയോഗിച്ച ഘോഷയാത്രയുടെപാഠം പി. കെ. ശിവശങ്കരപ്പിള്ള സംശോധനം ചെയ്ത കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കഥകളിൽ (തൃശൂർ: കേരളസാഹിത്യ അക്കാദമി, 1970) നിന്നെടുത്തതാണ്.]*

# ജാതി-ആൺകോയ്മ പ്രത്യയശാസ്ത്രം വടക്കൻപാട്ടുകളിൽ

*പി. ആൻറണി*

കാലം, ദേശം, മതവും അതിൻെറ ഉപകരണങ്ങളും, ജീവിതവൃത്തി തുടങ്ങിയവയുടെ സങ്കീർണ്ണബന്ധത്തിൽ നിന്നാണല്ലോ ജനതയുടെ അനുഭവരാശി രൂപംകൊള്ളുക. അനുഭവരാശി പൊതുബോധത്തിനു ജൻമം നൽകുന്നു. ഈ പൊതുബോധത്തെ പ്രത്യയശാസ്ത്രം എന്നുവിളിക്കാം. പൊതുബോധമെന്നതിൽ അബോധവും ഉൾക്കൊള്ളുന്നു. സാമൂഹികാനുഭവത്തിൽനിന്ന് ഉയിരാളുന്ന പ്രത്യയശാസ്ത്രം അനുഭവങ്ങളെ ഉൾക്കൊള്ളുന്നതിനെയും അനുഭവങ്ങളോടുള്ള പ്രതികരണരീതിയേയും നിർണ്ണയിക്കുന്നുവെന്നത് സാമൂഹികാനുഭവവും പ്രത്യയശാസ്ത്രവും തമ്മിലുള്ള വൈരുദ്ധ്യാത്മകബന്ധത്തെയാണു കാണിക്കുന്നത്.

ഓരോ ഫോക്‌ലോർരൂപത്തിനും പ്രത്യയശാസ്ത്രപരമായ ധർമ്മം സമൂഹത്തിൽ നിർവ്വഹിക്കാനുണ്ട്. ആ ധർമ്മനിർവ്വഹണത്തിനു ശേഷിയുള്ള കാലംവരെ അതു സജീവ ഫോക്‌ലോറായി നിലനിൽക്കും. ഫോക്‌ലോറിൻെറ പ്രത്യയശാസ്ത്രപരമായ അർത്ഥത്തിന് സമൂഹത്തിൽ അധികാരം നഷ്ടപ്പെട്ടു തുടങ്ങുമ്പോഴാണ് അതു നാശോൻമുഖഫോക്‌ലോറായും പിന്നീട് മൃതഫോക്‌ലോറായും പരിണമിക്കുന്നത്.

ഒരു ഫോക്‌ലോർരൂപമെന്ന നിലയിൽ വടക്കൻപാട്ടുകൾ നിർവ്വഹിച്ച പ്രത്യയശാസ്ത്രപരമായ ധർമ്മമെന്തായിരുന്നു എന്ന അന്വേഷണമാണ് ഈ പഠനത്തിൻെറ ലക്ഷ്യം. ഈ അന്വേഷണത്തിന് ആമുഖമായി, വാമൊഴിവഴക്കപ്പാട്ടുകളുടെ രചനാപരമായ സവിശേഷതകളെപ്പറ്റി ദിങ്മാത്രമായെങ്കിലും സൂചിപ്പിക്കേണ്ടിയിരിക്കുന്നു.

ലിഖിതകവിതയുമായി താരതമ്യപ്പെടുത്തി വാമൊഴിവഴക്കപ്പാട്ടിൻെറ സവിശേഷതകൾ ആൽബർട്ട് ബി. ലോർഡ് ഇങ്ങനെ വിവരിക്കുന്നു:

*വാമൊഴിക്കവിക്ക് നിർമ്മാണത്തിൻെറ മുഹൂർത്തം അവതരണത്തിൻേറതുതന്നെ. ലിഖിതകവിതയുടെ കാര്യത്തിൽ രചനയുടെയും വായനയുടെ അഥവാ നിർവ്വഹണത്തിൻെറയും ഇടയിൽ കാലപരമായ അകലമുണ്ട്. വാമൊഴിക്കവിതയുടെ കാര്യത്തിൽ ഈ അകലമില്ല. നിർമ്മാണവും നിർവ്വഹണവും ഒരേ*

*സമയത്തു നടക്കുന്നു. ഗായകൻ, നിർവ്വാഹകൻ,രചയിതാവ്, കവി -എല്ലാം ഒരാൾതന്നെ.*[1]

ലിഖിതകവിതയുടെ കാര്യത്തിൽ കവി അനുവാചകൻെറ അസാന്നിദ്ധ്യത്തിലാണ് രചന നടത്തുന്നത്. വായനക്കാരൻ കൃതി വായിക്കുമ്പോഴാണ് അതിൻെറ നിർവ്വഹണം. ഇവിടെ രചനയുടേയും നിർവ്വഹണത്തിൻേറയുമിടയിൽ കാലപരമായ അകലമുണ്ട്. ഇതു പ്രയോജനപ്പെടുത്തി, പ്രമേയവും പദവാക്യ-ഛന്ദോലങ്കാരങ്ങളും തെരഞ്ഞെടുക്കുന്നതിലും ചെത്തിമിനുക്കുന്നതിലും സൂക്ഷ്മമായ ശ്രദ്ധചെലുത്താൻ കവിക്കു കഴിയുന്നു. ചുരുക്കത്തിൽ ലിഖിതകവിത മുൻകൂട്ടി തയ്യാറാക്കിയ ഭാഷാവസ്തുതയാണ്. പ്രത്യയശാസ്ത്രത്തെ ബോധപൂർവ്വം വ്യംഗ്യമാക്കി നിർത്താൻ - വ്യംഗ്യമായ രീതിയിൽ വ്യാപരിക്കുന്ന അർത്ഥമുള്ള കൃതിയെയാണല്ലോ ശ്രേഷ്ഠമായി പരിഗണിക്കുന്നത് — ഇവിടെ കൂടുതൽ സൗകര്യമുണ്ട്.

വാമൊഴിവഴക്കപ്പാട്ടിൻെറ കാര്യത്തിൽ നിർമ്മാണവും നിർവ്വഹണവും ഒരേ വേളയിൽ തന്നെ. ഇതെങ്ങനെ സാദ്ധ്യമാകുന്നു? മദ്ധ്യേഷ്യയിലെ ടാർടാർ വർഗ്ഗക്കാരുടെ വീരകഥാഗാനങ്ങൾ ശേഖരിച്ചു പഠിച്ച വി. റാഡ്‌ലോവ് പറയുന്നു:

*ഏതെങ്കിലും തരത്തിൽ കഴിവുള്ള ഏതൊരു പാട്ടുകാരനും പാട്ട് അപ്പപ്പോൾ കെട്ടിയുണ്ടാക്കുകയാണു ചെയ്യുന്നത്. തൻമൂലം ഒരിക്കൽ ചൊല്ലിയപാട്ട് അതുപോലെ മറ്റൊരുവട്ടം ചൊല്ലാൻ അവർക്കു കഴിയില്ല. നീണ്ടകാലത്തെ പരിശീലനംകൊണ്ട് വേണ്ടത്ര രചനാമൂലകങ്ങൾ അയാൾക്ക് ഓർമ്മയിലുണ്ടാകും. പാട്ടുകഥകളുടെ ആഖ്യാനത്തിനനുസരിച്ച് ഇപ്പറഞ്ഞ അംശങ്ങളെ ചേരുംപടി ചേർക്കുകയാണ്. ഈ സ്ഥിരാംശങ്ങളെ സന്ദർഭത്തിനൊത്തവണ്ണം ചേർത്തുവെച്ചുകെട്ടുക, അതാതിടത്തു പാകത്തിൽ ഉണ്ടാക്കിവെച്ച വരികൾകൊണ്ട് അവയെ ഇണക്കിച്ചേർക്കുക- ഇതാണു പാട്ടുകാരൻെറ കലാവിദ്യ.*[2]

ഇതിൽനിന്ന്, പ്രത്യയശാസ്ത്രത്തെ ബോധപൂർവ്വം വ്യംഗ്യമാക്കാനുള്ള സാദ്ധ്യത വാമൊഴിവഴക്കപ്പാട്ടിൽ കുറവാണെന്നു കാണാം. എന്നാൽ പ്രത്യയശാസ്ത്രത്തിൻെറ അബോധാത്മക പ്രവർത്തനം ഇവിടെയും നടക്കുന്നുണ്ട്. നീണ്ടകാലംകൊണ്ട് പാട്ടുകൂട്ടായ്മ സമാർജ്ജിച്ചിരിക്കുന്ന രചനാമൂലകങ്ങൾ വാമൊഴിവഴക്കപ്പാട്ടിൻെറ പ്രത്യയശാസ്ത്ര സ്വഭാവം വ്യക്തമാക്കുന്നു. വ്യവസ്ഥാപിതമായ ആചാരങ്ങളുടെയും അനുഷ്ഠാനങ്ങളുടെയും ആശയങ്ങളുടെയും നേരെയുള്ള വഴക്കമാണതിൻെറ പ്രധാന സ്വഭാവം.[3]

വാമൊഴിവഴക്കപ്പാട്ടുകളുടെ രൂപം എപ്പോഴും മാറ്റത്തിനു വിധേയമാണെന്നു വിവരിച്ചല്ലോ. കേട്ടറിവുള്ള ഒരു സംഭവത്തിനുതന്നെ പലമാതിരി ആവിഷ്കാരങ്ങളുണ്ടാവാം. ഓരോ ആവിഷ്കാരവും അതു നിർവ്വഹിക്കുന്ന പാട്ടുകൂട്ടായ്മയുടെ പ്രത്യയശാസ്ത്രപരമായ ഊന്നൽ വ്യക്തമാക്കുന്നു. വടക്കൻപാട്ടുകളുടെ ഗണത്തിൽ ഏറെ പ്രശസ്തിയുള്ളതാണ് 'തച്ചോളി ഒതേനൻ പൊന്നിയം പടയ്ക്കുപോയ കഥ' വിവരിക്കുന്നപാട്ട്. *മലബാർ മാനുവലിൽ* വില്യം ലോഗൻ ഈ പാട്ട് വിവർത്തനം ചെയ്തു ചേർത്തിരുന്നു. ലോഗൻ എടുത്തുചേർത്തിരിക്കുന്ന പാട്ടും ഒതേനൻ പൊന്നിയം പടയ്ക്കുപോയ കഥ വിവരിക്കുന്ന ഇന്നു പ്രചാരത്തിലുള്ള പാട്ടും[4] തമ്മിൽ ഏറെ വ്യത്യാസമുണ്ട്. ലോകനാർകാവിൽ കാവൂട്ടിനുപോയ ഒതേ

1 ആൽബർട്ട് ബി. ലോർഡ്, *ദ സിങ്ങർ ഒഫ് ടെയിൽസ്* (കേംബ്രിഡ്ജ് : ഹാർവാഡ് യുണിവേഴ്സിറ്റി പ്രസ്സ്, 1960), പു. 13

2 എം. ആർ. രാഘവവാരിയർ, *വടക്കൻ പാട്ടുകളുടെ പണിയാല* (ശുകപുരം : വള്ളത്തോൾ വിദ്യാപീഠം 1982) പു. XIIIൽ ഉദ്ധരിച്ചത്

3 വടക്കൻപാട്ടുകളുടെ രചനാപരമായ സവിശേഷതകൾ വിശകലനം ചെയ്ത് അവയുടെ രചനാമൂലകങ്ങളായി പ്രവർത്തിക്കുന്ന ഘടകങ്ങൾ എടുത്തുകാണിക്കുന്നുണ്ട് *വടക്കൻപാട്ടുകളുടെ പണിയാല*

നൻ അവിടെ തച്ചോളിക്ക് നീക്കി വച്ച തറയ്ക്കരികെ മതിലൂർ ഗുരിക്കളും ശിഷ്യരും ഇരിക്കുന്നതുകണ്ടു ക്ഷുഭിതനാവുന്നതും പിന്നീട് അവർ തമ്മിൽ പൊയ്ത്തു കുറിക്കുന്നതുമായാണ് *മാനുവലിൽ* ചേർത്തിരിക്കുന്ന പാട്ടിൽ കാണുന്നത്. മറ്റു പ്രസിദ്ധീകരണങ്ങളിലെ പാട്ടിലാവട്ടെ കഥ മറ്റൊരു തലത്തിലേക്ക് മാറിനിൽക്കുന്നു. ഒതേനൻ ലോകനാർകാവിൽ എടുപ്പിച്ച പന്തൽപ്പണി കാണുന്നതിന് മറ്റു പലർക്കുമൊപ്പം മതിലൂർ ഗുരിക്കളും ശിഷ്യരും വരികയാണ്. പാട്ടിൽനിന്ന് :

*കണ്ണാലെ കണ്ടുള്ള കുഞ്ഞിഒതേനൻ*
*കാക്കാടൻ മൂത്ത ഗുരിക്കളോട്*
*ഉടനെ വിളിച്ചുപറയുന്നല്ലൊ*
*'മതിലൂർ ഗുരിക്കൾ വരുന്നുണ്ടല്ലൊ*
*ഗുരിക്കളോടു കൊണ്ടുവെക്കും ഞാനോ'*
*'ഊയിയറവിലെ കുഞ്ഞിയൊതേനാ*
*ഗുരിക്കളോടു കൊണ്ടുവെക്കരുതേ*
*മതിലൂർ ഗുരിക്കളങ്ങാനിപ്പൊഴെ*
*പതിനായിരത്തിനും ഗുരിക്കളല്ലെ*
*എൻെറയും നിൻെറയും ഗുരിക്കളല്ലെ*
*പറയുന്നുണ്ടന്നേരം കുഞ്ഞിഒതേനൻ*
*പതിനായിരം ശിഷ്യരുണ്ടെന്നാലും*
*എൻെറ ഗുരിക്കളുമാണെങ്കിലും*
*കുഞ്ചാരനല്ലെ കുലമവനൊ*
*എൻെറ തലമണ്ണിൽ കുത്തുവോളം*
*കുഞ്ചാരനാചാരം ഞാൻ ചെയ്യൂല.*[5]

ആചാരം ചെയ്യുന്നില്ലെന്നു മാത്രമല്ല, 'ആളേറെ കൂടിയ കൂട്ടത്തിൽ' വച്ച് കുലപ്പേര് എണ്ണി ഒതേനൻ ഗുരിക്കളെ അപമാനിക്കുകയും ചെയ്തു. തുടർന്നാണ് ഗുരിക്കൾ ഒതേനനോട് പൊയ്ത്തുകുറിക്കുന്നത്. ഒതേനനും ഗുരിക്കളും തമ്മിലുള്ള പൊയ്ത്തിനു കാരണമായി ശക്തമായ ഒരു നാടകീയമുഹൂർത്തം സൃഷ്ടിക്കുകയാവാം പാട്ടുകാരൻ. ഈ നാടകീയമുഹൂർത്തം അതിൻെറ പ്രത്യയശാസ്ത്രസ്വഭാവംകൊണ്ടു ശ്രദ്ധേയമാവുന്നു. അന്യഥാ ആദരണീയമായ ഗുരുവെന്ന ആദർശപ്രരൂപം 'നീചകുല'ത്തോടു ബന്ധപ്പെട്ടാവുമ്പോൾ അനാദരണീയവും അപമാനാർഹവുമാകുന്നു. ബഹുജനാദരവു നേടിയ ഒതേനനെന്ന വീരപുരുഷമാതൃകയെ ഉപയോഗിച്ച് ഈ ആശയത്തെ ദൃഢീഭവിപ്പിക്കുന്നു. 'ആളേറെ കൂടിയ കൂട്ടത്തിൽ' തൻെറ കുലപ്പേര് എണ്ണപ്പെടുന്നതിൽ ലജ്ജിക്കുന്ന മതിലൂർ ഗുരിക്കൾ യഥാർത്ഥത്തിൽ, ഒതേനനിലൂടെ വെളിപ്പെടുന്ന പ്രത്യയശാസ്ത്രത്തോട് വിധേയത്വംതന്നെയാണു പ്രകടിപ്പിക്കുന്നത്. തനിക്കനുഭവപ്പെട്ട അവമതിക്കെതിരെ പൊയ്ത്തു പ്രഖ്യാപിക്കുന്ന ഒതേനനൊപ്പം അയാളുടെ പ്രത്യയശാസ്ത്രവും കൂടുതൽ കരുത്താർജ്ജിക്കുന്നു. മതിലൂർ ഗുരിക്കൾക്കുവേണ്ടി ഒതേനനോട് എതിരിടുന്ന രണ്ടുപേർ കതിനൂരുചുണ്ടു പെരുമലയനും ചുണ്ടങ്ങാപൊയിലിലെ മായൻകുട്ടിയും ആയത് ജാതിമഹിമാപ്രത്യയശാസ്ത്രത്തിൻെറ മറ്റൊരു സൂചനതന്നെ. രണ്ടുപേരെയും ഒതേനൻ കൊന്നുവീഴ്ത്തുന്നു. നിഷ്ഠൂരമായ അന്ത്യമാണ് കതിനൂരുചുണ്ടു പെരുമലയന് ഒരുക്കുന്നത് :

*മലയൻെറ കൈരണ്ടും കൊത്ത്യൊതേനൻ*
*കണ്ണുരണ്ടും ചൂന്നെടുത്തു പിന്നെ*
*നാവുമരിഞ്ഞു നിലത്തെറിഞ്ഞു.*

കൈയരിയലും നാവരിയലും ഒതേനനെ പ്രവർത്തിപ്പിക്കുന്ന പ്രത്യയശാസ്ത്രത്തിൻെറ മർദ്ദകമായ സമഗ്രാധിപത്യത്തെ ധ്വനിപ്പിക്കുന്ന സൂചകങ്ങളായി കണക്കാക്കാം.

'ഒതേനനും കോട്ടയ്ക്കൽ കുഞ്ഞാലിമരയ്ക്കാരും' എന്ന പാട്ടിൽ[6] മാമലവീട്ടിലെ

4 ഈ പ്രചാരത്തിന് എസ്. ടി. റെഡ്യാർ ആൻഡ് സൺസ്, ശ്രീരാമവിലാസം പ്രസ്സ്, എച്ച്. ആൻഡ് സി. സ്റ്റോഴ്സ് തുടങ്ങിയ പ്രസാധകർക്ക് വലിയ പങ്കുണ്ട്.

5 കെ. വി. അച്ചുതാനന്ദൻ (സമാ.), 24 *വടക്കൻപാട്ടുകൾ* (കുന്നംകുളം : എച്ച് ആൻഡ് സി. സ്റ്റോഴ്സ്, 1967), പു. 98

6 ചേലനാട്ട് അച്യുതമേനോൻ (എഡി.), *ബാലഡ്സ് ഓഫ് നോർത്ത് മലബാർ,* വോള്യം 1 (മദിരാശി : മദിരാശി സർവ്വകലാശാല, 1935), പു. 131-141

കുഞ്ഞ്യുമ്മമ്മയെ കണ്ടുമോഹിച്ച മരയ്ക്കാർ, അവളുടെ അമ്മായിക്ക് നാലുപെട്ടി പൊന്നു കൊടുത്ത് കുഞ്ഞ്യുമ്മമ്മയെ കൈക്കലാക്കാൻ ശ്രമിക്കുന്നു. വിവരം അറിഞ്ഞ കുഞ്ഞ്യുമ്മമ്മ സ്വന്തം വീട്ടിൽനിന്ന് ഒളിച്ചോടി ഒതേനൻെറ വീട്ടിൽ അഭയംപ്രാപിക്കുന്നു. ഇതേത്തുടർന്ന് മരയ്ക്കാർ തൻെറ ചങ്ങാതികൂടിയായ ഒതേനനെ സമീപിക്കുന്നു. അടുത്ത ഞായറാഴ്ച കുഞ്ഞ്യുമ്മമ്മയെ മരയ്ക്കാർക്ക് ഊവം കുറിക്കാമെന്ന് ഒതേനൻ സമ്മതിച്ചു. ഞായറാഴ്ച തെക്കിനിയിൽ കാത്തിരുന്ന മരയ്ക്കാരുടെ മുമ്പിലേക്ക് കുഞ്ഞ്യുമ്മമ്മയുടെ വേഷം ധരിച്ചെത്തുന്നത് ഒതേനനാണ്. മരയ്ക്കാരെ തട്ടിത്താഴെയിട്ട്, നെഞ്ഞത്ത് കയറിയിരുന്ന്,

*നായര് മേജ്ജാതിപ്പെണ്ണുങ്ങളെ*
*മേലിത്തിരിഞ്ഞ് നോക്കോല്ലാന്ന്*

അല്ലാത്തിരുപ്പേരിൽ ആണയിടീക്കുന്നു ഒതേനൻ. ഒപ്പം ഒരഭ്യർത്ഥനയും-

*കോട്ടയ്ക്കൽ കുഞ്ഞാലിമരയ്ക്കാരെ! കേക്ക്,*
*പണ്ടുപണ്ടുള്ള പരിശോമ്മക്ക്*
*ഊനെച്ചൊല്ലിപ്പകയുണ്ടാവറ്*

മരയ്ക്കാർക്ക് ഒതേനനോടു തിരികെ പറയാനുള്ളതും ഇതുതന്നെ.

ഇവിടെ അഭയംപ്രാപിച്ച പെണ്ണിൻെറ സംരക്ഷണത്തിനപ്പുറം 'നായര്മേജ്ജാതിപ്പെണ്ണുങ്ങളുടെ' ഒന്നടങ്കം മാനംകാക്കുന്ന രക്ഷകനായി ഒതേനൻ മാറുന്നു. മരയ്ക്കാരുടെ ആഗ്രഹം ഇവിടെ അവിഹിതമായി മാറിയത് ജാതീയമായ ശ്രേണിവ്യവസ്ഥയെ മാനിക്കാഞ്ഞതിനാലാണ്. മരയ്ക്കാരെ എതിർത്തത് വ്യക്തിപരമായ നിലയിലല്ല, ജാതീയമായ ധർമ്മവ്യവസ്ഥയെ രക്ഷിക്കാൻ ബാധ്യസ്ഥനായ ഒരാളെന്ന നിലയ്ക്കാണെന്നു വ്യക്തമാക്കാൻ ഒതേനൻ ശ്രമിക്കുന്നു. ജീവിതവ്യാപാരങ്ങൾ ജാതിവ്യവസ്ഥയുടെ ഉള്ളറകളിൽ നിന്നു പുറത്തേക്കിറങ്ങാൻ വ്യക്തികളെ നിർബ്ബന്ധിക്കുന്ന ചരിത്രഘട്ടത്തിൻെറ സൂചനയുണ്ട് ഇതിൽ. എന്നാൽ അപ്പോഴും ജാതീയമായ ധർമ്മവ്യവസ്ഥ സംരക്ഷിക്കപ്പെടണമെന്നാണ് പാട്ടിൻെറ സന്ദേശം.

അമ്മാവനെ കൊന്നവനെ വധിച്ച് വീരപുരുഷനായതിനൊപ്പം, പാരമ്പര്യം തനിക്കു വിധിച്ചിട്ടുള്ള ജാതിപരമായ പരിമിതികളെ പൂർണ്ണമായി അംഗീകരിക്കുന്നതിലൂടെയാണ് നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ ആദർശമാതൃകയായിത്തീരുന്നത്.[7] അവിടെയും ജാത്യധിഷ്ഠിതധർമ്മവ്യവസ്ഥയുടെ രക്ഷാകർത്താവായി ചൂണ്ടിക്കാട്ടുന്നത് തച്ചോളി ഒതേനനെത്തന്നെ. ഓടമലവാഴും തമ്പുരാൻ തൻെറ കന്നുകളെ കൊന്ന പുലികളെ നശിപ്പിക്കുന്നവന് സ്വന്തം മകളെ വേളികഴിച്ചു കൊടുക്കാമെന്ന് വിളംബരം ചെയ്തു. പുലികളെ കൊന്ന നാദാപുരം കുട്ടി കുഞ്ഞിക്കണ്ണനോട് വാഗ്ദാനമനുസരിച്ചു പ്രവർത്തിക്കാൻ തമ്പുരാൻ തയ്യാറായിരുന്നു. കുഞ്ഞിക്കണ്ണനെ മാളികയിലേക്ക് തമ്പുരാൻ ക്ഷണിക്കുന്നു.

*അന്നേരം കണ്ണൻ പറയുന്നല്ലോ*
*ഞാനൊരു നായരൊട്ടല്ല താനും*
*ഞാനൊരു തീയ്യനുമാകുന്നല്ലോ*
*അന്നേരം തമ്പ്രാൻ പറയുന്നല്ലോ*
*നാദാപുരം കുട്ടി കുഞ്ഞിക്കണ്ണാ*
*തീയ്യനിൽ നീ താൻ ജനിച്ചെങ്കിലും*
*തീയ്യത്തി നിന്നത് പെറ്റെങ്കിലും*
*രാജാവിൻ ജൻമം നിനക്ക് കണ്ണാ*
*മാളിക കയറാൻ മടിക്കവേണ്ട.*

കുഞ്ഞിക്കണ്ണൻെറ മറുപടി, 'തൻെറ തമ്പ്രാൻ തച്ചോളി ഒതേനൻ വിവരം അറിയുമ്പോൾ തനിക്ക് കുറ്റം പറയുമല്ലോ' എന്നാണ്. അതിനാൽ തമ്പുരാൻെറ മകളെ വേളികഴിക്കുക എന്നതിൽനിന്ന് അയാൾ വിനയപൂർവ്വം ഒഴിഞ്ഞുമാറുന്നു. അങ്ങനെ കുഞ്ഞിക്കണ്ണൻ ജാത്യധിഷ്ഠിത ധർമ്മവ്യവസ്ഥയ്ക്ക് സ്വീകാര്യനായ വീരപുരുഷമാതൃകയായിത്തീരുന്നു.

---

7 എം. സി. അപ്പുണ്ണി നമ്പ്യാർ (എഡി.), *വടക്കൻപാട്ടുകൾ* (കോട്ടയം : സാഹിത്യപ്രവർത്തക സഹകരണസംഘം, 1983), പു. 115-129

സ്വന്തം കൈക്കരുത്തിലും അഭ്യാസപാടവത്തിലും ഉറച്ചവിശ്വാസമുള്ള വീരൻമാർ ജാതിയുടെ ധർമ്മവ്യവസ്ഥയെ മറികടക്കാൻ ശ്രമം നടത്താം. നരിപ്പുള്ളി ചേറ്റുവായിൽ തീയ്യക്കോരനും നടുവട്ടം പൂങ്കാവിൽ അമ്പുച്ചെട്ടിയും ഉദാഹരണങ്ങൾ.[8] എന്നാൽ അവർ വെട്ടിവീഴ്ത്തപ്പെടുന്നു. തച്ചോളി ഉണിച്ചെറിയക്ക് ഊവം കുറിക്കാൻ ധൈര്യപ്പെട്ട ചേറ്റുവായിൽ തിയ്യക്കോരനെക്കുറിച്ച് ഒതേനൻ പറയുന്നു:

*കൊല്ലാതെ കോരനെ വെച്ചുകൂടാ*
*നാട്ടിനും നാണിഭക്കേടാകുന്നു*
*വീട്ടിനും നാണിഭക്കേടാകുന്നു.*

ഉടപ്പിറന്നവൾക്കെതിരെയുള്ള അതിക്രമം ഇവിടെ വീടിൻെറയെന്നല്ല നാടിൻെറയും 'നാണിഭ'ത്തിൻെറ പ്രശ്നമാകുന്നത് അത് ഒരു താണജാതിക്കാരനിൽ നിന്നുണ്ടായതിനാലാണ്. അയാളെ വെട്ടിവീഴ്ത്തുമ്പോൾ തങ്ങളെ 'രക്ഷിക്കുന്ന' ധർമ്മവ്യവസ്ഥയുടെ പാലനംതന്നെയാണു നിർവ്വഹിക്കപ്പെടുന്നത്.

ചിറയ്ക്കൽ കോലോം വാണ തമ്പുരാൻെറ എഴുന്നള്ളത്തുകണ്ടിട്ടും കണ്ടവാറാക്കാത്ത, ആചാരപ്രകാരം വണങ്ങാത്ത ജോനകരും സ്വന്തം കൈക്കരുത്തിലുള്ള വിശ്വാസം നിമിത്തം നിലവിലുള്ള ധർമ്മവ്യവസ്ഥയോടു മറുതലിക്കുന്നവരാണ്. തങ്ങളുടെ മറുതലിപ്പിന് ധാർമ്മികമായ സാധൂകരണവും അവർക്കുണ്ട് :[9]

*എല്ലാറെയും പടച്ചതു തമ്പുരാനൊ*
*ഓറക്ക് വിത്യാസം ഇല്ലലൊളി*
*ചാളക്കലും വെയിലറിക്കുന്നല്ലൊ*
*കോലോത്തും വെയിലറിക്കുന്നല്ലൊ*
*രണ്ടും ഒരുപോലറിക്കുന്നല്ലൊ*
*പടച്ചോനെ വിത്യാസമൊന്നുമില്ല*
*കോലോത്തും ചാളയും ഒരുപോലെയാന്*
*മഴയുമെ തന്നയതു ചെയ്യുന്നില്ലെ*
*അങ്ങനെയുള്ള നിലക്കങ്ങാന്*
*എന്തിന് തമ്പുരാൻ പോകുന്നേരം*
*ഞങ്ങള് തെറ്റീട്ട് നിൽക്കുന്നതും*

ജോനകരുടെ യുക്തിവാദത്തിന് തമ്പുരാൻെറ ആൾക്കാർക്ക് മറുപടിയില്ല. പട്ടാളത്തെ അയച്ച് ജോനകരെ മര്യാദ പഠിപ്പിക്കാനാണു ശ്രമം. പ്രത്യയശാസ്ത്രപരമായ ഉപകരണം ഫലപ്രദമാകാതെ വരുമ്പോൾ ഭരണകൂടം മൂർത്തമായ മർദ്ദനോപകരണങ്ങൾ പ്രയോഗിക്കുന്നു. അതും വിജയംവരിക്കാതെ വരുമ്പോഴാണ് ഭരണകൂടം പ്രതിസന്ധിയിലാവുന്നത്. 'ഞാനെനി കോലോത്തു നിക്കുന്നില്ല' എന്നു തമ്പുരാനെക്കൊണ്ടു പറയിക്കുന്നത് ഈ പ്രതിസന്ധിയാണ്. നിലവിലുള്ള ധർമ്മവ്യവസ്ഥയുടെ സംരക്ഷകനായി പാട്ടുകൂട്ടായ്മ പാടിപ്പുകഴ്ത്തുന്ന ഒതേനൻതന്നെ ഈ അവസരത്തിൽ എത്തുന്നു. ജോനകരെ കൈക്കരുത്താൽ പരാജയപ്പെടുത്തി പ്രതിസന്ധി പരിഹരിക്കുന്നു.

സമുദായജീവിതത്തിൽ ഉണ്ടാകാവുന്ന ധർമ്മവ്യതിചലനങ്ങളുണ്ടല്ലോ - സംരക്ഷിക്കേണ്ട മരുമകളെ പീഡിപ്പിക്കുന്ന അമ്മായി, അനിയത്തിക്കെതിരെ അസൂയമൂത്ത് ഉപജാപം നടത്തുന്ന ഏട്ടത്തി, ജാരസംസർഗം നടത്തുന്ന ഭാര്യമാർ - അത്തരം സന്ദർഭങ്ങളിൽ ഒതേനനെ ശിക്ഷകൻെറ വേഷത്തിൽ പല പാട്ടുകളും അവതരിപ്പിക്കുന്നു. വധശിക്ഷയിൽ കുറഞ്ഞതൊന്നും ഒതേനൻ വിധിക്കുന്നുമില്ല. വിവിധ പാട്ടുകളിലൂടെ ഒതേനനിൽ ധർമ്മവ്യവസ്ഥയുടെ സംരക്ഷകപ്രഭാവംതന്നെ ആരോപിക്കപ്പെടുന്നു. ജാതിവ്യവസ്ഥയിലധിഷ്ഠിതമായ ഫ്യൂഡൽ മൂല്യങ്ങളുടെ ചിഹ്നമായിത്തന്നെ മാറുന്നു ഒതേനൻ. പെൺകൊതിയനായി ചിത്രീകരിക്കപ്പെടുമ്പോഴും ഒതേനൻ ഒരിക്കലും ജാതിശ്രേണിയുടെ വിലക്കുകൾ ലംഘിക്കുന്നില്ല.

---

8 *ഇരുപത്താറ് വടക്കൻപാട്ടുകൾ* (കൊടുങ്ങല്ലൂർ : ശാന്ത ബുക്ക്സ്റ്റാൾ, 1990), പു. 426-27, 71-76

9 'ചിറയ്ക്കൽ മാപ്പിളമാരുമായുള്ള ഒതേനൻെറ പോരാട്ടം', അച്യുതമേനോൻ (എഡി.), *ബാലഡ്സ്,* വോള്യം 1, പു. 56-57

ഒതേനനിൽ സൂചിതമാകുന്ന പ്രത്യയ ശാസ്ത്രത്തിൻെറ ചില ഘടകങ്ങളെയെങ്കിലും എതിർക്കുന്ന ചില പാട്ടുകളുണ്ട്. 'ഒതേനനും പഴകൂലോത്തെ കുഞ്ഞിക്കന്നിയും' എന്ന പാട്ടു നോക്കുക.[10] സ്വപ്രത്യയസ്ഥൈര്യം നിറഞ്ഞ പുതുയുഗവനിതയെയാണ് കുഞ്ഞിക്കന്നിയിൽ കാണാനാവുന്നത്. തീരെ ചെറുപ്പത്തിൽ താൻ സ്വയംവരിച്ച പടവീട്ടിലെ കുഞ്ഞിരൈരുവിനെ യല്ലാതെ മറ്റാരെയും സംബന്ധം ചെയ്യില്ലെന്ന തീരുമാനത്തിൽ അവൾ ഉറച്ചുനിൽക്കുന്നു. തൻെറ വീടും കുലവും അന്വേഷിച്ചുവരുന്ന ഒതേനനോട്,

*എൻെറരു വീടും പറമ്പുമെല്ലാം*
*നിങ്ങളറിയേണ്ട കാര്യമെന്താ*
*ഞാനൊന്നും ഉത്തരം പറയാനായി*
*കാണുന്നില്ലിപ്പോഴോ നിങ്ങളോട്*

എന്നു മുഖത്തടിച്ചതുപോലെ പറയാൻ കുഞ്ഞിക്കന്നി മടിക്കുന്നില്ല

*ആണിന്നടങ്ങാത്ത പെണ്ണുണ്ടിന്നു*
*അങ്ങിനെ ഒരു പെണ്ണുണ്ടെങ്കില്*
*ഓളെ ഞാൻ നന്നാക്കിക്കൊണ്ടേരു അല്ലോ,*

എന്ന് ഒതേനൻ പ്രതിജ്ഞ ചെയ്യുന്നു. ഒതേനൻ ആവശ്യപ്പെട്ടതനുസരിച്ച് കുഞ്ഞിക്കന്നിയെ അയാൾക്കു സംബന്ധം ചെയ്തുകൊടുക്കാ മെന്ന് അവളുടെ അമ്മ ഒതേനന് ഉറപ്പുകൊ ടുക്കുന്നു. അതറിയുന്ന കുഞ്ഞക്കന്നിയുടെ പ്രതികരണം:

*പഴകൂലോത്തെ പെറ്റോരമ്മേ*
*തച്ചോളി മേപ്പേലെ കുഞ്ഞ്യോതേനന്*
*എന്നെ കൊടുപ്പാനോ നിശ്ചയിപ്പാൻ*
*ആരു തന്നധികാരം നിങ്ങക്കമ്മേ*
*തന്നതു ആരെന്നു പറകവേണം.*
*എൻെറാരു സമ്മതം കൂടാതെ ഞാൻ*
*എൻെറാരു സമ്മതം തരികയില്ല*
*മറ്റൊരു ആണിൻെറ കൂടെയൊട്ടും*
*ചത്താലും കൂടെയിരിക്കയില്ല.*
*കട്ടും കവർന്നും നായാടീറ്റും*
*നിത്യം കഴിച്ചങ്ങുപോരുന്നൊരു*
*കള്ളപ്പുലയാടി കുഞ്ഞൊതേനൻ*
*എന്നെയോ സംബന്ധം ചെയ്യുമെന്ന്*
*ഒട്ടും മനസ്സിൽ നിനക്കണ്ടമ്മേ.*

ഇങ്ക്രീയസ്സു പഠിച്ചാണ് ഇന്ദുലേഖ ഇങ്ങനെ പറയാനുള്ള ധൈര്യം നേടിയത്. മതിലൂർ കുരിക്കളെഴുത്തച്ഛൻെറ കളരി യിൽ പഠിച്ചിറങ്ങിയ കുഞ്ഞിക്കന്നിയിൽ ഈ തൻേറടം വന്നുചേരുന്നത് പുതിയ മൂല്യങ്ങൾ സമൂഹത്തിൻെറ അടിത്തട്ടിലെ പാട്ടുകൂട്ടായ്മ യിലേക്കും വ്യാപിച്ചുതുടങ്ങിയിരുന്നു എന്നതി ൻെറ സൂചനതന്നെ.

ഇതിനിടയിൽ ഓർമ്മിക്കേണ്ട ഒരു കാര്യ മുണ്ട്. വിവിധ പാട്ടുകളിലൂടെ പാടിപ്പൊലിപ്പി ക്കപ്പെട്ടിരിക്കുന്ന ഒതേനൻ ഏതെങ്കിലും സവി ശേഷകാലയളവിൽ ജീവിച്ചു മരിച്ച വ്യക്തി യല്ല. പാട്ടുകൂട്ടായ്മയുടെ ഉള്ളിൽ ആദർശമാ തൃകയായി പ്രതിഷ്ഠിക്കപ്പെട്ട ഒരു പ്രരൂപമാ ണ്. ഈ അർത്ഥത്തിൽ ഒതേനനെന്നത് പാട്ടു കൂട്ടായ്മയുടെ ഒരു രചനാമൂലകം കൂടിയാ കുന്നു. അപരിഹാര്യമായ തർക്കങ്ങൾ പരിഹ രിക്കാനും ശിക്ഷിക്കപ്പെടേണ്ടവരെ ശിക്ഷിക്കാ നുമൊക്കെ പല പാട്ടുകളിലും ഒതേനനെ രംഗപ്രവേശം ചെയ്യിക്കുന്നു. 'കപ്പള്ളിപ്പാല യാട്ടെ കോരൻെറപാട്ട്,' 'നാളോം പുതിയവീ ട്ടിൽ കേളുവിൻപാട്ട്' തുടങ്ങിയവ ഉദാഹര ണം.[11]

സമുദായഗതിക്കനുസരിച്ച് സ്വന്തം വിശ്വാസങ്ങളിലും നിലപാടുകളിലും മാറ്റം വരുത്താനാവാതെ സമുദായത്തിൻെറ അപ്ര തിരോധ്യമായ പ്രയാണത്തിൽപ്പെട്ട് ദുരന്തത്തി നിരയാകുന്ന കഥാപാത്രങ്ങൾ നമ്മുടെ നോ

10 ചേലനാട്ട് അച്യുതമേനോൻ, എസ്. കെ. നായർ (എഡി.), *ബാലഡ്സ് ഓഫ് നോർത്ത് മലബാർ,* വോല്യം 2 (മദിരാശി : മദിരാശി സർവ്വകലാശാല, 1955), പു. 1-14

11 പി. ആൻറണി (എഡി.), *തച്ചോളിപ്പാട്ടുകൾ,* സ്കറിയാ സക്കറിയ (ജന. എഡി.), ട്യൂബിങ്ങൻ സർവ്വകലാശാലയിലെ മലയാളം കൈയെഴുത്തുഗ്രന്ഥങ്ങളുടെ പരമ്പര -3 (ചങ്ങനാശ്ശേരി കേരളപഠനകേന്ദ്രം, സെൻറ് ബർക്ക്മാൻസ് കോളേജ്, 1994) പു. 98-118

വൽസാഹിത്യത്തിലും നാടകസാഹിത്യത്തിലുമൊക്കെ പലപാട് പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. അപൂർവ്വമായെങ്കിലും അത്തരം ചില കഥാപാത്രങ്ങളെ നമ്മുടെ വാമൊഴിവഴക്കപ്പാട്ടുകളിലും കാണാം. രാമത്തെളമേലെ കുഞ്ഞിച്ചാപ്പൻ ഉദാഹരണം.[12] അയാളിൽ പ്രവർത്തിക്കുന്ന പ്രത്യയശാസ്ത്രം സമുദായഘടനയിലുണ്ടായ പുതിയ മാറ്റങ്ങളോടു രാജിയാവുന്നില്ല. ഫലം, അയാൾ നിയമലംഘകനും അതുവഴി ശിക്ഷയ്ക്കു വിധേയനുമായിത്തീരുന്നു.

വില്യാപ്പള്ളിയിലുള്ള കുളക്കാട്ടു തറവാടിന് പണ്ടു ദേശവാഴിസ്ഥാനം (പാട്ടിൽ നാടുവാഴിസ്ഥാനം) ഉണ്ടായിരുന്നത്രേ. തറവാട്ടിലെ കാരണവരുടെ അനുജനായ എളമയാണു കുഞ്ഞിച്ചാപ്പൻ. ഏട്ടൻ രണ്ട് അമ്പലം പണികഴിച്ചപ്പോൾ ഒന്നെങ്കിലും തനിക്കും പണിതീർക്കണമെന്ന് അയാൾക്കുമോഹം. അമ്പലം പണിയിക്കാനാവശ്യമായ മരം അന്വേഷിക്കയായി. ചാലിയർ താമസിക്കുന്ന പുത്തൻതെരുവിലെ വലിയപിലാവ് കൊത്തിയാൽ ആവശ്യത്തിന് ഉരുപ്പടിയാവും. നാൽപ്പത്തിനാല് കുടികളുള്ള പുത്തൻതെരുവ്, കാരണവൻമാരുടെ കാലത്ത് ചാലിയർക്ക് ചാർത്തിക്കൊടുത്തതാണത്രെ. തെരുവിലെ പിലാവ് താൻ വെട്ടി എടുത്തോട്ടെ എന്ന് കുഞ്ഞിച്ചാപ്പൻ ചാലിയരോടു ചോദിക്കുന്നു. നാൽപത്തിനാല് തെരുക്കുടികളും പുലരുന്നത് ആ പിലാവ് കൊണ്ടാണ്. അതിനാൽ ആ മരം കൊത്തരുതെന്നും തമ്പുരാനാവശ്യമായ ഉരുപ്പടി തങ്ങൾ ശേഖരിച്ച് തറവാട്ടിൽ എത്തിക്കാമെന്നും ചാലിയർ പറയുന്നു. അതു വകവയ്ക്കാതെ കുഞ്ഞിച്ചാപ്പൻ പിലാവ് വെട്ടിക്കുകയാണ്. താലൂക്ക് കച്ചേരിയിൽ ചാലിയർ ആർത്തുനിലവിളിച്ച് പരാതിയുമായെത്തി. താലൂക്ക് യജമാനൻ കുഞ്ഞിച്ചാപ്പനെ കൂട്ടിക്കൊണ്ടുവരാൻ ശിപായികളെ അയക്കുന്നു. എന്നാൽ ജാതിയിൽ ഊരാളിയായ താലൂക്ക് യജമാനൻ വിളിച്ചിടത്തുചെല്ലാൻ ചാപ്പൻ തയ്യാറാവുന്നില്ല:

*ബടകര നിങ്ങള്ളെജമാനനെ*
*ഓനൊരെജമാനത്താനേല്യുള്ളു*
*ഞാനൊരു നാടുവായിച്ചിറങ്ങല്ലെടോ*
*ഓനൊരെജമാനത്താനാനെങ്കി*
*ഊരാളിരാമെ ബ്ളിച്ചെടുത്ത്*
*ഞാനൊട്ടും ചെലചല്ലേ ചിപ്പായേളേ*
*ആര്ക്കാങ്കല്യെത്തുന്നൂരാള്യല്ലേ*
(വല്ലവർക്കും കല്ലുചെത്തുന്ന ഊരാളിയല്ലേ)

വീണ്ടും വീണ്ടും ആളെ അയച്ചിട്ടും താലൂക്ക് യജമാനനെ അപമാനിക്കാനാണ് കുഞ്ഞിച്ചാപ്പൻെറശ്രമം. ഒടുവിൽ തലശ്ശേരിയിൽനിന്നു പട്ടാളത്തെ ഇറക്കാൻ നീക്കമായി. അതിനുമുമ്പ് 'കാളേനമേക്കന്ന തീയൻമാർ' തങ്ങൾ കുഞ്ഞിച്ചാപ്പനെ താലൂക്ക് യജമാനൻെറ മുന്നിൽ എത്തിക്കാം എന്നു പറഞ്ഞു നീങ്ങുന്നു. ബലം പ്രയോഗിച്ചുതന്നെ അവർ കുഞ്ഞിച്ചാപ്പനെ കൈയാമംവെച്ച് യജമാനൻെറമുന്നിൽ എത്തിച്ചു. വിചാരണവേളയിൽ യജമാനൻെറ ചോദ്യങ്ങൾക്ക് തർക്കുത്തരമാണ് കുഞ്ഞിച്ചാപ്പൻ നൽകുന്നത്. തുടർന്ന് അയാളെ തലശ്ശേരികോട്ടയിലേക്ക് അയക്കുന്നു. തലശ്ശേരി കോട്ടമൂപ്പനെ ആദരിക്കുന്നതിന് കുഞ്ഞിച്ചാപ്പന് വിരോധമുണ്ടായിരുന്നില്ല. മൂന്നുവർഷം തടവ് അയാൾക്കു ശിക്ഷയായി. ശിക്ഷാകാലയളവിലുണ്ടായ മറ്റുചില സംഭവവികാസങ്ങൾ അയാളുടെ മരണത്തിനിടയാക്കുന്നു.

ക്രൂരനോ വിടനോ ആയി പാട്ടിൽ കുഞ്ഞിച്ചാപ്പനെ വിവരിക്കുന്നില്ല. എന്നല്ല, ആഖ്യാതാവ് ഒട്ടൊരു അലിവോടെയാണ് അയാളെ അവതരിപ്പിക്കുന്നത്. ജാതിമഹിമാപ്രത്യയശാസ്ത്രത്തിലധിഷ്ഠിതമായ നാടുവാഴിത്തമാണ് അയാളെ ഭരിക്കുന്നത്. പ്രത്യക്ഷതലത്തിലെങ്കിലും പ്രസ്തുത പ്രത്യയശാസ്ത്രത്തിൻെറ അധികാരം നഷ്ടപ്പെട്ടിരിക്കുന്നുവെന്നത് തിരിച്ചറിഞ്ഞു പൊരുത്തപ്പെടാൻ അയാൾക്ക് കഴിയുന്നില്ല. ചാലിയർ കുഞ്ഞിച്ചാപ്പനോടു കാണിക്കുന്ന ആചാരമര്യാദകളും ബഹുമാനവും അയാൾ പ്രതിനിധാനം ചെയ്യുന്ന പ്രത്യ

12 അപ്പുണ്ണി നമ്പ്യാർ, *വടക്കൻപാട്ടുകൾ*, പു. 181-212

യശാസ്ത്രത്തിന് അപ്പോഴുമുള്ള പ്രഭാവം വ്യക്തമാക്കുന്നു:

*കസാല വലിച്ചല്ലേ കൊടുക്കുന്നത്*
*കെട്ടോടെ വെത്തിലകൊണ്ടവെച്ച്*

*കണ്യോടെ കരിമ്പയിക്കയും കൊണ്ടവെച്ച്*
*കടലിപ്പുളിഞ്ചങ്കിറ്റിത്തിപ്പൊടി*
*വെള്ളോട്ടടപ്പോട്ട് തൊട്ടും ചെന്ന്*
*ചിത്തിരതൂണും മെയ്മറഞ്ഞി*
*മോതിരക്കയ്യാലെ ബായുംപൊത്തി-*

തങ്ങൾ കുമ്പിളും കുത്തി പണം പിരിച്ചെടുത്ത് അമ്പലപ്പണിക്കാവശ്യമായ മരംവാങ്ങി തറവാട്ടിൽ എത്തിക്കാമെന്ന് ചാലിയർ ഉറപ്പുകൊടുത്തതിനെത്തുടർന്ന് കുഞ്ഞിച്ചാപ്പൻ പിൻവാങ്ങുകയായിരുന്നു. വഴിയിൽ വച്ച് ഒലുവേലലക്കുന്ന കുറുക്കാട്ടുംകര വണ്ണത്താൻ,

*പിലാവ് കുയിച്ചീക്കി കൊത്തിക്കാണ്ട്*
*ചാല്യറെ വാക്കേട്ടും പോന്നോ പോളി*

എന്നുചോദിക്കുമ്പോഴാണ് കുഞ്ഞിച്ചാപ്പനിലെ അധികാരഭാവം ഉണരുന്നതും ചാലിയരുടെ അപേക്ഷകൾ അവഗണിച്ച് പിലാവ് വെട്ടിക്കുന്നതും. ഇവിടെ വണ്ണത്താന് ഒരു ഏഷണിക്കാരൻെറ നിയോഗമാണല്ലോ ഉള്ളതെന്നു തോന്നാം. അങ്ങനെയാവണമെന്നില്ല. തികഞ്ഞ നിഷ്കളങ്കതയോടെ തന്നെ ഭരിക്കുന്ന മൂല്യവ്യവസ്ഥയുടെ വിശ്വസ്തദാസനായി പ്രവർത്തിക്കുകയാവാം അയാൾ.

ജാതിയിൽ താഴ്ന്ന ഊരാളി സമുദായക്കാരനായ താലൂക്ക് യജമാനനെ ആദരിക്കാൻ വിസമ്മതിക്കുന്ന കുഞ്ഞിച്ചാപ്പന് ഇംഗ്ലീഷുകാരനായ തലശ്ശേരി കോട്ടമൂപ്പനെ ആദരിക്കാൻ ബുദ്ധിമുട്ടു തോന്നുന്നില്ല എന്നതു ശ്രദ്ധിക്കേണ്ടതുണ്ട്. ചാപ്പനെ താലൂക്ക് യജമാനൻെറ മുമ്പാകെ എത്തിക്കുന്നതിൽ ശിപ്പായികൾ പരാജപ്പെടുമ്പോൾ, 'കാളേനമേക്കുന്ന തീയർ' - അവർ എന്തിനും മടിക്കാത്തവരാണെന്ന സൂചനയുണ്ട് - കുഞ്ഞിച്ചാപ്പനെ കൈയാമം വയ്ക്കുന്നു. തീയരെ കണ്ടുഭയന്ന്, ഭാര്യ കുഞ്ഞിമ്മാതുവിനൊപ്പം കല്ലറയിൽ ചാപ്പൻ ഒളിക്കുന്നുണ്ട്. കല്ലറവാതിൽക്കൽനിന്ന് തീയർ വിളിച്ചുപറയുന്നു:

*രാമത്തെളമയിലെ കുഞ്ഞിച്ചാപ്പാ*
*കല്ലറവാതില് തൊറന്നില്ലെങ്കി*
*കല്ലറ കുത്തിക്കയരും ഞാള്*
*ഇൻറ്യമ്മാറാറ്റോണ്ടോയിക്കല്ലറേല്*
*അമ്മാറേ മാറോടടുക്കും ഞാള്*

(ഭാര്യയെ ബലാൽക്കാരം ചെയ്യുമെന്നാണു ഭീഷണി)

ഇതിനെത്തുടർന്നാണ് കുഞ്ഞിച്ചാപ്പൻ കീഴടങ്ങുന്നത്. ജാതിയുടെ ഉയർന്നതലം ഒരുക്കുന്ന സൗകര്യങ്ങൾ അനുഭവിക്കുകയും താഴ്ന്ന സമുദായക്കാർക്കുനേരെ അധികാരം പ്രയോഗിക്കുകയും ചെയ്യുമ്പോഴും താഴ്ന്നസമുദായക്കാരെക്കുറിച്ച് അവ്യക്തമായ ഭയം ഉയർന്നജാതിക്കാരിൽ എന്നും ഉണ്ടായിരുന്നു. ഒരേസമയം വേട്ടക്കാരനും ഇരയുമാവുന്ന അവസ്ഥ. പറയരുടെയും മറ്റും ആഭിചാരകർമ്മങ്ങളെക്കുറിച്ചുള്ള ഭീതിജനിപ്പിക്കുന്ന കഥകൾ ഒരു കാലത്ത് ധാരാളം പ്രചരിച്ചിരുന്നല്ലോ. അവർ പലപ്പോഴും നിഷ്ഠൂരരായ കവർച്ചക്കാരും കൊള്ളക്കാരുമായി ചിത്രീകരിക്കപ്പെട്ടിട്ടുണ്ട്. ഉദാഹരണം സി. വി. യുടെ *രാമരാജാ ബഹദൂർ.*

ഈ ജാതിമഹിമാപ്രത്യയശാസ്ത്രം പുരുഷാധിപത്യപരംകൂടിയാണ്. കേരളീയസമൂഹത്തിൽ സ്ത്രീകൾ കൈയാളിയിരുന്ന ഉയർന്നപദവിക്ക് ഉദാഹരണമായി വടക്കൻപാട്ടിലെ കഥാപാത്രങ്ങൾ ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ ഉയർന്ന പദവിയെന്നത് ആലങ്കാരികമായ ഒന്നാണ്. വീരപുരുഷൻമാർക്കുചേർന്ന വീരവനിതകളെയും പാട്ടുകളിൽ കാണാം. കാര്യശേഷിയിലും തന്ത്രജ്ഞതയിലും ചില പാട്ടുകളിലെങ്കിലും അവർ പുരുഷകഥാപാത്രങ്ങളെ കടന്നുനിൽക്കുന്നതായും തോന്നാം. എന്നാൽ അവരെല്ലാം ആൺകോയ്മപ്രത്യയശാസ്ത്രത്തെ അംഗീകരിക്കുന്നവർതന്നെ. ആൺകോയ്മയുടെ കാര്യത്തിലും ഒരേതന്ന് ആദിരൂപപരമെന്നു പറയാവുന്ന പ്രാധാന്യമുണ്ട്.

*ആണിന്നടങ്ങാത്ത പെണ്ണുണ്ടിന്ന്*
*അങ്ങിനെ ഒരു പെണ്ണുണ്ടെങ്കില്*
*ഓളെ ഞാൻ നന്നാക്കിക്കൊണ്ടേരു അല്ലോ.*

എന്ന ഒതേനൻെറ പ്രഖ്യാപനം ഓർമ്മിക്കുക.

ജാതിമഹിമാ പ്രത്യയശാസ്ത്രത്തിനുള്ളിൽത്തന്നെയാണ് ആൺകോയ്മ സങ്കൽപം പ്രവർത്തിക്കുന്നത്. താണജാതിയിലുള്ളയാൾ ഉയർന്നജാതിയിലുള്ള ആണിനും പെണ്ണിനും ഒരുപോലെ ആചാരംചെയ്യുമ്പോൾ പെണ്ണ് സ്വജാതിയിലെ ആണിനും ആചാരം ചെയ്യുന്നു. അപരിചിതനായ ആണിന് ആചാരം ചെയ്യാത്ത പെണ്ണിന് ന്യായവാദം ചെയ്യാനുള്ള ഒരുക്കുശീൽ നോക്കുക:

*കീ എയിലരേനും പൊലേനും ഇല്ലേ*
*ആരെല്ലാമിന്നീട വന്നൊണ്ടാല്*
*ആരിക്കെല്ലാചാരം ചെയ്യേണ്ടത്?*

പുലപ്പേടി തുടങ്ങിയ ആചാരങ്ങളിലൂടെ താഴ്ന്നജാതിക്കാരൻെറ അടിച്ചമർത്തപ്പെട്ട വികാരങ്ങൾക്ക് വല്ലപ്പോഴുമെങ്കിലും ഒരു കവിഞ്ഞൊഴുക്ക് അനുവദിക്കപ്പെടുന്നുണ്ടല്ലൊ. ഈ കവിഞ്ഞൊഴുക്കിന് ഇരയാവുന്നത് ഉയർന്ന ജാതിയിലെ സ്ത്രീമാത്രമാകുന്നു. സ്ത്രീ ഇവിടെ 'ബലിമൃഗ'മാവുകയാണ്. മണലൂർ കുഞ്ഞിക്കുമ്പ, കനകത്തു കുങ്കിച്ചി എന്നീ കഥാപാത്രങ്ങൾ ഇങ്ങനെ ജാതിഭ്രഷ്ടരായവരത്രെ.

ജാതീയമായ ശ്രേണിവ്യവസ്ഥയുടെ സംരക്ഷണത്തിന് രംഗപ്രവേശം ചെയ്യുന്നത് എപ്പോഴും പുരുഷൻതന്നെ. പൊൻമലക്കോട്ടയിലെ കുഞ്ഞിക്കന്നിക്ക് താൻ പുടമുറിക്കും എന്നു തീയനായ കരിമല കുഞ്ഞിക്കണ്ണൻ പ്രഖ്യാപിക്കുമ്പോൾ, കുഞ്ഞിക്കന്നിയും അമ്മയും പറഞ്ഞുകരയുന്നത്,

*ഏഴിവയസ്സുള്ളൊരാണുണ്ടെങ്കും*
*കോരനിന്നിത്തിരം പറയൂല്ലെലൊ*

എന്നാണ്. ഇതറിയുന്ന ഒതേനൻ, കുഞ്ഞിക്കണ്ണൻ തൻെറ ചങ്ങാതിയാണെങ്കിലും അയാളെ ചതിച്ചുകൊല്ലുന്നു.[13]

ആണിന് അടങ്ങാത്ത, ആചാരം ചെയ്യാത്ത പെണ്ണിനെ 'മുരിക്കിൻെറളം കൊമ്പുകൊത്തി, പിടിച്ചേടം മുള്ളു തരങ്ങിക്കൊണ്ട്, അടിതൊട്ടുമുടിയോളം അടിച്ച്' ഒതുക്കുന്നതുവിവരിക്കുന്ന പല പാട്ടുകളുണ്ട്. 'ഒതേനൻ കൊടുമല കുങ്കിയുടെ ഗർവ്വടക്കിയത് ഇതിനേക്കാൾ കുറേക്കൂടി കഠിനമായ രീതിയിലാണ്.[14] കണ്ടാച്ചേരി ചാപ്പൻ ഒതേനനെ ഉപദേശിക്കുന്നു:

*എൻെറ കുറുപ്പെൻെറ നായനാറെ*
*ഉയിതമുള്ള നായര് പോഉന്നേരം*
*കാട്ട് കരിവള്ളി കോലുകണ്ടാൽ*
*കൊത്തിവളച്ചിങ്ങെടുക്കവേണം*
*തോല് വെളുത്തുള്ള പെണ്ണുകണ്ടാൽ*
*പൊടമുറിച്ചൊപ്പരം കൂട്ടവേണം.*

'കാട്ടുകരിവള്ളിക്കോല്' 'തോലുവെളുത്തുള്ള പെണ്ണിനെ' 'മരിയാതി' പഠിപ്പിക്കാനുള്ള ഉപകരണംതന്നെ. (ഭർത്താവിൻെറ യാത്രയുടെ ദുരുദ്ദേശ്യം സൂചിപ്പിക്കുന്ന ഭാര്യ കുഞ്ചുണ്ണൂലിയോട് ആരോമൽച്ചേകവരും 'പൊൻചൂരക്കോലാലെ മെഴക്കും ഞാനേ' എന്നുപറയുന്നു.[15] കാട്ടുകരിവള്ളിക്കോല് കൊത്തിഎടുക്കുന്നതും തോലുവെളുത്തപെണ്ണിനെ ഒപ്പരം കൂട്ടുന്നതും തമ്മിൽ ഗൗരവവ്യത്യാസം ഇല്ലെന്നതും ശ്രദ്ധേയം.)

പെണ്ണുങ്ങൾക്കു മാനത്തോടെ വഴിനടന്നുകൂടാ എന്നുവരുമ്പോൾ അങ്കക്കലിപൂണ്ട് ആയുധം എടുക്കുന്ന ഉണ്ണിയാർച്ച കേരളീയസ്ത്രീത്വത്തിൻെറ ഉജ്ജ്വല മാതൃകയായി വാഴ്ത്തപ്പെട്ടിട്ടുണ്ട്. എന്നാൽ ഭർത്താവ് കുഞ്ഞിരാമൻ ജോനകരുടെ കൈക്കരുത്തിനു മുന്നിൽ വിറയ്ക്കുമ്പോൾ ഉണ്ണിയാർച്ച ചോദിക്കുന്നു:

13 'ഒതേനനും കരിമല കുഞ്ഞിക്കണ്ണനും', അച്യുതമേനോൻ (എഡി.), *ബാലഡ്സ്*, വോള്യം 1, പു. 142-161

14 *അതേപുസ്തകം*, പു. 8-23

15 'ആരോമൽച്ചേവകർ പകിടകളിക്കാൻപോയ കഥ', അച്ചുതാനന്ദൻ (സമാ.), *24 വടക്കൻ പാട്ടുകൾ*, പു. 204

*പെണ്ണായ ഞാനും വിറയ്ക്കുന്നില്ല*
*ആണായ നിങ്ങൾ വിറയ്ക്കുന്നെന്തേ*

ആണ് വിറയ്ക്കാൻ പാടില്ലെന്നും പെണ്ണ് വിറയ്ക്കണമെന്നും ഉള്ള അർത്ഥം പിന്നിൽ മറഞ്ഞിരുന്നുകൊണ്ടാണ് ഈ വരികളെ അസാധാരണ ധീരതയുടെ പ്രഖ്യാപനം ആക്കുന്നത്.

ആണുങ്ങൾക്ക് ആചാരം ചെയ്യാത്ത പുറമാല കുങ്കമ്മയെ ഒതേനൻ 'നന്നാക്കിക്കോണ്ടബ്ബ രുന്നത്' മറക്കാനാവില്ല.[16] ഒതേനനെ കണ്ടിട്ടും കണ്ടവാറാക്കുന്നതിനോ എണീറ്റിട്ടാചാരം ചെയ്യുന്നതിനോ തയ്യാറാവാത്ത കുങ്കമ്മയുടെ വീടിനുമുന്നിൽ ഒതേനൻ 'പച്ചോലത്തുച്ചം' വെട്ടിയിട്ട് ഇരിക്കുന്നു. അതിന്റെ അർത്ഥം ചാപ്പൻ കുങ്കമ്മയുടെ അമ്മാവൻ നമ്പിക്കുറുപ്പിന് പറഞ്ഞുകൊടുക്കുന്നു :

*എന്റെ കുറുപ്പെന്റെ നായനാറ്*
*ഏതു പടനിലത്ത് ചെന്നൊണ്ടാലും*
*ഓലച്ചിന്തിട്ടിറ്റിരിക്കെയുള്ളു.*

ഒതേനൻ പടകുറിച്ചു കഴിഞ്ഞു. നമ്പിക്കുറുപ്പ് ഒതേനനെ ആദരിച്ചു സൽക്കരിക്കാൻ ശ്രമിക്കുന്നെങ്കിലും ഒതേനൻ നിഷേധിക്കുകയാണ്. രാത്രി നമ്പിക്കുറുപ്പിനെയും കുങ്കമ്മയ്ക്കൊപ്പം അന്തിയുറങ്ങിയ ബന്ധു പരന്തുരുത്ത്യപ്പണിക്കരെയും ഒതേനൻ വെട്ടിക്കൊല്ലുന്നു. അൽപം കഴിഞ്ഞ് കുങ്കമ്മയുടെ പ്രതികരണം അറിയാൻ ചാപ്പനെ അയക്കുന്നു. 'ഏക്കിട്ടയിട്ടു' കരയുന്ന കുങ്കമ്മയെ കണ്ട് തിരിച്ചുവന്ന ചാപ്പൻ വിവരം കൊടുക്കുന്നത് ഇങ്ങനെ:

*പുറമാല കുങ്കമ്മ അമ്മാറാന്*
*അരീന്റെയും നെല്ലിന്റെയും*
*കണക്കെടുക്കുന്നു*

കുറെക്കഴിഞ്ഞ് ,വീണ്ടും:

*പുറമാല കുങ്കമ്മ അമ്മാറാന്*
*പൊന്നിന്റെയും പണത്തിന്റെയും*
*തന്നെയാന്*
*കണക്കെല്ലാംതന്നെ എടുക്കുന്നുണ്ട്.*

തുടർന്ന് കുങ്കമ്മയെയുംകൂട്ടി ഒതേനനും ചാപ്പനും യാത്രതിരിക്കുന്നു. കുങ്കമ്മയിൽനിന്നുണ്ടായ അപമാനത്തിനുള്ള പ്രതിക്രിയ യാത്രയ്ക്കിടയിൽത്തന്നെ ആരംഭിക്കുന്നുണ്ട്: ദാഹിക്കുമ്പോൾ ഇളനീരു കുടിച്ചിട്ട് തൊണ്ടു കൊടുക്കുക, പഴം തിന്നിട്ട് തൊലികൊടുക്കുക എന്നിങ്ങനെ. തച്ചോളിമേപ്പയിലെത്തിയ ഒതേനൻ കുങ്കമ്മയ്ക്കുള്ള യഥാർത്ഥ ശിക്ഷ വിധിക്കുന്നു: ദിവസവും ഏഴുവല്ലം പുല്ലരിയണം. ഉപ്പിടാത്ത ആയക്കരിക്കഞ്ഞിയേ അവൾക്കു കൊടുക്കാവൂ. ഈ ശിക്ഷാവിധിയെ അതേപടി ഏറ്റുവാങ്ങുകയാണ് കുങ്കമ്മ. ഏട്ടത്തിയമ്മ അവളെ ശിക്ഷയിൽനിന്നൊഴിവാക്കാൻ ശ്രമിക്കുന്നെങ്കിലും കുങ്കമ്മ അതിനു സമ്മതിക്കുന്നില്ല. വടക്കൻപാട്ടിന്റെ ആഖ്യാനരസികത്തത്തോടെ, കുങ്കമ്മയെ ഒതേനൻ ഭാര്യയാക്കുന്നത് തുടർന്നു വിവരിക്കുന്നു. കുങ്കമ്മ ഗർഭിണിയായതറിഞ്ഞ് അവൾക്കുവേണ്ട ശുശ്രൂഷകൾചെയ്യാൻ ഒതേനന്റെ പ്രധാനഭാര്യ കാവിലുംചാത്തോത്തു ചീരു സന്തോഷത്തോടെ എത്തുന്നതും വർണ്ണിച്ചിട്ടേ പാട്ട് അവസാനിക്കുന്നുള്ളു.

വടക്കൻ പാട്ടുകൂട്ടായ്മ സ്ത്രീയെ കാണുന്നതിന്റെ പൊതുരീതിയാണ് ഈ പാട്ടിലുള്ളത്. ഈ കാഴ്ചയുടെ മനുഷ്യപ്പറ്റില്ലായ്മ വീരപുരുഷാരാധനയുടെയും ആൺകോയ്മ സംസ്ഥാപനത്തിന്റെയും ആർഭാടങ്ങൾക്കിടയിൽ മറഞ്ഞുപോകുന്നു. പുരുഷാധിപത്യപരമായ സമുദായജീവിതത്തിൽ ഒരനിവാര്യതയെന്നവണ്ണം ഇത് ആവർത്തിക്കുന്നു.

നിലനിൽക്കുന്ന ധർമ്മവ്യവസ്ഥയുടെ ആന്തരവ്യതിചലനങ്ങളുടെ അപഹാസ്യതയോ ഭീകരതയോ വെളിപ്പെടുത്തുന്ന ചില പാട്ടുകളുണ്ട്. സ്ത്രീ കഥാപാത്രങ്ങൾക്കാണ് ഇവിടെ തിളക്കം. വാഗ്ദാനങ്ങളിലൂടെ പ്രലോ

16 അച്യുതമേനോൻ എസ്. കെ. നായർ (എഡി.), *ബാലഡ്സ്*, വോള്യം 2, പു. 187-207

ഭിപ്പിച്ച് തന്നെ വശത്താക്കാൻ ശ്രമിക്കുന്ന, 'മാറാതെ കൂറണം പൂമാതൈയേ' എന്ന് അഭ്യർത്ഥിക്കുന്ന നാടുവാഴിയോട് പൂമാതൈ പൊന്നമ്മ പറയുന്നു:

*കൂറുള്ള പൂലുവൻ വന്നെന്നാല്*
*മാറാതെ കൂറും ഞാൻ നാടുവായ്ച്ചേ*[17]

പൂമാതൈ പൊന്നമ്മയുടെ ജാത്യഭിമാനം ഒരുവിധത്തിൽ ജാത്യാധിഷ്ഠിത ധർമ്മവ്യവസ്ഥയുടെ വിജയമാണ്. അതോടൊപ്പം അവളുടെ ആത്മാഭിമാനത്തിൻെറ നിദർശനവും.[18] തനിക്കു വഴങ്ങാത്ത പൂമാതൈയിൽ അപരാധാരോപണംനടത്തി അവളെ ചതിച്ചുകൊല്ലുകയാണ് നാടുവാഴി. ദൈവത്താറായിത്തീർന്ന പൂമാതൈയുടെ കോപാഗ്നിയിൽ നാടുവാഴിയുടെ കോവിലകം വെന്തുനശിക്കുന്നു.

കരുംപറമ്പിൽ കണ്ണൻെറ പാട്ടിൽ[19] കണ്ണൻ ഭാര്യയുടെ ബുദ്ധിപൂർവ്വകമായ നീക്കങ്ങൾക്കുള്ള ഉപകരണം മാത്രം. കണ്ണൻെറ തലവെട്ടി കാറകൊട്ടും എന്ന ഭീഷണിയുയർത്തി തൻെറ മാനം കവർന്ന തമ്പുരാനെ ആർച്ച തോൽപ്പിക്കുന്നത് കണ്ണനെക്കൊണ്ട് തമ്പുരാട്ടിയെ പ്രാപിപ്പിച്ചിട്ടാണ്. കണ്ണനെ കഴുവേറ്റാൻ ഒരുങ്ങുമ്പോൾ ആർച്ചയെത്തി തൻെറ ന്യായം വാദിക്കുന്നു. ആദ്യം പിഴ ചെയ്തത് തമ്പുരാൻ, തമ്പുരാൻ പിഴതീർത്തു കഴിഞ്ഞാൽ കണ്ണനും പിഴതീർക്കും. കണ്ണന് ധൈര്യം കൊടുക്കുകയും അയാളെ പ്രവർത്തിപ്പിക്കുകയും ചെയ്യുമ്പോഴും ആർച്ചയിൽ പ്രവർത്തിക്കുന്നത് ആൺകോയ്മ പ്രത്യയശാസ്ത്രംതന്നെ. (ആർച്ചയാണ് പാട്ടിൽ നിറഞ്ഞുനിൽക്കുന്നതെങ്കിലും അതറിയപ്പെടുന്നത് കണ്ണൻെറ പേരിലാണ്.) പെണ്ണിൻെറ മാനമെന്നത് ആണിൻെറ പ്രശ്നമാണെന്നതാണ് ഈ പാട്ടിൻെറ ഒരർത്ഥം. തന്നെ അപമാനിച്ച തമ്പുരാൻെറ ഭാര്യയെ തൻെറ ഭർത്താവിനെക്കൊണ്ട് അപമാനിപ്പിച്ചാണല്ലോ ആർച്ച പ്രതികാരം നടത്തുന്നത്. കർമ്മസ്ഥാനത്ത് എപ്പോഴും പെണ്ണുതന്നെ. ആർച്ച തമ്പുരാനു വഴങ്ങുന്നത് കണ്ണൻെറ ജീവൻ രക്ഷിക്കാൻ വേണ്ടിയാണ്. അങ്ങനെ കണ്ണൻെറ ജീവനും മാനവും രക്ഷിച്ച് ആർച്ച 'ആദർശവനിത'യ്ക്ക് മാതൃകയായിത്തീരുന്നു.

നൂറ്റാണ്ടുകളോളം ഭരണം നടത്തിയ ഒരു ധർമ്മവ്യവസ്ഥയുടെ പ്രത്യയശാസ്ത്രപരമായ ഉപകരണങ്ങളുടെ പ്രവർത്തനരീതി എന്തായിരുന്നുവെന്ന് വടക്കൻപാട്ടുകളെ ആധാരമാക്കി പരിശോധിക്കുകയായിരുന്നു ഈ പഠനത്തിൽ. ഇവിടെ സ്വീകരിച്ച വിവരണാത്മകരീതി ഈ പ്രശ്നത്തിൻെറ സൂക്ഷ്മമായ അന്വേഷണത്തിന് ഉതകുന്നതല്ലെന്നു വരാം. കൂടുതൽ അപഗ്രഥനാത്മകമായ രീതിയിൽ ഈ പ്രശ്നം പഠിക്കേണ്ടതാണെന്നു മാത്രം സൂചിപ്പിക്കട്ടെ. □

# കേരളപഠനങ്ങൾ 6

## പാലിയം : സമരവും വിവരണങ്ങളും

ചെറായി രാമദാസ്

17 അപ്പുണ്ണി നമ്പ്യാർ (എഡി.), *വടക്കൻപാട്ടുകൾ*, പു. 17

18 പൂലുവൻ കൂറുള്ളവനായിരിക്കണം എന്നത് പ്രാസത്തിൻെറയോ പൂമാതൈയുടെയോ ആവശ്യമെന്നു നിശ്ചയമില്ല. ഒരുപക്ഷേ രണ്ടാവശ്യങ്ങളും അതു നിർവ്വഹിക്കുന്നെന്നുവരാം.

19 അച്ചുതാനന്ദൻ (സമാ.), 24 *വടക്കൻപാട്ടുകൾ*, പു. 295-301

സമകാലീന
# കവിത
# 6

*എഡിറ്റർ : കെ.ജി. ശങ്കരപ്പിള്ള*

കവിതകൾ

സച്ചിദാനന്ദൻ, മേതിൽ രാധാകൃഷ്ണൻ, പ്രേമ്ജി
ഗോപീകൃഷ്ണൻ, ജയശീലൻ, ആശാലത, വി.എം. ഗിരിജ, പ്രീത ജി.പി.,
സി.കൃഷ്ണൻനായർ, മധു.പി., പ്രദീപ് കണ്ണിപറമ്പ്, കെ.ജി. ശിവലാൽ,
പി.എൻ. വിജയൻ, ജയമോഹൻ, ശ്രീകുമാർ കരിയാട്, വി.കെ. ശ്രീരാമൻ,
മണമ്പൂർ രാജൻ ബാബു, എം.ടി. സാജു, പി.കെ. പാറക്കടവ്, എം.എൻ. കാരശ്ശേരി,
സച്ചിദാനന്ദൻ പുഴങ്കര, ജി. ശ്രീകുമാർ, എം.എം. സചീന്ദ്രൻ, എം. സഞ്ജീവ്,
രാധാകൃഷ്ണൻ പെരുമ്പള, കെ. ബിന്ദു, രാജൻ സി.എച്ച്

*പി. പുതിയ പഠനങ്ങൾ*

ആർ. രാമചന്ദ്രൻ, പി. രവീന്ദ്രൻ നായർ, ഇ.വി. രാമകൃഷ്ണൻ,
വി.സി. ശ്രീജൻ, സി. രാജേന്ദ്രൻ, പി.പി. രവീന്ദ്രൻ, സി.ആർ. രാജഗോപാലൻ,
ഡി. വിനയചന്ദ്രൻ, കെ. നാരായണചന്ദ്രൻ, കെ.സി. നാരായണൻ,
വി.സി. ഹാരിസ്, ബാലചന്ദ്രൻ വടക്കേടത്ത്, കെ.ബി. പ്രസന്നകുമാർ,
ഡോ: ടി.എൻ. സതീശൻ, ടി.പി. രാജീവൻ
എന്നിവരുടെ പി.കുഞ്ഞിരാമൻനായർ കവിതകളുടെ പഠനം.

കൂടാതെ തമിഴ്, നേപ്പാളി, ചിലി, ബ്രിട്ടീഷ് കവിതകൾ.

എം. ലീലാവതി, എം. ഗംഗാധരൻ, വടക്കേടത്തു പത്മനാഭൻ ഇവരുടെ ലേഖനങ്ങൾ

പേജ് 200. വില 15 രൂപ
വാർഷിക വരിസംഖ്യ 50 രൂപ

വരിസംഖ്യ അയക്കേണ്ട വിലാസം :
ചിത്തിര പബ്ലിഷേഴ്സ്
മാണിക്കത്ത് റോഡ്, കൊച്ചി 682 016

കവിതകളും ലേഖനങ്ങളും അയക്കേണ്ട വിലാസം :
കെ.ജി. ശങ്കരപ്പിള്ള
രാധാകൃഷ്ണാലയം, വാരിയംറോഡ്
തൃശൂർ 680 001

# ഇസ്ലാമിലെ *ഇജ്ത്തിഹാദും* വക്കം മൗലവിയുടെ മതനവീകരണ പ്രസ്ഥാനവും

*കെ.എം. സീതി*

## *ഒന്ന്*

## ഇസ്ലാമും മതപരിഷ്കരണവും

വളരെയേറെ തെറ്റിദ്ധരിക്കപ്പെട്ടിട്ടുള്ള ഒരു മതമാണ് ഇസ്ലാം. ഇസ്ലാമിനെക്കുറിച്ച് ഇപ്പോൾ നിലവിലിരിക്കുന്ന പല അബദ്ധധാരണകളും[1] കാലാന്തരത്തിൽ മുസ്ലീങ്ങളും അമുസ്ലീങ്ങളും ബോധപൂർവ്വമോ അല്ലാതെയോ സൃഷ്ടിച്ചെടുത്തിട്ടുള്ള ചില ബിംബങ്ങളിൽ നിന്നോ വ്യാഖ്യാനങ്ങളിൽനിന്നോ രൂപംകൊണ്ടിട്ടുള്ളതാണ്. ഇതിന് കാരണക്കാർ പാശ്ചാത്യപണ്ഡിതൻമാരും ചരിത്രകാരൻമാരും മാത്രമാണ് എന്ന് പറയുക വയ്യ. മുസ്ലിം സമൂഹത്തിൽ തന്നെ വേരുറച്ചുപോയ പല ശീലങ്ങളും അഭിവീക്ഷണങ്ങളും ഇത്തരം ചിന്താഗതിയെ പരിപോഷിപ്പിച്ചിട്ടുണ്ട്. എന്നാൽ സമകാലികരാഷ്ട്രീയ വ്യവഹാരത്തിൽ ഇസ്ലാം ഒരു പ്രധാനസ്ഥാനം

---

1 മലയാള സാഹിത്യത്തറവാട്ടിലെ പഴയതലമുറയിൽപ്പെട്ടവരും പുതിയ തലമുറയിൽപ്പെട്ടവരും ഇത്തരം അബദ്ധചിന്തകൾക്കടിമയായിപ്പോയിട്ടുണ്ട്. വള്ളത്തോളും കുമാരനാശാനും ആനന്ദുമെല്ലാം ഇക്കൂട്ടത്തിൽപ്പെടും. 1929ൽ ഗാന്ധിജിയുടെ ഷഷ്ഠ്യബ്ദപൂർത്തി സംബന്ധിച്ചുകൂടിയ ഒരു യോഗത്തിൽ വള്ളത്തോൾ നടത്തിയ പ്രസംഗം ഇങ്ങനെ പോകുന്നു; *മുസ്ലീങ്ങൾ വിഗ്രഹനിഗ്രഹികളാണ്. അതുകൊണ്ടാണ് ഹിന്ദുക്കളും അവരും തമ്മിൽ യോജിക്കാത്തത്. എന്നാൽ മുൻകാലങ്ങളിൽ മുസ്ലീങ്ങൾ ഹിന്ദുക്കളെപ്പോലെ വിഗ്രഹാരാധകരായിരുന്നു... ഈ വിഷയത്തിൽ കേവലം പൂർവ്വാചാരവിരോധമായ പ്രവൃത്തിയാണ് മുസ്ലീങ്ങൾ ചെയ്യുന്നത്..* വള്ളത്തോളിൻെറ പ്രസംഗത്തെ വിമർശിച്ചുകൊണ്ടുള്ള ഒരു ലേഖനം *ഐക്യം* വാരികയിൽ വക്കം മൗലവി എഴുതിയിട്ടുണ്ട്. (വോല്യം 3, ലക്കം 29, നവമ്പർ 14, 1929). മലബാർ കലാപം കഴിഞ്ഞ ഉടനെ പ്രസിദ്ധീകൃതമായ മഹാകവികുമാരനാശാൻെറ *ദുരവസ്ഥ*യിലെ ചില ഭാഗങ്ങൾ (ഉദാഹരണമായി *കേരള ജില്ലയിൽ കേദാരവും കാടുമൂരും മലകളുമാർന്ന ദിക്കിൽ, ക്രൂരമുഹമ്മദർ ചിന്തുന്ന ഹൈന്ദവച്ചോരയിൽ ചോന്നെഴും ഏറെനാട്ടിൽ*) മുസ്ലീങ്ങളെ കുറിച്ച് ഹിന്ദുക്കൾക്ക് വെറുപ്പും വിദ്വേഷവുമുണ്ടാക്കിയ കാര്യവും ഓർക്കുക. ആധുനിക തലമുറയിൽപ്പെട്ട ആനന്ദ് മതങ്ങളെ ഒരു പ്രത്യേക പരിപ്രേക്ഷ്യത്തിലൂടെ കാണാൻ ശ്രമിക്കുമ്പോൾ ഇസ്ലാമിനെ വിലയിരുത്തുന്നത് തികച്ചും വിവേകശൂന്യവും വിലക്ഷണവുമായ വീക്ഷണകോണിലൂടെയാണ്. ഇസ്ലാമിൻെറ ആരംഭദശയിലെ രാഷ്ട്രീയപരിസ്ഥിതി ഒട്ടും മനസ്സിലാക്കാതെ തികച്ചും അനുചിതമായി ഉദ്ധരണികൾ അടുക്കിവെച്ച് ഒരു 'പലായന' സിദ്ധാന്തം ദൃഢീകരിക്കുകയാണ് ആനന്ദ്. അദ്ദേഹത്തിൻെറ *ജൈവമനുഷ്യൻ*, പു. 63-71 കാണുക

വഹിക്കുന്നത് ചില സവിശേഷ സാഹചര്യങ്ങളുമായി ബന്ധപ്പെട്ടാണ്. 'ശീതയുദ്ധാനന്തര' ലോകത്തിൽ ഇസ്‌ലാം കമ്മ്യൂണിസത്തേക്കാൾ വലിയൊരു ഭീഷണിയാണെന്നും 'മുസ്‌ലിം മതമൗലികവാദം' ആപൽക്കരമായ പ്രത്യയശാസ്ത്രമാണെന്നുമെല്ലാം പാശ്ചാത്യപണ്ഡിതൻമാരും[2] ഭരണകർത്താക്കളും ആവർത്തിച്ച് പറയുമ്പോൾ നമ്മുടെ നാട്ടിലെ ഇടതുപക്ഷ ബുദ്ധിജീവികൾവരെ[3] അതേറ്റു പറയുവാൻ മടികാണിക്കുന്നില്ല. ഫാസിസത്തിൻെറയും നവഫാസിസത്തിൻെറയും വളർച്ചയുടെ സാഹചര്യങ്ങളിൽ നന്നായി ചെലവാകുന്ന ഒന്നാണ് ഈ 'മുസ്‌ലിം ഭീഷണി'. ആഗോളതലത്തിൽ സോവിയറ്റ് യൂണിയൻെറ പതനത്തിന് ശേഷം പാശ്ചാത്യരാജ്യങ്ങൾ വളരെ ബോധപൂർവ്വം വളർത്തിയെടുത്തുകൊണ്ടിരിക്കുന്ന ഭീഷണിയും ഇതുതന്നെ. ചുരുക്കത്തിൽ യാഥാസ്ഥിതിക മതമെന്ന് ഒരു വശത്തും പ്രാകൃത മതമെന്ന് മറുവശത്തും നൂറ്റാണ്ടുകളായി മുദ്രയടിക്കപ്പെട്ട ഇസ്‌ലാമിൻെറ വർത്തമാനകാല'പ്രസക്തി'യും ഭാവിയും നിർണ്ണയിക്കാൻ പോകുന്നത് മുസ്‌ലീങ്ങൾ മാത്രമല്ല, പ്രസ്തുത സമൂഹത്തിൻെറ പുറത്തുനിൽക്കുന്ന പ്രത്യയശാസ്ത്രങ്ങളും രാഷ്ട്രീയ ശക്തികളും കൂടിയാണ്. ഈ വർത്തമാന കാലസമസ്യകളെ എങ്ങിനെ നേരിടണമെന്നുള്ളതാണ് മുസ്‌ലിം സമൂഹത്തിൻെറ മുന്നിലുള്ള ഏറ്റവും വലിയ വെല്ലുവിളി.

ദേശകാലവ്യത്യാസമനുസരിച്ചുള്ള സാമൂഹിക-രാഷ്ട്രീയ പരിതഃസ്ഥിതികളിൽ രൂപം കൊള്ളുന്ന വൈവിദ്ധ്യമാർന്ന പ്രശ്നങ്ങളെ നേരിടാൻ ഇസ്‌ലാമിനുള്ള കെൽപ് ഏറെ ചർച്ചചെയ്യപ്പെട്ടിട്ടുള്ള വിഷയമാണ്. ഇസ്‌ലാമിൻെറ ആത്മീയാടിത്തറയും അതിൻെറ മൂലതത്വങ്ങളും അചലമെങ്കിലും സാമൂഹികപരിവർത്തനത്തിന് മതം ഏറെ പ്രാമുഖ്യം നൽകുന്നു. എന്നാൽ പ്രയോഗത്തിൽ ഈ പരിവർത്തനാഭിമുഖ്യം എത്രമാത്രം ദൃശ്യമാണ് എന്നന്വേഷിക്കേണ്ടിയിരിക്കുന്നു. പ്രവാചകൻമുഹമ്മദിൻെറ മരണശേഷം ഒരു നൂറ്റാണ്ട് കഴിയുന്നതിനുമുമ്പുതന്നെ സാമൂഹികമാറ്റത്തിനെതിരായുള്ള വെല്ലുവിളികൾ മുസ്‌ലിംസമൂഹത്തിൽ ആരംഭിച്ചു കഴിഞ്ഞിരുന്നു. യാഥാസ്ഥിതികർ ഇസ്‌ലാമിൻെറ നേതൃത്വം ഏറ്റെടുത്തതോടെ ഇത് കുടുതൽ പ്രകടമായി. ഇവർ മതത്തെ ദുർവ്യാഖ്യാനം ചെയ്തും അല്ലാതെയും നൂതനസിദ്ധാന്തങ്ങൾ ആവിഷ്കരിച്ചുതുടങ്ങിയതോടെ ഇസ്‌ലാം പ്രായോഗികതലത്തിൽ നിശ്ചലാവസ്ഥയിലായി. തുടർന്നുള്ള നൂറ്റാണ്ടുകളിൽ ദൈവശാസ്ത്രസംബന്ധിയായ ഒട്ടേറെ സമസ്യകൾ ഉരുത്തിരിയുകയും ഇസ്‌ലാം പലരുടെ കൈകളിൽ പലതരമായി മാറുകയും തിരിയുകയും ചെയ്തു. ഒടുവിൽ ഇസ്‌ലാമികനിയമശാസ്ത്രം നാലു വ്യത്യസ്തശാഖകളായി വഴിപിരിയുകയും കാലാന്തരത്തിൽ അതിനുള്ളിൽ തന്നെ രൂപംകൊണ്ട നൂതനസമ്പ്രദായങ്ങളും ശീലങ്ങളും ഇസ്‌ലാമിൻെറ തന്നെ തനതായ ലാളിത്യത്തെയും വഴക്കത്തെയും ചോദ്യം ചെയ്യുംവിധം വളർന്നു വികസിക്കുകയും ചെയ്തു. ദൈവശാസ്ത്രസംബന്ധിയായി മുസ്‌ലിംസമൂഹങ്ങളിൽ അവതരിപ്പിക്കപ്പെട്ട നിയമങ്ങളും കീഴ്‌വഴക്കങ്ങളും ഇസ്‌ലാമിൻെറ മൂലതത്വങ്ങളെ തന്നെ കീഴ്മേൽമറിക്കുന്നതും യുക്തിചിന്തയെ നിരുപാധികം തള്ളിക്കളയുന്നതുമായിരുന്നു.

സാമൂഹികമാറ്റത്തിനും യുക്തിചിന്തയ്ക്കും എതിരായിനിന്ന ശക്തികൾ മത

2 ബെർണാഡ് ലൂയിസ്, പാട്രിക് ബുക്കാനൻ, നെയ്പോൾ, സാമുവൽ പി. ഹണ്ടിംഗ്ടൻ തുടങ്ങിയവരുടെ സമീപകാല ലേഖനങ്ങളും കൃതികളും ശ്രദ്ധിക്കുക. ഇവരുടെ പക്ഷപാതപരമായ നിലപാടുകൾക്കുള്ള വിമർശനങ്ങൾക്ക് ജോൺ എസ്പൊസിറ്റോ, *ദി ഇസ്‌ലാമിക് ത്രെട്ട്* (1992), എഡ്വാഡ് സെയ്ദ്, *കവറിംഗ് ഇസ്‌ലാം* (1981) തുടങ്ങിയ പുസ്തകങ്ങൾ കാണുക.

3 മതമൗലികവാദത്തെക്കുറിച്ചുള്ള ചർച്ചയിൽ പങ്കെടുത്തുകൊണ്ട് സച്ചിദാനന്ദനും കെ.എൻ. പണിക്കരും *കലാകൗമുദി*യിൽ എഴുതിയ ലേഖനങ്ങൾ കാണുക. യഥാക്രമം, ലക്കം 100, 14 നവമ്പർ 1994, ലക്കം 101, 20 നവമ്പർ 1994.

ത്തിനുള്ളിൽ വളരെ പ്രബലമായിരുന്നിട്ടും ഇസ്‌ലാമിൻെറ പ്രാക്തനവിശുദ്ധിയേയും അതിൻെറ വിമോചനചേതനയേയും കണ്ട റിഞ്ഞ നിരവധി മതപണ്ഡിതൻമാരും മതപ രിഷ്കർത്താക്കളും മുസ്‌ലിംസമൂഹത്തിലെ ജീർണ്ണതകൾക്കെതിരെ പോരാടിയ ചരിത്ര മുണ്ട്. മാറിവരുന്ന സാമൂഹിക-രാഷ്ട്രീയസാ ഹചര്യങ്ങളിൽ ഇസ്‌ലാമിൻെറ വിമോചന ശക്തി അതിൻെറതന്നെ ആന്തരികശക്തി യിലും രീതിശാസ്ത്രത്തിലുമധിഷ്ഠിതമാ ണെന്നു വിശ്വസിച്ച അനേകം മതപ രിഷ്കർത്താക്കളിൽ അഗ്രഗണ്യനാണ് വക്കം മൗലവി. മൗലവിയുടെ ഇസ്‌ലാമികരീതി ശാസ്ത്രസംബന്ധിയായ രചനകളും പ്രായോ ഗികതലത്തിൽ ഇസ്‌ലാമിനെയും മുസ്‌ലിംസ മൂഹത്തെയും അജ്ഞതയുടെയും അന്ധവി ശ്വാസങ്ങളുടെയും നടുവിൽ നിന്ന് മോചിപ്പി ക്കാൻ നടത്തിയ പരിശ്രമങ്ങളും അദ്ദേഹത്തിന് ലോകമുസ്‌ലിം നവോത്ഥാനപ്രസ്ഥാന ത്തിൽ ഉന്നതസ്ഥാനം നൽകുന്നു.

നിർഭാഗ്യകരമെന്ന് പറയട്ടെ, വക്കം മൗ ലവിയുടെ രചനകളും പ്രവർത്തനങ്ങളും യഥാർഹമായി കേരളചരിത്രത്തിൽ രേഖപ്പെ ടുത്തിയിട്ടില്ല. മൗലവിയെക്കുറിച്ചുള്ള ചില പുസ്തകങ്ങൾ അടുത്തകാലത്ത് പ്രസിദ്ധപ്പെ ടുത്തിയിട്ടുണ്ടെങ്കിലും അതിലെല്ലാം അദ്ദേഹം മുൻകൈ എടുത്ത മതനവീകരണപ്രസ്ഥാന ത്തിൻെറ കേന്ദ്രവിഷയം വിസ്മരിച്ചുകളയു കയോ വിട്ടുകളയുകയോ ചെയ്തിട്ടുണ്ട്. കനേ ഡിയൻ ചരിത്രകാരനായ റോളണ്ട് മില്ലർ കേര ളക്കരയിൽ വന്ന് കാൽനൂറ്റാണ്ടോളം താമസിച്ച് മാപ്പിളമാരെക്കുറിച്ച് ഒരു പുസ്തകം രചിച്ചി ട്ടുണ്ട്. കേരളത്തിലെ ഇസ്‌ലാമികമതപരിഷ്ക രണത്തിൻെറ കാറ്റ് ആദ്യം വീശുന്നത് തെക്ക് തിരുവിതാംകൂർഭാഗത്തുള്ള വക്കത്തു നിന്നാ ണെന്നും അതിൻെറ നെടുനായകൻ വക്കം മൗലവിയാണെന്നും മില്ലർ സമ്മതിക്കുന്നു ണ്ടെങ്കിലും മൗലവിയുടെ പ്രസ്ഥാനം അടിസ്ഥാനപരമായി ഒരു 'യാഥാസ്ഥിതികമ തപരിഷ്കരണ'മായിരുന്നു എന്നാണ് ഒടുവി ലദ്ദേഹം ചെന്നെത്തിനിൽക്കുന്ന നിഗമനം.[4] വക്കം മൗലവിയെക്കുറിച്ച് പുറത്തിറങ്ങിയ മറ്റൊരു പുസ്തകത്തിൽ (ഒരു പക്ഷെ ആദ്യത്തെ ജീവചരിത്രം) ദേശീയ സ്വാതന്ത്ര്യ സമരചരിത്രത്തിൽ മൗലവിക്ക് വലിയൊരു സ്ഥാനമുണ്ടെന്ന് നിരവധി നാടകീയ മുഹൂർത്തങ്ങൾ അവതരിപ്പിച്ചുകൊണ്ട് സ്ഥാ പിക്കുന്നുണ്ട്.[5] വാസ്തവത്തിൽ ഇത് മൗലവി യുടെ സവിശേഷവ്യക്തിത്വത്തിൻെറ ഒരു വശം മാത്രമാണ്. എന്നാൽ മൗലവിയുടെ വ്യക്തിത്വത്തിൻെറ മറ്റ് ഒട്ടേറെ മാനങ്ങൾ - മതത്തെക്കുറിച്ചുള്ള ഉൾക്കാഴ്ചയും മൗലിക ചിന്തകളും സാമൂഹികപ്രതിബദ്ധതയും - സവിസ്തരം വെളിപ്പെടുത്തുന്നവയാണ് അദ്ദേ ഹത്തിൻെറ രചനകളും പ്രസംഗങ്ങളും. ഇവ യെല്ലാം ചികഞ്ഞെടുത്ത് വക്കം മൗലവിയുടെ ഇസ്‌ലാഹിപ്രസ്ഥാനത്തെ അതിൻെറ കേന്ദ്ര ബിന്ദുവിൽ പുനഃപ്രതിഷ്ഠിക്കുകയാണ് ഈ പ്രബന്ധത്തിൻെറ മുഖ്യലക്ഷ്യം.

വക്കം മൗലവിയുടെ പ്രവർത്തന മണ്ഡലം അതിവിശാലമായിരുന്നു. സാമൂഹി ക-രാഷ്ട്രീയരംഗത്ത് തൻെറ പ്രവർത്തനങ്ങളു മായി മുന്നോട്ടുപോകുമ്പോഴാണ് കേരള ത്തിൽ ഇസ്‌ലാമിനുണ്ടായ അപചയവും മുസ്‌ലിംസമുദായത്തെ പൊതുവിൽ ഗ്രസിച്ചി രുന്ന ജീർണ്ണതയും നേരിട്ടുമനസ്സിലാക്കാൻ മൗലവിക്ക് സാധിച്ചത്. തിരുവിതാംകൂർ ദേ ശത്ത് അന്ന് നടമാടിയിരുന്ന അക്രമവും അനീ തിയും അഴിമതിയും രാഷ്ട്രീയ ഉപജാപങ്ങളും തുറന്നുകാണിക്കാനും അതിനെതിരെ പൊതു ജനാഭിപ്രായം സംഘടിപ്പിക്കാനുമായി മൗലവി 1905ൽ സ്ഥാപിച്ച *സ്വദേശാഭിമാനി* പത്രം കേരളത്തിലെ സാമൂഹിക വിമോചന ചരിത്രത്തിൽ എന്തുകൊണ്ടും പ്രഥമസ്ഥാന

4 റോളണ്ട് ഇ. മില്ലർ, *മാപ്പിളാ മുസ്‌ലിംസ് ഒഫ് കേരള : എ സ്റ്റഡി ഇൻ ഇസ്‌ലാമിക് ട്രെൻഡ്സ്* (മദ്രാസ് : പുതിയ പതിപ്പ്, 1992) പു. 270 - 74

5 എം. മുഹമ്മദ് കണ്ണ്, *വക്കം മൗലവി* (കോട്ടയം : 1981)

ത്തിനർഹമാണ്. ഒരു പത്രമുടമയ്ക്ക് സ്വാഭാവികമായുണ്ടാവുന്ന ആർത്ഥികലക്ഷ്യങ്ങളൊന്നും മൗലവിക്കില്ലായിരുന്നു. 'ഭയകൗടില്യലോഭങ്ങൾ വളർക്കില്ലൊരു നാടിനെ' എന്ന മുഖമുദ്രയോടെ ജനമദ്ധ്യത്തിലേക്കിറങ്ങിയ *സ്വദേശാഭിമാനി* കൂടുതൽ വീറും വാശിയും കാണിക്കാൻ തുടങ്ങിയത് രാമകൃഷ്ണപിള്ള 1907ൽ പത്രാധിപത്യം ഏറ്റെടുത്തശേഷമാണ്. അന്ന് *സ്വദേശാഭിമാനി*യോട് കിടപിടിക്കാൻപോന്ന പത്രങ്ങൾ ഇന്ത്യയിൽതന്നെ ഇല്ലായിരുന്നു എന്നതാണ് സത്യം. രാജഭരണത്തിൻകീഴിൽ നടമാടിയിരുന്ന കൊള്ളരുതായ്മകൾക്കെതിരെ പൊരുതിയതിൻെറ ഫലമായി 1910ൽ പത്രം കണ്ടുകെട്ടുകയും രാമകൃഷ്ണപിള്ളയെ നാടുകടത്തുകയും ചെയ്തു. ഇതോടെ 'സ്വദേശാഭിമാനി രാമകൃഷ്ണപിള്ള' കേരളചരിത്രത്തിൽ ഉൽകൃഷ്ടമായൊരു സ്ഥാനത്തിനർഹനായി. നിർഭാഗ്യകരമെന്നു പറയട്ടെ *സ്വദേശാഭിമാനി*ക്ക് നീണ്ട അഞ്ചുവർഷക്കാലം ഊടും പാവും നൽകിയ വക്കം മൗലവി കേരളത്തിൻെറ സാമൂഹിക വിമോചനചരിത്രത്തിൽ ഏറെയൊന്നും ശ്രദ്ധിക്കപ്പെടാതെ പോയി. *സ്വദേശാഭിമാനി* ദുരന്തം നേരിട്ടെങ്കിലും വക്കം മൗലവിയുടെ വിമോചന പ്രസ്ഥാനം കൂടുതൽ സാർത്ഥകമായൊരു ദിശയിലേക്ക് നീങ്ങുകയായിരുന്നു തുടർന്നുള്ള മൂന്ന് ദശകങ്ങളിൽ.

## *രണ്ട്*

## ഇസ്ലാഹി പ്രസ്ഥാനം

വക്കം മൗലവി ആരംഭിച്ച മതനവീകരണപ്രസ്ഥാനം കേരളത്തിലെ മുസ്‌ലിംസമുദായത്തിലാകെ മാറ്റത്തിൻെറ അലയൊലികൾ സൃഷ്ടിച്ചു. മൗലവിയുടെ *മുസ്‌ലിം* (1906), *അൽ-ഇസ്‌ലാം* (1918), *ദീപിക* (1931) തുടങ്ങിയ ആനുകാലികപ്രസിദ്ധീകരണങ്ങൾ അദ്ദേഹത്തിൻെറ മൗലിക ചിന്തകളുടെ ബഹിസ്ഫുരണങ്ങളായിരുന്നു. സമുദായത്തിലെ യാഥാസ്ഥിതിക-പ്രതിലോമശക്തികൾക്കെതിരെയുള്ള ശക്തമായ പോരാട്ടത്തിന് മൗലവി തൻെറ തൂലിക ചലിപ്പിക്കുകയും കേരളത്തിലങ്ങോളമിങ്ങോളം സഞ്ചരിച്ച് മുസ്‌ലിംനവോത്ഥാനത്തിൻെറ സന്ദേശം ജനങ്ങളിലെത്തിക്കുകയും ചെയ്തു. മുസ്‌ലിം സമുദായത്തെ പൊതുവിൽ ബാധിച്ചിരുന്ന ദുഷ്പ്രവണതകൾക്കും ദുരാചാരങ്ങൾക്കും എതിരായി മൗലവി അനുസ്യൂതം പൊരുതി. മാത്രമല്ല ആധുനികവിദ്യാഭ്യാസത്തിലൂടെ സാമൂഹികവും ദൈവശാസ്ത്രപരവുമായ പ്രശ്നങ്ങൾ യുക്തിയുക്തമായും തുറന്ന മനസ്സോടെയും സമീപിക്കേണ്ടതിൻെറ ആവശ്യകത അദ്ദേഹം മുസ്‌ലീങ്ങളെ ഉദ്ബോധിപ്പിച്ചു. മതം, ചരിത്രം, സംസ്കാരം എന്നിവയിലുള്ള അഗാധപാണ്ഡിത്യവും സാമൂഹികവികസനത്തെക്കുറിച്ചുള്ള വിശാലവീക്ഷണവും ഇസ്ലാഹിപ്രസ്ഥാനത്തെ മുന്നോട്ടു നയിക്കുന്നതിന് മൗലവിയെ ഒട്ടുവളരെ സഹായിച്ചിട്ടുണ്ട്. ഇസ്‌ലാമിക നവോത്ഥാനനായകൻമാരായ ജമാലുദ്ദീൻ അഫ്ഘാനി, ഷെയ്ഖ് മുഹമ്മദബ്ദു, മുഹമ്മദിബ്നു അബ്ദുൽ വഹാബ്, ഇമാം ഗസാലി, ഇബ്ന് തൈമിയാ, ഷാവലിയുല്ലാ, സർ സെയ്ദ് അഹമ്മദ് ഖാൻ, റഷീദ് റിദാ തുടങ്ങിയവരുടെ ചിന്തകളും പ്രവർത്തനങ്ങളും സ്വാംശീകരിക്കുകയും ആ ധൈഷണികശൃംഖലയിലെ ഒരു സവിശേഷ വ്യക്തിത്വമായി സ്വയം ഉയരുകയും ചെയ്തു.

*തൗഹീദ്* (ഏകദൈവ വിശ്വാസം), *ഇജ്തിഹാദ്* (സ്വതന്ത്രവിചിന്തനം) *ശരിയത്ത്* (മതനിയമങ്ങൾ), സ്ത്രീകളുടെ അവകാശങ്ങൾ എന്നിവ മൗലവിയുടെ ഇസ്ലാഹി പ്രസ്ഥാനത്തിലെ സജീവവിഷയങ്ങളായിരുന്നു. മൗലവിയുടെ വ്യാഖ്യാനരീതിശാസ്ത്രത്തിൻെറ അടിസ്ഥാനഘടനതന്നെ *തൗഹീ*ദിലും *ഇജ്തിഹാ*ദിലുമധിഷ്ഠിതമായിരുന്നു. *ഇജ്തിഹാ*ദിന് അറബി അകാരാദിയിൽ നിരവധി അർത്ഥതലങ്ങളുണ്ട്. 'ഉദ്യുക്തമായ പരിശ്രമ'മെന്ന് പൊതുവെ പറയുന്ന *ഇജ്തിഹാ*ദിന് ബൗദ്ധികവും പ്രായോഗികവുമായ ചില ലക്ഷ്യങ്ങളുണ്ട്.[6] *ഖുർ ആ*നിൽനിന്നും *ഹദീ*സിൽ (നബിവചനങ്ങൾ) നിന്നും യുക്തിയുക്തം നിയമങ്ങളും വ്യാഖ്യാനങ്ങളും വികസിപ്പിച്ചെടുക്കാനുള്ള മതപണ്ഡിതൻെറ

സ്വാതന്ത്ര്യമാണ് അത് ഉദ്ഘോഷിക്കുന്നത്. ഇസ്‌ലാമിന്റെ 'ചാലനതത്വ'മായി കവിയും പണ്ഡിതനുമായ സർ മുഹമ്മദ് ഇക്ബാൽ കാണുന്നതും *ഇജ്ത്തിഹാദി*നെയാണ്.[7]

*ഇജ്ത്തിഹാദ്* മുഖ്യമായും മൂലഗ്രന്ഥവുമായി *(ഖുർആനും ഹദീസും)* ബന്ധപ്പെട്ടാണ് വിവക്ഷിക്കുന്നത്. മൂലഗ്രന്ഥത്തിന്റെ പ്രസക്തഭാഗങ്ങളുടെയോ ഗ്രന്ഥത്തിന്റെ തന്നെയോ പ്രാമാണീകരണവും തുടർന്ന് അതിന്റെ വ്യാഖ്യാനവുമാണ് *ഇജ്ത്തിഹാദ്* ലക്ഷ്യമാക്കുന്നത്. മൂലഗ്രന്ഥത്തെക്കുറിച്ചുള്ള സമീക്ഷയ്ക്ക് ഇത് കാരണമാവുന്നു എന്നുമാത്രമല്ല യുക്തിയുക്തമായ രീതിശാസ്ത്രതത്വങ്ങൾ വികസിപ്പിച്ചെടുക്കുകയും *ഇജ്ത്തിഹാ*ദിലൂടെ സാദ്ധ്യമാവുന്നു. *ഖുർ ആനെയും സുന്നത്തി*നെയും (നബിചര്യ) അടിസ്ഥാനപ്പെടുത്തി വ്യക്തമായ തീർപ്പുകൽപിക്കുവാൻ സാധിക്കാതെ വരുമ്പോൾ യുക്തിവിചാരം *(ഖിയാസ്)*, ന്യായാവകാശം *(ഇസ്തിഹ്സാൻ)*, പൊതുനൻമ *(ഇസ്തിലാഹ്)*, അനുമാനം *(ഇസ്തിദ്‌ലാൽ)* എന്നീ വഴികളിലൂടെയാണ് തീരുമാനങ്ങളെടുക്കേണ്ടത്. എന്നാൽ ചില പണ്ഡിതൻമാരുടെ അഭിപ്രായത്തിൽ *ഹദീസി*ന്റെ കാര്യത്തിൽ മാത്രമേ *ഇജ്ത്തിഹാ*ദിന് പ്രസക്തിയുള്ളൂ. *ഖുർ ആന്* തർക്കമറ്റ പ്രാമാണ്യമുണ്ടെന്നും പാഠവിമർശനവ്യവഹാരത്തിലൂടെ അതിന്റെ മൗലികത സാക്ഷ്യപ്പെടുത്തേണ്ട കാര്യമില്ലെന്നും അവർ വാദിക്കുന്നു. എന്നാൽ നിയമങ്ങളെ സംബന്ധിച്ച് കൃത്യവും വിശദവുമായ പ്രസ്താവനകളോ രേഖകളോ *ഖുർആ*നിലോ *ഹദീസി*ലോ കാണാൻ സാധിച്ചെന്ന് വരില്ല. ഇസ്‌ലാമിൽ നിയമങ്ങളെ വികസിപ്പിച്ചെടുക്കുന്നതിനായി *ഖുർ ആ*ന്റെ പ്രസക്തമായ സൂക്തങ്ങളെ അവലംബിക്കുമ്പോൾ പ്രസ്തുത സൂക്തങ്ങളുടെ ബാഹ്യാർത്ഥത്തിലല്ല മൂലഗ്രന്ഥത്തിന്റെ സമുച്ചയത്തിലാണ് മുഖ്യമായും ശ്രദ്ധിക്കേണ്ടത്. വക്കം മൗലവിയുടെ *ഖുർ ആൻ* വ്യാഖ്യാന രീതിശാസ്ത്രരചനകളിൽ അതീവ പ്രാധാന്യത്തോടെ പറയുന്നതും ഇതേ കാര്യമാണ്.

മൗലവിയുടെ അഭിപ്രായം 'ബുദ്ധിക്ക് അസംഭവ്യമായി കാണുന്ന ബാഹ്യാർത്ഥത്തോടുകൂടിയ വല്ല വാക്യങ്ങളും *ഖുർ ആനി*ലോ *ഹദീസി*ലോ കാണുന്നതായാൽ ആ ബാഹ്യാർത്ഥമല്ല അവിടെ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതെന്നും ബുദ്ധിനിഷേധിക്കാത്ത ഏതോ അർത്ഥം അവിടെ ഉണ്ടെന്നുമാണ്. ബുദ്ധിക്കും പ്രമാണത്തിനും തമ്മിൽ വിരുദ്ധഭാവം തോന്നിപ്പിക്കുന്ന ദിക്കിൽ ആ പ്രമാണവചനത്തെ സംബന്ധിച്ച്... ബുദ്ധിക്കു തന്നെ പ്രാമാണ്യം' കൊടുക്കുന്ന ഒരു മാർഗ്ഗത്തെ സ്വീകരിക്കണമെന്നാണ് മൗലവി പറയുന്നത്.[8] മാത്രമല്ല ഹിജ്റാ 500ന് ശേഷം *ഇജ്ത്തിഹാ*ദിന്റെ വാതിൽ അടയ്ക്കപ്പെട്ടുപോയി എന്ന് വാദിക്കുന്നവരുടെ അഭിപ്രായത്തെ വക്കം മൗലവി ശക്തിയുക്തം ഖണ്ഡിക്കുന്നു. ലോകാവസാനംവരെയും എല്ലാ കാലത്തും *മുജ്തഹീ*ദിങ്ങൾ (സാമൂഹികപരിഷ്കർത്താക്കൾ) ഉണ്ടായിരിക്കേണ്ടതാവശ്യമാണെന്ന് മൗലവി ചൂണ്ടിക്കാട്ടി. ഒരു *മുജ്തഹീദ്* അന്യരുടെ അഭിപ്രായത്തെ കണ്ണുമടച്ച് പിന്തുടരാൻ പാടില്ല എന്നുള്ള കാര്യവും അദ്ദേഹം അടിവരയിട്ടു പറഞ്ഞു.[9] ഷാഫി, ഹനഫി, മാലിക്കി, ഹംബലി എന്നീ ഇസ്‌ലാമിലെ നാല് അംഗീകൃത നിയമവ്യവസ്ഥകളിൽ *(മദ്ഹബ്)* ഒന്നി

---

6 ബർണാഡ് ജി. വെയ്സ്, 'ഇജ്ത്തിഹാദ്', *ദി എൻസൈക്ലോപീഡിയ ഓഫ് റിലിജിയൻ* (ന്യൂയോർക്ക് : 1987) വോള്യം 7, പു. 90-92.

7 സർ മുഹമ്മദ് ഇക്ബാൽ, *ദ റീകൺസ്ട്രക്ഷൻ ഓഫ് റിലിജിയസ് തോട്ട് ഇൻ ഇസ്‌ലാം* (ലാഹോർ : 1982) പു. 148

8 എസ്. മുഹമ്മദ് അബ്ദാ (എഡി.), *വക്കം മൗലവിയുടെ തെരഞ്ഞെടുത്ത കൃതികൾ* (വക്കം : 1979), പു. 134

9 വക്കം മൗലവി, *ഔഉ-സ്സബാഹ്* (നിലക്കാമുക്ക് : 1930) ഈ കൃതി ഇബ്നു തൈമിയ്യായെയും മുഹമ്മദ് അബ്ദുൾ വഹ്ഹാബിനെയും ഭർത്സിച്ചുകൊണ്ടുള്ള ഒരു ലഘുലേഖയ്ക്കുള്ള മറുപടിയാണ്. മുഹമ്മദ് അബ്ദാ (എഡി.), *തെരഞ്ഞെടുത്ത കൃതികൾ*, പു. 312-313

നോടുപോലും പ്രത്യേക പക്ഷപാതമില്ലാത്ത സ്വതന്ത്രബുദ്ധികളായ മഹാൻമാർ എഴുതിയിട്ടുള്ള വ്യാഖ്യാനങ്ങളെയും ഗ്രന്ഥങ്ങളെയും മാത്രം *ഖുർ ആൻ*റയും *ഹദീസി*ൻെറയും ഗ്രഹണത്തിന് സഹായകമായി സ്വീകരിക്കണമെന്നാണ് വക്കം മൗലവി ഉദ്ബോധനം ചെയ്തിട്ടുള്ളത്.[10]

പൊതുക്കാര്യങ്ങളിൽ പൊതുആലോചനകൊണ്ട് തീരുമാനമെടുക്കണമെന്ന മതത്തിൻെറ സിദ്ധാന്തം വക്കം മൗലവി എടുത്തു പറഞ്ഞിട്ടുണ്ട്. 'കാര്യങ്ങളിൽ അവരുമായി ആലോചിക്കുക' *(ഖുർ ആൻ)* എന്ന നിബന്ധനയനുസരിച്ച് മുഹമ്മദ്നബി പൊതുവിഷയങ്ങളിൽ തൻെറ അനുയായികളുമായി ആലോചിക്കുമായിരുന്നു. ആദ്യത്തെ നാല് ഖലീഫാമാരും അതേ രീതിതന്നെ അവലംബിച്ചിരുന്നു. ഉമയ്യാവർഗ്ഗക്കാരുടെ ഖലീഫാമാരുടെ ഭരണം മുതൽ ഈ സമ്പ്രദായത്തിന് ഭംഗം തട്ടിത്തുടങ്ങി. അബ്ബാസിയാക്കളുടെ കാലത്ത് സ്വേച്ഛാധികാരം വേരുറയ്ക്കാനാരംഭിച്ചു. പിന്നീടുണ്ടായ മുസ്‌ലിംഭരണാധികാരികളിൽ അപൂർവ്വം പേരൊഴിച്ചുള്ളവരിലെല്ലാം സ്വേച്ഛാധികാരം തന്നെ മുന്നിട്ടുനിന്നു. ഇത് തന്നെയായിരുന്നു ലോകത്തിൽ ഇസ്‌ലാം ക്ഷയിക്കാനുണ്ടായ പ്രധാനകാരണമെന്ന് വക്കം മൗലവി ചൂണ്ടിക്കാട്ടി.[11]

ഇസ്‌ലാമികനിയമങ്ങളെ *(ശരിയത്ത്)* കുറിച്ചുള്ള വക്കം മൗലവിയുടെ നിരീക്ഷണങ്ങൾ മൗലികവും ആനുകാലികപ്രസക്തിയുള്ളതുമാണ്. *ശരിയത്തിന്* കാലാനുസൃതമായ മാറ്റങ്ങൾ പാടില്ലെന്ന് കൽപിച്ചിരുന്ന മുസ്‌ലിംസമുദായമദ്ധ്യത്തിൽ (ഈ വാദഗതിക്ക് ഇന്നും മാറ്റമുണ്ടായിട്ടില്ല) മൗലവിയുടെ ചിന്തകൾ ഒരു കൊടുങ്കാറ്റുതന്നെ സൃഷ്ടിച്ചു. ഇസ്‌ലാംമതത്തിലെ ധർമ്മാധർമ്മങ്ങളെ നിർണ്ണയിക്കുന്ന പ്രമാണങ്ങൾ *ഖുർആനും ഹദീസു*മാണെന്ന് അംഗീകരിച്ചുകൊണ്ടുതന്നെയാണ് വക്കം മൗലവി ഈ വിഷയത്തിൽ കൂടുതൽ ഉൾക്കാഴ്ചയോടെ കാര്യങ്ങൾ തുറന്നുപറഞ്ഞത്. ലൗകിക വിഷയങ്ങളിൽ അപ്പോഴപ്പോഴത്തെ സ്ഥിതികൾക്കനുസരിച്ച് ഗുണമാണെന്ന് കാണുന്ന കാര്യങ്ങളെ സ്വാഭിപ്രായമനുസരിച്ചു പ്രവർത്തിച്ചുകൊള്ളുവാൻ ചില പൊതുവിധികളുണ്ടെന്ന് അദ്ദേഹം ഓർമ്മിപ്പിച്ചു. മൗലവിയുടെ 'ഇസ്‌ലാമിക് മാനിഫെസ്റ്റോ' എന്നറിയപ്പെടുന്ന *ഇസ്‌ലാം മതസിദ്ധാന്ത സംഗ്രഹ*ത്തിൽ അദ്ദേഹം എഴുതി:

> *.. ആത്മീയ വിഷയങ്ങൾ ഒരിക്കലും ഭേദപ്പെടാവുന്നവയല്ലാത്തതുകൊണ്ട് അവയെസംബന്ധിച്ച വിധികൾക്ക് മാറ്റമുണ്ടാകേണ്ട ആവശ്യമില്ല... ലൗകിക കാര്യങ്ങളാകട്ടെ ദേശകാലവ്യത്യാസമനുസരിച്ച് ഭേദപ്പെടാവുന്നതും നവീനമായി ഓരോ വിഷയങ്ങൾ ഉൽഭവിച്ചുകൊണ്ടിരിക്കാവുന്നതുമാകകൊണ്ട് അവ ക്ലിപ്തമായ ഒരു പരിധിയിൽ അടങ്ങുന്നതല്ല. അതിനാൽ ആ വിഷയങ്ങളെ സംബന്ധിച്ചിടത്തോളം ഗുണങ്ങളെ ഗ്രഹിക്കുക, ദോഷങ്ങളെ നിരസിക്കുക, വിധികളിൽ നീതിയെ ദീക്ഷിക്കുക, അവകാശങ്ങൾ സമമാകുന്നു, അനീതി ചെയ്യരുത്, അക്രമം ചെയ്യരുത്, ചതി ചെയ്യരുത് ഇങ്ങനെ ചില പൊതുനിയമങ്ങളെയാണ് ഇസ്‌ലാംമതം സ്ഥാപിച്ചിരിക്കുന്നത്. ഈ വക നിയമങ്ങളെ അടിസ്ഥാനപ്പെടുത്തി ഓരോ വിശേഷസംഗതികൾക്ക് യുക്തങ്ങളായ വിധികൾ നിശ്ചയിക്കുവാൻ മതവിഷയത്തിൽ ശരിയായ ജ്ഞാനമുള്ള വിദ്വാൻമാർക്ക് സ്വാതന്ത്ര്യമുണ്ട്. രാജ്യകാര്യങ്ങൾ തുടങ്ങിയ വ്യവഹാരവിഷയങ്ങൾ, നാഗരികവിഷയങ്ങൾ മുതലായ പൊതുവിഷയങ്ങളിൽ വേണ്ട കാര്യബോധവും നീതിനിഷ്ഠയുമുള്ള അധികാരസ്ഥൻമാർ നിശ്ചയിക്കുന്ന വിധികളെ അനുസരിച്ച് നടക്കേണ്ടത് പൊതുജനങ്ങളുടെ കടമയാകുന്നു.*[12]

യാഥാസ്ഥിതികത്വത്തിൻെറ ഉരുക്കുകോട്ടകൾ ഇളകാൻ തുടങ്ങിയതോടെ മതപണ്ഡിതരെന്ന സ്വകൽപിതപദവിയുമായി കേരളത്തിലങ്ങോളമിങ്ങോളം മുസ്‌ലിം സമു

10 വക്കം മൗലവി, 'ഇസ്‌ലാം മതനവീകരണം', *സഹൃദയോപഹാരം* (ഇടവാ : 1930). *തെരഞ്ഞെടുത്ത കൃതികൾ*, പു. 167-68

11 *മുഹമ്മദ് അബ്ദ്ദാ (എഡി.), തെരഞ്ഞെടുത്ത കൃതികൾ*, പു. 129-30

12 *അതേപുസ്തകം, പു. 128*-29

ദായത്തിൽ നിർണ്ണായക സ്വാധീനം ചെലുത്തിയിരുന്ന മൗലവിമാരും മുസലിയാക്കൻമാരും വക്കം മൗലവിക്കെതിരെ അരയും തലയും മുറുക്കി രംഗത്തെത്തി. മൗലവിതന്നെ ചൂണ്ടിക്കാട്ടിയപോലെ 'മതനവീകരണത്തിനെതിരായി ഇളകിവരുന്ന ഭയങ്കര കൊടുങ്കാറ്റിനെ എതിർത്തു നിൽക്കാൻ അസാമാന്യമായ മനഃശക്തിയുള്ളവരെ കൊണ്ടു മാത്രമേ സാധിക്കുകയുള്ളൂ.' ഈ അസാധാരണധൈര്യവും നിശ്ചയദാർഢ്യവും ധിഷണയും ഒത്തുചേർന്ന അപൂർവ്വ വ്യക്തിത്വമായിരുന്നു വക്കം മൗലവി.

'ചുറ്റുമുള്ള അവസ്ഥകൾക്ക് യോജിക്കാത്ത വിധത്തിൽ ജീവിക്കുന്ന ഏതൊരു സമുദായവും ലോകത്തിൽ അഗണ്യകോടിയിൽ തള്ളപ്പെടുമെന്ന'[13] തിരിച്ചറിവ് വക്കം മൗലവിക്ക് സമുദായോദ്ധാരണ പ്രവർത്തനങ്ങൾക്കുള്ള കരുത്ത് നൽകി. 'ഉദരനിമിത്തം ആത്മീയഗുരുക്കൻമാരുടെയും മതവിദ്വാൻമാരുടെയും വേഷംധരിച്ചു നടക്കുന്ന ഒരു തരം മൂഢബുദ്ധികളുടെ ദുർബോധനങ്ങൾക്ക് അടിമയായിപോയ മുസ്ലിം സമുദായത്തെ[14] വെളിച്ചത്തിൻെറ വീഥിയിലേക്ക് നയിച്ചത് വക്കം മൗലവിയാണ്. മലയാളം കാഫിറിൻെറയും, ഇംഗ്ലീഷ് നരകത്തിൻെറയും ഭാഷയാണെന്നു വിശ്വസിച്ച് ആധുനികവിദ്യാഭ്യാസത്തിൽ നിന്ന് അകന്നുനിന്നിരുന്ന ഒരു സമുദായമദ്ധ്യത്തിലായിരുന്നു വക്കം മൗലവി തൻെറ പ്രവർത്തനങ്ങൾ ആരംഭിച്ചത്. അക്കാലത്ത് പൊതുവിദ്യാലയങ്ങളിലെ അഭ്യസനം മുസ്ലീങ്ങൾക്ക്, പ്രത്യേകിച്ച് സ്ത്രീകൾക്ക്, നിഷിദ്ധമായിരുന്നു. മതപാഠശാലകളിൽ അറബിഅക്ഷരങ്ങൾ കൂട്ടിച്ചേർത്ത് വായിക്കാനുള്ള സാഹചര്യം മാത്രമാണ് അന്നുണ്ടായിരുന്നത്. ഇത് സ്വാർത്ഥമതികളായ മൗലവിമാരും മുസലിയാക്കൻമാരും നല്ലവണ്ണം ചൂഷണം ചെയ്തു. മുസ്ലീങ്ങളുടെ ശോച്യാവസ്ഥക്കുള്ള പ്രധാന കാരണം വിദ്യാഭ്യാസത്തിൻെറ കുറവാണെന്നും മതത്തെക്കുറിച്ചുള്ള തെറ്റായ അവബോധമാണ് മുസ്ലിം ലോകത്തെ കാലാന്തരത്തിൽ ചൈതന്യരഹിതമാക്കിത്തീർത്തതെന്നും കാലഗതിക്കനുസരണമായി ഉയരാൻവിടാതെ അവരെ അമർത്തിവച്ചുകൊണ്ടിരിക്കുന്നതെന്നും വക്കം മൗലവി ഓർമ്മിപ്പിച്ചു.[15]

മുസ്ലിം സാമൂഹ്യ പരിഷ്കരണസംരംഭങ്ങളുടെ ആവശ്യകത ബോദ്ധ്യപ്പെട്ട അദ്ദേഹം സമുദായത്തെ ഗ്രസിച്ചിരുന്ന മാറാരോഗങ്ങളെ ഒന്നൊന്നായി നേരിട്ടു. ആദ്യമായി 'അവാന്തര മതങ്ങൾ' സൃഷ്ടിച്ച പ്രശ്നങ്ങൾ മൗലവി അപഗ്രഥിച്ചു:

> *ഭിന്നിക്കരുതെന്ന ഖുർ ആൻ ശാസനകളെ ഗണ്യമാക്കാതെ (മുസ്ലീങ്ങൾ) ഓരോ പുതിയ അഭിപ്രായങ്ങളെയും സിദ്ധാന്തങ്ങളെയും അവലംബിച്ച് അനേകശാഖകളായും ഉപശാഖകളായും തിരിഞ്ഞു. ഓരോ കക്ഷികളും തങ്ങളുടെ അഭിപ്രായങ്ങളോടും സിദ്ധാന്തങ്ങളോടും ഒപ്പിക്കുവാനായി ഖുർആൻ വാക്യങ്ങളേയും ഹദീസുകളേയും ഇച്ഛാനുസരണം വ്യാഖ്യാനിച്ച് തങ്ങളുടെ അഭിപ്രായങ്ങളേയും സിദ്ധാന്തങ്ങളെയും ഇസ്ലാംമതമാക്കിത്തീർത്തു. ഈ അവാന്തരമതങ്ങൾ ഇസ്ലാംമതത്തിൻെറ ഏകത്വത്തെ നശിപ്പിച്ച് അതിന് വിവിധത്വമുണ്ടാക്കുകയാൽ അതിൻെറ ജീവശക്തിയും ഓജസ്സും വീര്യവും ക്ഷയിച്ചുപോവുകയും അതിൻെറ യഥാർത്ഥരൂപം ഒരന്യന് തിരിച്ചറിയുവാൻ നിവൃത്തിയില്ലാതായിത്തീരുകയും അതിൻെറ അകൃത്രിമ പ്രകൃതി കൃത്രിമമായി മാറുകയും ചെയ്തു...*[16]

ഇത് ഇസ്ലാമിൻെറ അടിസ്ഥാനശിലയായ *തൗഹീദി*ൻെറ നിഷേധം കൂടിയാണ്.

---

13 വക്കം മൗലവി, 'നമ്മുടെ അവസ്ഥ', *അൽഇസ്ലാം*, വോല്യം 1, ലക്കം 1, ആഗസ്റ്റ് 1918. *തെരഞ്ഞെടുത്ത കൃതികൾ*, പു. 178

14 ആഗസ്റ്റ് 7, 1922ലെ പ്രസംഗം. എം. മുഹമ്മദ് കണ്ണ് (എഡി.), *വക്കം മൗലവി :പ്രബന്ധങ്ങൾ സ്മരണകൾ* (തിരുവനന്തപുരം, 1985), പു. 37

15 *മുഹമ്മദ് കണ്ണ് (എഡി.), പ്രബന്ധങ്ങൾ, സ്മരണകൾ*, പു. 2-26, 30-41

16 *മുഹമ്മദ് അബ്ദാ (എഡി.), തെരഞ്ഞെടുത്ത കൃതികൾ*, പു. 161

തൗഹീദാവട്ടെ 'മനുഷ്യരെ അന്യർക്കു കീഴ്പ്പെടുക എന്നുള്ള അടിമത്വത്തിൽനിന്ന് രക്ഷിക്കുകയും അവൻെറ വിചാരങ്ങളെ മതാദ്ധ്യക്ഷൻമാരുടെയും ദുഷ്ടരാജാക്കൻമാരുടെയും ബന്ധനത്തിൽ നിന്നും മോചിപ്പിക്കുകയും തൻമൂലം മനുഷ്യനെ കളങ്കമില്ലാത്ത സ്വതന്ത്രനായും ശ്രേഷ്ഠനായും ഇരിക്കുന്നതിന് കാരണമാക്കുകയും ചെയ്തു.'[17] 'നിയമാധിക്യ'മാണ് ഇസ്ലാമിൻെറ അപചയത്തിനുള്ള മറ്റൊരു പ്രധാന കാരണമെന്ന് കണ്ടെത്തിയ വക്കം മൗലവി ഇപ്രകാരം എഴുതി:

> *'ദൈവം നിങ്ങൾക്ക് സൗകര്യത്തെ ഉദ്ദേശിക്കുന്നു, വൈഷമ്യത്തെ ഉദ്ദേശിക്കുന്നില്ല', 'ഞാൻ നിങ്ങൾക്ക് വിശാലമായ മതത്തെയത്രെ കൊണ്ടുവന്നിട്ടുള്ളത്' ഇങ്ങനെ ഖുർ ആനും ഹദീസും ഇസ്ലാംമതത്തിൻെറ അടിസ്ഥാനം സുഖകരമായിട്ടുള്ളതാണെന്ന് ഘോഷിക്കുന്നു. എന്നാൽ പിൽക്കാലത്തുണ്ടായ മതപണ്ഡിതൻമാരാകട്ടെ ഖുർആനിലും സുന്നത്തിലുമുള്ളവയ്ക്ക് പുറമേ ഓരോ അനുമാനങ്ങൾകൊണ്ടും ഊഹങ്ങൾകൊണ്ടും മറ്റും ഇസ്ലാം മതത്തിൽ നിയമങ്ങൾ കണക്കിലേറെ വർദ്ധിപ്പിച്ചു... ചുരുക്കത്തിൽ പിൽക്കാലത്ത് ഇസ്ലാംമതത്തിൽ വന്നുകൂടിയ നിയമാധിക്യം നിമിത്തം അതിൻെറ വിശാലത ഇടുക്കമായും സുഗമത കഠിനതയായും പരിണമിച്ചിരിക്കുന്നു.*[18]

'നൂതനനടപടി'കളാണ് ഇസ്ലാമിൻെറ ചൈതന്യത്തെ നശിപ്പിച്ച മറ്റൊരു വസ്തുതയെന്നു ബോദ്ധ്യപ്പെട്ട മൗലവി അക്കാലത്ത് നിലവിലിരുന്ന പല ദുരാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും എതിർത്തു. മതത്തിൻെറ വേഷംകെട്ടിയ കപടസന്യാസിമാർ മുസ്ലീങ്ങളുടെയിടയിൽ വലിയ സ്വാധീനംചെലുത്തിയിരുന്നു. അവർക്ക് ദിവ്യത്വമുണ്ടെന്നും മന്ത്രം, പ്രാർത്ഥന തുടങ്ങിയവകൊണ്ട് അൽഭുതങ്ങൾ കാട്ടാൻ കഴിയുമെന്നും പൊതുവിൽ മുസ്ലീങ്ങൾ വിശ്വസിച്ചിരുന്നു. ഖബറുകളെ പുണ്യ സ്ഥലങ്ങളായി ആരാധിക്കുക, ഉൽസവങ്ങളും ആഘോഷങ്ങളും നടത്തുക, നേർച്ചയിടൽ, രോഗശാന്തിക്കും ആഗ്രഹസിദ്ധിക്കും ദിവ്യാത്മാക്കളോട് പ്രാർത്ഥിക്കുക, ആഗ്രഹനിവൃത്തിക്കായി ഭജനയിരിക്കുക, വിളക്കും തിരിയും വയ്ക്കുക എന്നിവയൊക്കെ വക്കം മൗലവിയും അനുയായികളും എതിർത്തു. ഇത്തരം നൂതനനടപടികൾ ഇസ്ലാമിന് നിഷിദ്ധമാണെങ്കിലും കേരളത്തിൽ (ഇന്ത്യയിൽ മറ്റ് പലയിടത്തും കാണുന്നപോലെ) മുസ്ലീങ്ങൾ അറിഞ്ഞോ അറിയാതെയോ ഇതെല്ലാം പിന്തുടർന്നതിൻെറ ചരിത്രപരമായ സാഹചര്യങ്ങളും നാം മനസ്സിലാക്കേണ്ടതുണ്ട്. ഒരു ഹൈന്ദവസംസ്കൃതിയിൽ ഇസ്ലാം കടന്നുചെല്ലുമ്പോൾ സ്വാഭാവികമായും ചില 'കൊടുക്കലും വാങ്ങലും' സംഭവിക്കും. അതിവിടെ ആചാരപരമായൊരു തലത്തിൽ കൂടുതൽ സംഭവിച്ചെന്നേയുള്ളൂ. ഇതിനെ പ്രോൽസാഹിപ്പിച്ചതും പരിപോഷിപ്പിച്ചതും സ്വാർത്ഥതാൽപര്യക്കാരായ, മതത്തിൻെറ പേരും പറഞ്ഞ് നടന്നിരുന്ന കപടസന്യാസിമാരായിരുന്നു. ഇവർക്ക് ഇസ്ലാമിൻെറ അന്തഃസത്ത എന്താണെന്ന് മനസ്സിലാക്കാനോ അതിൻെറ ധർമ്മാനുശാസനം ഉൾക്കൊള്ളാനോ കഴിഞ്ഞിട്ടില്ല. 'മതകർമ്മങ്ങളെ ജീവനില്ലാത്ത വെറും ചടങ്ങുകളാക്കി'ത്തീർത്തതോടെ മുസ്ലിംസമുദായം സകലവിഷയങ്ങളിലും സകലരുടെയും പിന്നിൽ വീണുപോയി.

ചുരുക്കത്തിൽ നിയമാധിക്യം മൂലവും നൂതന നടപടികളിലൂടെയും അവാന്തരമതങ്ങൾ നിമിത്തവും ഇസ്ലാം വികൃതമാക്കപ്പെട്ടിരിക്കുന്ന അവസ്ഥയിൽനിന്ന് 'അതിനെ ശുദ്ധീകരിച്ച് പൂർവ്വസ്ഥിതിയിലാക്കി പ്രശോഭിപ്പിക്കുന്നതത്രെ' വക്കം മൗലവിയുടെ ഇസ്ലാംമതനവീകരണത്തിൻെറ പ്രധാന ലക്ഷ്യം.[19] നവീകരണ പ്രവർത്തനങ്ങളുടെ

---

17 വക്കം മൗലവി, 'സൂറത്തുൽ - ഫാത്തിഹാ', *അൽ-ഇസ്ലാം,* വോള്യം, 1, ലക്കം 1, ഏപ്രിൽ 1918. *തെരഞ്ഞെടുത്ത കൃതികൾ,* പു. 53

18 *മുഹമ്മദ് അബ്ദാ (എഡി.), തെരഞ്ഞെടുത്ത കൃതികൾ,* പു. 161-163

19 *അതേപുസ്തകം, പു. 165-66*

വിവിധവശങ്ങളെ സ്പർശിച്ചുകൊണ്ട് അദ്ദേഹം എഴുതി:

*ഇസ്ലാമതത്തിന് സംഭവിച്ച വൈകൃതം മുസ്ലീങ്ങളുടെ ബുദ്ധിയേയും മനസ്സിനേയും ബോധശക്തിയേയും എത്രത്തോളം ക്ഷയിപ്പിച്ചോ അത്രത്തോളം അത് അവരെ ലോകരംഗത്ത് പിൻതള്ളി... മതത്തിൻെറ നവീകരണം കൊണ്ടല്ലാതെ മുസ്ലീങ്ങൾക്ക് ആത്മീയമായ ഉയർച്ച ഉണ്ടാകുന്നതല്ല. അതുകൊണ്ടല്ലാതെ അവരുടെ മാനസികരോഗം മാറുന്നതുമല്ല. ലൗകികജീവിതത്തിൽ മുന്നോട്ടു പോകുവാനുള്ള ചലനം അവരുടെയിടയിൽ ഉണ്ടാകണമെങ്കിലും മതനവീകരണംകൊണ്ടല്ലാതെ സാധിക്കുന്നതല്ല.*[20]

വക്കം മൗലവി അതീവ ഗൗരവത്തോടെ ഏറ്റെടുത്ത മറ്റൊരു വിഷയമാണ് മുസ്ലിംസ്ത്രീകളുടെ പ്രശ്നങ്ങൾ. ഇസ്ലാമിൽ സ്ത്രീകളുടെ പദവി വളരെ താഴ്ന്നതാണെന്നും പുരുഷന് തുല്യമായി സ്ത്രീക്ക് യാതൊരു അവകാശങ്ങളുമനുവദിച്ചുകൊടുത്തിട്ടില്ലെന്നുമുള്ള പ്രചരണത്തെ വക്കം മൗലവി എതിർത്തു. സ്ത്രീയും പുരുഷനും ഒരേ വർഗ്ഗക്കാരാണെന്നും മനുഷ്യവർഗ്ഗത്തിനുള്ള ശ്രേഷ്ഠതയ്ക്ക് പുരുഷനോടൊപ്പംതന്നെ സ്ത്രീക്കും അവകാശമുണ്ടെന്നും *ഖുർ ആനെ* വ്യാഖ്യാനിച്ചുകൊണ്ട് അദ്ദേഹം സ്ഥാപിച്ചു. കടമകൾ മാത്രമല്ലാതെ അവകാശങ്ങളൊന്നുമില്ലാതിരുന്ന സ്ത്രീകൾക്ക് 'അവർക്ക് അവരുടെമേലുള്ള കടമകൾക്കൊപ്പം അവകാശങ്ങളുമുണ്ട്' എന്ന് *ഖുർ ആൻ* വിധിച്ചതായി അദ്ദേഹം ചൂണ്ടിക്കാട്ടി. മൗലവിയുടെ അഭിപ്രായത്തിൽ 'അറേബ്യയിലെന്നപോലെതന്നെ ഇതര ദേശങ്ങളിലും സ്ത്രീകൾക്ക് യാതൊരവകാശങ്ങളും അനുവദിക്കപ്പെട്ടിട്ടില്ലാതിരുന്ന അക്കാലത്ത് സ്ത്രീകൾക്ക് പുരുഷൻമാരോട് തുല്യാവകാശം നൽകുന്ന ഈ വിധി അറേബ്യയിൽ മാത്രമല്ല, ലോകമാസകലം പ്രക്ഷോഭം ഉണ്ടാക്കത്തക്ക ഒന്നായിരുന്നു.'[21] ഇസ്ലാം ഇന്ന് പാശ്ചാത്യസ്ത്രീകൾ നേടിയിരിക്കുന്ന



സ്വാതന്ത്ര്യാവകാശങ്ങളൊക്കെ 1300 വർഷങ്ങൾക്ക് മുമ്പുതന്നെ സ്ത്രീകൾക്ക് നൽകിയിരു'ന്നതായി മൗലവി ചൂണ്ടിക്കാട്ടി. എന്നാൽ 'പാശ്ചാത്യർ, കേവലം പക്ഷപാതബുദ്ധികൊണ്ട് മറ്റ് പല വിഷയങ്ങളിലെന്നപോലെ തന്നെ സ്ത്രീകളെ സംബന്ധിച്ചും ഇസ്ലാംമതത്തിൻെറ പേരിൽ പല അപവാദങ്ങൾ പരത്തിയിട്ടുണ്ട്. അതുപോലെ അവർ 'ചെയ്യുന്ന ആക്ഷേപങ്ങളെ ഖണ്ഡിച്ചു സമത്വത്തിൻെറ യഥാർത്ഥ തത്വങ്ങളെ ജനങ്ങൾക്ക് ബോദ്ധ്യപ്പെടുത്തുവാൻ തങ്ങൾക്കുള്ള കടമയെ മുസ്ലീങ്ങൾ വേണ്ടപോലെ നിർവ്വഹിച്ചു കാണാത്തതിൽ' മൗലവി വ്യസനിച്ചു'.[22] ഇതിന് കാരണമായി അദ്ദേഹം പറഞ്ഞത് 'മുസ്ലിംമതപണ്ഡിതൻമാരിൽ നവീനലോകവുമായി ബന്ധമുള്ള മുസ്ലീങ്ങളുടെ അഭാവമാണ്. എന്നാൽ, നവീന ലോകവുമായി ബന്ധമുള്ള മുസ്ലീങ്ങളിൽ മതപാണ്ഡി

20 *അതേപുസ്തകം, പു. 165-66*

21 മുഹമ്മദ് കണ്ണ് (എഡി.), പ്രബന്ധങ്ങൾ, സ്മരണകൾ, പു. 85-86

22 *അതേപുസ്തകം, പു. 89*

ത്യവും മതബോധമുള്ളവരും' കുറവായിരുന്നു.[23]

ബഹുഭാര്യത്വം, വിവാഹമോചനം തുടങ്ങിയ വിഷയങ്ങളിൽ നിലവിലിരുന്ന പല ധാരണകളും തെറ്റാണെന്ന് മൗലവി പറഞ്ഞു. ബഹുഭാര്യത്വത്തെക്കുറിച്ച് അദ്ദേഹം എഴുതി:

*ഇസ്‌ലാംമതം സർവ്വസാമാന്യമായി ഉപദേശിക്കുന്നത് ഏകഭാര്യത്വത്തെയാണെന്നും ബഹുഭാര്യത്വ മാർഗ്ഗത്തെ മുഴുവൻ അടച്ചുകളയാതെ ഒരു ഇടുങ്ങിയ വാതിലെങ്കിലും ഇസ്‌ലാം മതം തുറന്നിട്ടിരിക്കുന്നത് ഒന്നിലധികം ഭാര്യമാരെ വേൾക്കേണ്ട ആവശ്യം ഒരാൾക്ക് നേരിട്ടാൽ അതിന് തീരെ പ്രതിബന്ധമായി നിൽക്കുന്നത് സർവ്വകാലാനുഷ്ഠേയവും പ്രകൃതിയുക്തവുമായ ഒരു മതത്തിന് ഉചിതമല്ലാത്തതാകകൊണ്ടാണെന്നുമുള്ള സംഗതികൾ ഒന്നിലധികം ഭാര്യമാരെ വരിക്കുവാൻ വിചാരിക്കുന്നവർ ഓർക്കേണ്ടതാണ്.*[24]

അതുപോലെ വിവാഹമോചനത്തിനുള്ള അനുവാദത്തെ 'അനുചിതമായി ഉപയോഗപ്പെടുത്തുന്നവരെ മതം കഠിനമായി ദ്വേഷിക്കുന്ന'തായി വക്കം മൗലവി ചൂണ്ടിക്കാട്ടി. 'തക്കതായ കാരണംകൂടാതെ വെറും ആവേശംകൊണ്ട് ഭാര്യാത്യാഗം ചെയ്യുന്നവരെ' മതം എതിർക്കുന്നതായി ഹദീസുകൾ ഉദ്ധരിച്ചുകൊണ്ടു മൗലവി സമർത്ഥിച്ചു.[25]

സ്ത്രീകളെക്കുറിച്ച് 'ഇസ്‌ലാംമതത്തിൻെറപേരിൽ ദോഷാരോപണം ചെയ്‌വാൻ പാശ്ചാത്യർക്കും മറ്റുള്ളവർക്കും മുസ്‌ലിംസ്ത്രീകളുടെ ഇന്നത്തെ സാമുദായിക നിലകൂടി അനുകൂലിച്ചുകൊടുത്തിട്ടുണ്ടെന്ന വസ്തുത' മൗലവി ഓർമ്മിപ്പിച്ചു. സ്ത്രീകളെ അക്ഷരം പഠിപ്പിക്കരുതെന്ന ഒരു വ്യാജഹദീസിനെ മുറുകെ പിടിച്ചുകൊണ്ട് സ്ത്രീകളുടെ സകല അഭിവൃദ്ധിയേയും തടയത്തക്കവിധം ചിലർ ബഹളം കൂട്ടുന്നത് മൗലവി വിമർശിച്ചു. 'സ്ത്രീകൾ പുരുഷൻമാരെപ്പോലെതന്നെ ബുദ്ധിയുള്ള വർഗ്ഗമാണെന്നും... ദീൻ സംബന്ധമായും ലോകസംബന്ധമായും അവർക്ക് ആവശ്യമായ പഠിപ്പുകളെ കൊടുക്കണമെന്നു'മാണ് വക്കം മൗലവി വാദിച്ചത്.[26]

വക്കം മൗലവിയുടെ ഇസ്‌ലാഹി പ്രസ്ഥാനം മുന്നോട്ട് കൊണ്ടുപോവുന്നതിന് ധാരാളം പ്രതിബന്ധങ്ങളുണ്ടായിരുന്നു. യാഥാസ്ഥിതികർ കെട്ടിപ്പൊക്കിയ ശക്തിദുർഗ്ഗങ്ങൾ ഭേദിക്കുക എന്നതുതന്നെ വിഷമംപിടിച്ച പണിയായിരുന്നു. നിരവധി ലേഖനങ്ങളിലൂടെയും സാംസ്കാരിക പ്രവർത്തനങ്ങളിലൂടെയും മൗലവി ഈ ദൗത്യം നിറവേറ്റി. ചിറയിൻകീഴ് താലൂക്ക് മുസ്‌ലിം സമാജം, ആലപ്പുഴയിലെ ലജ്നത്തുൽ മുഹമ്മദിയ്യാസംഘം, കൊടുങ്ങല്ലൂരിലെ മുസ്‌ലിം ഐക്യസംഘം എന്നിവ മൗലവിയുടെ ഇസ്‌ലാഹിപ്രസ്ഥാനത്തെ വളരെയധികം പ്രോൽസാഹിപ്പിച്ച സംഘടനകളായിരുന്നു. യാഥാസ്ഥിതികർ കെട്ടിപ്പടുത്ത നെടുംകോട്ടകളെ തകർത്തുകൊണ്ട് മുസ്‌ലിംബാലികാ-ബാലൻമാർ ആദ്യമായി വിദ്യാലയങ്ങളിൽ പോയിത്തുടങ്ങിയതും ഉന്നതവിദ്യാഭ്യാസത്തിന് അവർ തയ്യാറായതും വക്കം മൗലവിയുടെ അശ്രാന്തപരിശ്രമം കൊണ്ടാണ്. അതുപോലെ അറബിഭാഷാ പഠനപരിഷ്കരണത്തിന് മൗലവി സ്വീകരിച്ചവഴികൾ വളരെ ശാസ്ത്രീയവും കാലോചിതവുമായിരുന്നു. സർക്കാരിനെ കൊണ്ട് അറബിഭാഷാഭ്യസനം പൊതുവിദ്യാലയങ്ങളിലെ പാഠ്യപദ്ധതിയിൽ ഉൾപ്പെടുത്തിയത് വക്കം മൗലവി ചെയ്ത മറ്റൊരു സേവനമായിരുന്നു. വാസ്തവത്തിൽ അറബിഭാഷാഭ്യസനം തുടങ്ങിയതോടെ വിദ്യാവിമുഖരായിരുന്ന മുസ്‌ലീങ്ങൾ തങ്ങളുടെ കുട്ടികളെ പൊതുവിദ്യാലയങ്ങളിലേക്കയക്കാൻ തയ്യാറായി.

23 *അതേപുസ്തകം, പു. 89*

24 *അതേപുസ്തകം, പു. 91*

25 *അതേപുസ്തകം, പു. 92*

26 വക്കം മൗലവി, 'നമ്മുടെ സ്ത്രീകൾ', *അൽ-ഇസ്‌ലാം*, വോള്യം 1, ലക്കം 1, ഏപ്രിൽ, 1918.മുഹമ്മദ് അബ്ദാ (എഡി.), *തെരഞ്ഞെടുത്ത കൃതികൾ*, പു. 186 - 87.

മുസ്ലിംനവോത്ഥാനത്തിന് നാന്ദി കുറിച്ച ഈ സംരംഭങ്ങൾ ഏതാണ്ട് മൂന്ന്പതിറ്റാണ്ടോളം നീണ്ടുനിന്നു. മതനവീകരണ യത്നങ്ങൾക്ക് മൗലവിയെ തുണച്ച സംഘടനകളും വ്യക്തികളും കാലാന്തരത്തിൽ മറ്റ് സാമൂഹിക-രാഷ്ട്രീയ പ്രവർത്തനമേഖലകളിലേക്ക് തിരിഞ്ഞതോടെ ഇസ്ലാഹി പ്രസ്ഥാനത്തിന്റെ ഗതീയതയ്ക്ക് മങ്ങലേറ്റു. ഇത് യാഥാസ്ഥിതികരുടെ തിരിച്ചുവരവിന് ഇടയാക്കുകയും വക്കംമൗലവി എന്തിനെയെല്ലാം എതിർത്തുവോ അതെല്ലാം പൂർവ്വാധികം ശക്തിയോടെ പുനഃസ്ഥാപിക്കപ്പെടുകയും ചെയ്തു. എന്നാൽ വിദ്യാഭ്യാസരംഗത്തും മറ്റ് സാമൂഹിക-സാംസ്കാരിക രംഗങ്ങളിലും മുസ്ലീങ്ങൾ ഇന്ന് നേടിയിരിക്കുന്ന അഭ്യുന്നതിക്ക് ഇടയാക്കിയ ഇസ്ലാഹിപ്രസ്ഥാനത്തിന്റെ കേന്ദ്രവിഷയങ്ങൾ പാടെ വിസ്മരിക്കപ്പെട്ടിരിക്കുന്നു. ഇസ്ലാമിനെക്കുറിച്ച് പൊതുവിലും *ശരീയത്തിനെക്കുറിച്ച്* പ്രത്യേകിച്ചും ഇപ്പോൾ ഉന്നയിക്കപ്പെട്ടിരിക്കുന്ന ആക്ഷേപങ്ങളുടെ പശ്ചാത്തലത്തിൽ വക്കംമൗലവി 62വർഷം മുമ്പ് നൽകിയ വ്യാഖ്യാനങ്ങളും വിശകലനങ്ങളും പ്രസക്തമാണ്. കാലദേശവ്യത്യാസമനുസരിച്ച് ലൗകികനിയമങ്ങൾ മാറേണ്ടതുണ്ടെന്ന മൗലവിയുടെ കണ്ടെത്തലും *ഇജ്തിഹാദി*ന്റെ വാതിലുകൾ എല്ലാകാലത്തും തുറന്നിടേണ്ടതാണെന്ന അദ്ദേഹത്തിന്റെ നിരീക്ഷണവും മതമൗലികവാദം (അഥവാ യാഥാസ്ഥിതിക-മൂലതത്വവാദം) ശക്തി പ്രാപിച്ചുവരുന്ന ഈ കാലഘട്ടത്തിൽ ചിന്താർഹമായ വിഷയങ്ങളാണ്. □

*പ്രസിദ്ധീകരിച്ചു*

**കേരളീയതയുടെ നാട്ടറിവ് -1**

# കാട്ടറിവ്

ത്രൈമാസികം (1995 ജൂലായ് - സപ്തംബർ)

ജനറൽ എഡിറ്റർ : സി. ആർ. രാജഗോപാലൻ

ഈ ലക്കത്തിൽ മണ്ണുക്കാരൻ സംസാരിക്കുന്നു. ആദിവാസികളും പുനംകൃഷിയും : സി.കെ. സുജിത് കുമാർ. കേരളത്തിലെ ഗോത്ര വർഗ്ഗ സസ്യവിജ്ഞാനം : ഇ. ഉണ്ണികൃഷ്ണൻ. ചക്കിക്കുട്ടിയുടെ കുടിപ്പേച്ചുകൾ : സി. ജയശ്രീ. പഴങ്കുടിപ്പാട്ടുകൾ : മലവേടർ, പണിയർ, കാണിക്കാർ. മൊതയ : വി.എച്ച്. ദിരാർ. മുളപ്പണികൾ : സി.ഡി.സുനീഷ്. ആദിവാസിനൃത്തങ്ങൾ : വി.എം. കുട്ടികൃഷ്ണമേനോൻ. സാങ്കേതിക ഇറക്കുമതിയുടെ ബലിയാട് : ടി. രഘു. ഊരാളിക്കുറുമർ : കൈത്തൊഴിലുകളുടെ പതനം : ബാബു അമ്പലപ്പറമ്പത്. വൃക്ഷം എന്ന മോട്ടിഫ് : പ്രാചീനകലയിലും ആധുനികകലയിലും : വിജയകുമാർ മേനോൻ. ഗോത്രവർഗ്ഗപ്പാട്ടുകൾ : സാന്താൾ, മുണ്ട, ഒറയോൺ. ഇരുളരുടെ സംഗീതോപകരണങ്ങൾ : എൽ. എസ്. രാജഗോപാലൻ. വയനാട്ടിലെ സംഗീതോപകരണങ്ങൾ : ചിത്രങ്ങൾ : സുനിൽകുമാർ. കാട്ടുനായ്ക്കരും കാട്ടറിവുകളും : വി.എച്ച് ദിരാർ. കാടും ജന്തുക്കളും സാഹിത്യത്തിൽ : പി. പവിത്രൻ. ആദിവാസികൾ വികസനത്തിൻെറ ഇരകൾ : മുഹമ്മദ്. എ. കലാം അമേരിന്ത്യൻ വൈദ്യൻ സംസാരിക്കുന്നു.

പേജ് 100 വില 15 രൂപ ഒരു വർഷത്തേക്ക് 60 രൂപ

എഡിറ്റോറിയൽ വിലാസം

കേരളീയതയുടെ നാട്ടറിവ്, കണിമംഗലം പി.ഒ., തൃശൂർ - 680 027

ഫോൺ : 25220

M.O/D.D. ഈ വിലാസത്തിൽ:

ആൾട്ടർ മീഡിയ, ആൾട്ടർനേറ്റീവ് ബുക്ക്സെൻറർ,

യൂട്ടിലിറ്റി ബിൽഡിംഗ്സ്, നായരങ്ങാടി, നെഹ്റുബസാർ, തൃശൂർ - 1

രണ്ടാം ലക്കം (1995 ഒക്ടോബർ - ഡിസംബർ)

## കടലും സംസ്കാരവും

എഡിറ്റർ : ടി.ടി. ശ്രീകുമാർ

കടലിനെപ്പറ്റിയുള്ള അറിവും സംസ്കാരവും അവതരിപ്പിക്കുന്നു.

ലേഖനങ്ങളും പഠനങ്ങളും സപ്തംബർ 30നുള്ളിൽ :

ടി.ടി. ശ്രീകുമാർ, സെൻറർ ഫോർ ഡെവലപ്പ്മെൻറ് സ്റ്റഡീസ്,

പ്രശാന്ത് നഗർ റോഡ്, മെഡിക്കൽ കോളേജ് പി.ഒ., തിരുവനന്തപുരം - 695 011.

# കേരളത്തിൽ മുസ്ലിംലീഗിൻെറ ആവിർഭാവം

*എം. ഗംഗാധരൻ*

ക്രിസ്തു ഒമ്പതാം നൂറ്റാണ്ടിൽ കേരളക്കരയിലൊരു മുസ്ലിംസമുദായം നിലനിന്നിരുന്നു എന്നതിന് വ്യക്തമായ തെളിവുണ്ട്.[1] അതിനും എത്രയോ മുമ്പ് ഈ സമുദായം രൂപം കൊണ്ടിരിക്കുമെന്നതും കേരളക്കരയിലെ സമ്പന്നമായ വിദേശവാണിജ്യത്തിൽ പങ്കുണ്ടായിരുന്ന അറബിവ്യാപാരികളിൽ നിന്ന് ഈ സമുദായം ആരംഭിച്ചിരിക്കാം എന്നതും ഊഹിക്കാവുന്നതാണ്. അറബികളുടെ കേരളക്കരയുമായുള്ള ആദ്യകാല വ്യാപാരബന്ധങ്ങളെക്കുറിച്ച് നമുക്കധികമൊന്നും അറിഞ്ഞുകൂടാ. എന്നാൽ സാമൂതിരിമാരുടെ കീഴിൽ കോഴിക്കോട് അഭിവൃദ്ധി പ്രാപിച്ച കാലംതൊട്ട് (13-14 നൂറ്റാണ്ടു മുതൽ) അറബികൾ അവരുടെ വ്യാപാരപ്രവർത്തനങ്ങൾക്കായി കേരളക്കരയിലെ മറ്റു തുറമുഖങ്ങളെക്കാളധികം കോഴിക്കോടിനെയാണുപയോഗിച്ചത് എന്നതിന് സൂചനകളുണ്ട്.[2] സാമൂതിരിയുടെ രാജ്യത്തെ മറ്റു തുറമുഖങ്ങളും അറബികൾ കൂടുതലുപയോഗിച്ചിരുന്നു എന്നു കരുതണം. ഇതിൻെറ ഫലമായി സാമൂതിരിയുടെ രാജ്യത്തെ തീരപ്രദേശങ്ങളിൽ (ഏതാണ്ട് തലശ്ശേരിതൊട്ട് പൊന്നാനിവരെയുള്ള സ്ഥലങ്ങളിൽ) താരതമ്യേന വലിയൊരു മുസ്ലിം (മാപ്പിള) സമൂഹം വളർന്നുവന്നു.

ഇന്നു നമുക്ക് ലഭിച്ചിട്ടുള്ള തെളിവുകൾ സൂചിപ്പിക്കുന്നത് കേരളക്കരയിൽ മുസ്ലീങ്ങൾക്കെതിരെ പക്ഷപാതപരമായ പെരുമാറ്റമില്ലായിരുന്നു എന്നാണ്. പൊതുവെ മുൻകാ

1 ക്രി.വ. 9-ാം നൂറ്റാണ്ടിലെ സുറിയാനി ക്രിസ്ത്യാനി ചെപ്പേടുകളിൽ (തരേസാപ്പള്ളി ചെപ്പേടുകൾ എന്നും അറിയപ്പെടുന്നു) കാണുന്ന ചിലപേരുകൾ മുസ്ലീങ്ങളുടെതാണ്. കേരളതീരത്ത് മുസ്ലീങ്ങൾ അധിവസിച്ചിരുന്നതിൻെറ ആദ്യത്തെ കൃത്യമായ തെളിവാണിത്. സുറിയാനി ക്രിസ്ത്യാനി ചെപ്പേടുകളെക്കുറിച്ചുള്ള പഠനത്തിന് എം.ജി.എസ്. നാരായണൻ, *കൾച്ചറൽ സിംബയോസിസ് ഇൻ കേരള* (തിരുവനന്തപുരം: 1972) പു. 32-37 കാണുക. ഈ പുസ്തകത്തിൽ ചെപ്പേടിൻെറ പാഠവും (പഴയമലയാളത്തിൽ) കൊടുത്തിട്ടുണ്ട്.

2 *..ഇന്ത്യൻ രാജാവ് മൂർ [മുസ്ലിം] ആവാൻ വേണ്ടി കപ്പൽ കയറിയ സ്ഥലത്തെ സ്മരിച്ചുകൊണ്ട് [ചേരമാൻ പെരുമാൾ ഇസ്ലാംമതം സ്വീകരിച്ചതിനെക്കുറിച്ചുള്ള ഐതിഹ്യത്തെ പരാമർശിക്കുന്നു.] 'മൂറു'കൾ [അറബി മുസ്ലീങ്ങൾ] മറ്റു സ്ഥലങ്ങളെക്കാൾ ആദ്യം അവിടെനിന്ന് [കാലിക്കറ്റിൽ നിന്ന്] കുരുമുളക് കപ്പലിലേക്കെടുക്കാൻ [വ്യാപാരത്തിന്] തുടങ്ങി. അങ്ങനെ കാലിക്കറ്റിൻെറ കച്ചവടം വർദ്ധിച്ചുവന്നു* - ദു ആർതേ ബർബോസ, *ദ ബുക്ക് ഒഫ് ദുആർതേ ബർബോസ* (ഉദ്ദേശം ക്രി.വ. 1510-20; പുനഃപ്രസാധനം, ദൽഹി : 1989) വോള്യം 2, പു. 6

ലങ്ങളിൽ ഇവിടെ മതസമൂഹങ്ങൾ തമ്മിൽ വലിയതോതിലുള്ള സംഘർഷമുണ്ടായിരുന്നില്ല. പൊന്നാനിയിൽ കുടിയേറിപ്പാർത്ത ഒരു കുടുംബത്തിലെ ശൈഖ് സൈനുദ്ദീൻ എന്ന അറബിപണ്ഡിതൻ 16-ാം നൂറ്റാണ്ടിൻെറ ഉത്തരാർദ്ധത്തിൽ ഇങ്ങനെ എഴുതി:

> *മലബാറിലെ നാടുവാഴികളും അവരുടെ സൈന്യങ്ങളും ഹിന്ദുക്കളായിരുന്നു; അവർ തങ്ങളുടെ പൂർവ്വികാചാരങ്ങളിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്തിരുന്നു; എങ്കിലും മുസ്ലീങ്ങളെ ഉപദ്രവിക്കുകയോ കച്ചവടത്തെ തടസ്സപ്പെടുത്തുകയോ മതസ്വാതന്ത്ര്യങ്ങളെ ഹനിക്കുകയോ ചെയ്തിരുന്നില്ല. മുസ്ലീങ്ങളുടെ ആചാരാനുഷ്ഠാനങ്ങളോട് തികച്ചും സഹിഷ്ണുതയുള്ളവരാണ്. വളരെ മൈത്രിയിലാണ് അവർ അന്യോന്യം കഴിഞ്ഞുപോരുന്നത്.*[3]

പതിനഞ്ചാംനൂറ്റാണ്ടിൻെറ അവസാനത്തിൽ ഇന്ത്യയുടെ പശ്ചിമതീരത്തെത്തിയ പോർച്ചുഗീസുകാർക്ക് ആരംഭംമുതൽതന്നെ അറബികളോട് ശത്രുതയുണ്ടായിരുന്നു. അറബികൾക്കെതിരായ പോർച്ചുഗീസുകാരുടെ അക്രമപ്രവർത്തനങ്ങൾ പതിവായി ത്തീർന്നു.[4] ഇതുകാരണം 16-ാം നൂറ്റാണ്ടിൻെറ രണ്ടാംദശകത്തിൽതന്നെ വലിയ അറബി വ്യാപാരികൾ 'ഇന്ത്യയും അവിടുത്തെ കച്ചവടവും വിട്ട് സ്വന്തം രാജ്യത്തേക്ക് പോയി'[5]

16-ാം നൂറ്റാണ്ടിൻെറ അവസാനമായപ്പോഴേക്കും ഇന്നാട്ടുകാരായ മുസ്ലീങ്ങൾ (മാപ്പിളമാർ) കേരളത്തിൻെറ തീരപ്രദേശത്ത് 'നിലനിൽപില്ലാത്തവരായി':

> *പോർച്ചുഗീസുകാരുമായുള്ള നൂറുകൊല്ലത്തെ യുദ്ധം അവരെ കേരളത്തിൽ പ്രാധാന്യമില്ലാത്തവരാക്കിയിരുന്നു. ഡച്ചുകാർ കൊച്ചിയിൽ അധികാരം സ്ഥാപിക്കുകയും കേരളത്തിൻെറ കച്ചവടത്തെ നിയന്ത്രിക്കുകയും ചെയ്തപ്പോൾ അവർക്ക് മുസ്ലിംകച്ചവടക്കാരിൽനിന്ന് ഫലപ്രദമായ മൽസരം നേരിടേണ്ടിവന്നിട്ടില്ല.*[6]

17-ാംനൂറ്റാണ്ടിൻെറ മദ്ധ്യത്തോടെ ചില മാപ്പിളനേതാക്കളെങ്കിലും കേരളത്തിൻെറ തീരപ്രദേശം വിട്ട് ഉൾഭാഗങ്ങളിലേക്ക് നീങ്ങിയിരിക്കണം. 16-ാം നൂറ്റാണ്ടിൻെറ രണ്ടാംപാതിയിൽ ശൈഖ്സൈനുദ്ദീൻ കേരളക്കരയിൽ നടന്ന പോർച്ചുഗീസ്-മുസ്ലിം സംഘട്ടനങ്ങളെക്കുറിച്ചെഴുതിയപ്പോൾ ഉൾഭാഗങ്ങളിൽ മാപ്പിള ആവാസകേന്ദ്രങ്ങളില്ലായിരുന്നു.[7] പക്ഷേ 18-ാം നൂറ്റാണ്ടിൻെറ ആദ്യത്തിൽ ഉൾപ്രദേശമായ മലപ്പുറത്ത് ഒരു മാപ്പിളസമൂഹമുണ്ടായിരുന്നു എന്നതിന് തെളിവുകളുണ്ട്.[8] അതെന്തായാലും മാപ്പിളസമൂഹം ഉൾപ്രദേശങ്ങളിൽ ഏതുവിധത്തിൽ രൂപംകൊണ്ടു എന്നതിനെക്കുറിച്ച് നമുക്ക് വളരെ കുറച്ചുമാത്രമേ അറിവുള്ളൂ. ചില മാപ്പിളമാരും അറബികളായ 'സയ്യീദ്'മാരും ഉൾനാടുകളിലേക്ക് നീങ്ങിയതിനുശേഷം അവിടങ്ങളിലെ കീഴാളസമൂഹങ്ങളിൽപെട്ട പലരും ഇസ്ലാംമതം സ്വീകരിച്ചിരിക്കാം എന്ന് ഊഹിക്കാനേ തൽക്കാലം വഴിയുള്ളൂ. വടക്കൻകേരളത്തിൻെറ (ബ്രിട്ടീഷുകാർക്കു

---

3 ശൈഖ് സൈനുദ്ദീൻ, 'തുഹ്ഫത്തുൽ മുജാഹിദീൻ', വേലായുധൻ പണിക്കശ്ശേരിയുടെ വിവർത്തനം: *കേരളം പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ* (കോട്ടയം, 1963), പു.87-88

4 പോർച്ചുഗീസുകാരും മുസ്ലിങ്ങളും തമ്മിൽ 16-ാം നൂറ്റാണ്ടിൻെറ ആരംഭത്തിൽ കേരളക്കരയിൽവെച്ചു നടന്ന സംഘട്ടനങ്ങളെക്കുറിച്ചുള്ള വിവരണത്തിന്, സർദാർ കെ.എം. പണിക്കർ, *എ ഹിസ്റ്ററി ഓഫ് കേരള* (അണ്ണാമലനഗർ : അണ്ണാമല സർവ്വകലാശാല, 1959) അദ്ധ്യായം 4,5

5 ബർബോസ, *ദ ബുക്ക്,* വോല്യം 2, പു. 7

6 കെ.എം. പണിക്കർ, *എ ഹിസ്റ്ററി,* പു. 307

7 ശൈഖ് സൈനുദ്ദീൻെറ മുൻപറഞ്ഞ പുസ്തകത്തിൽ മുസ്ലിംകേന്ദ്രങ്ങൾ ഏതൊക്കെ എന്നു പറയുന്ന ഭാഗം നോക്കുക പു. 87

8 സ്റ്റീഫൻ എഫ്. ഡെയ്ൽ, എം. ഗംഗാധരമേനോൻ, 'നേർച്ചാസ് : സെയ്ൻറ് - മാർട്യർ വർഷിപ്പ് എമങ് ദ മുസ്ലിംസ് ഓഫ് കേരള', *ബുള്ളറ്റിൻ ഓഫ് ദ സ്കൂൾ ഓഫ് ഓറിയൻറൽ ആൻഡ് ആഫ്രിക്കൻ സ്റ്റഡീസ്,* വോല്യം 41, ഭാഗം 3, 1978, പു.533-34

കീഴിൽ മലബാർ ജില്ലയായിരുന്ന സ്ഥലത്തി ൻെറ) പ്രത്യേകിച്ച് സാമൂതിരിയുടെ രാജ്യമായിരുന്ന പ്രദേശത്തിൻെറ (ഏതാണ്ട് തലശ്ശേരിക്കും പൊന്നാനിക്കും ഇടയിലുള്ള പ്രദേശത്തിൻെറ) ഉൾനാടുകളിൽ ധാരാളം മാപ്പിളമാരുള്ളതിൻെറ കാരണങ്ങളിൽ ഒന്നായി ഇതിനെ കാണാവുന്നതാണ്.

18-ാം നൂറ്റാണ്ടിൻെറ ഉത്തരാർദ്ധത്തിൽ ഹൈദരാലിയും ടിപ്പുസുൽത്താനും വടക്കൻ കേരളം ആക്രമിച്ച് കീഴടക്കിയതിനെ സംബന്ധിച്ചുള്ള ചില കാര്യങ്ങൾ ഇന്നും വിവാദവിഷയമാണ്. ഈ മൈസൂർഭരണാധിപൻമാർ മാപ്പിളമാരുടെ മതബോധത്തെ വെട്ടിപ്പിടിത്തത്തിനു സഹായമാവുന്നവിധത്തിൽ ഉപയോഗിക്കാൻ ശ്രമിച്ചു എന്നതിന് ചില സൂചനകളുണ്ട്. പക്ഷേ ഈ തന്ത്രത്തോട് മാപ്പിളമാർ മൊത്തത്തിൽ ഏതുവിധത്തിൽ പ്രതികരിച്ചു എന്നത് വ്യക്തമല്ല. അവരിൽ പലരും, ചില ഹിന്ദുക്കൾപോലും, ചില സൗകര്യങ്ങൾ ലഭിക്കുമെന്ന ആശയോടെ ആക്രമണത്തിൽ വിജയിച്ചവരുടെ ഭാഗത്ത് ചേർന്നിരിക്കാൻ സാദ്ധ്യതയുണ്ട്.

എന്നിരിക്കിലും, ഹൈദരാലിയും ടിപ്പുസുൽത്താനും 'ഹിന്ദുക്കളെ സ്വാഭാവികശത്രുക്കളായി കാണുന്ന പകർച്ചവ്യാധിയുടെ ബീജങ്ങളെ മാപ്പിളമാരുടെ രക്തത്തിൽ കുത്തിവച്ചു' എന്ന റൊണാൾഡ് മില്ലറുടെ നിരീക്ഷണം[9] അവ്യക്തമായ തെളിവിനെ ആസ്പദമാക്കിയുള്ളതാണ്. ടിപ്പുസുൽത്താൻ മലബാർ വിട്ടതിന് തൊട്ടുശേഷമുള്ളകാലത്ത് ചില മാപ്പിളമാർ ബ്രിട്ടീഷുകാർക്കെതിരായി പഴശ്ശിരാജാവിനേയും കൂട്ടുകാരെയും സഹായിച്ചു[10] എന്നതുതന്നെ ഈ നിരീക്ഷണത്തിനു പിന്നിലുള്ള അതിശയോക്തിയേയും സാമാന്യവൽക്കരണത്തെയും വെളിപ്പെടുത്തുന്നുണ്ട്.

## രണ്ട്

മലബാർജില്ലയുടെ ഉൾപ്രദേശങ്ങളിൽ കൃഷിപ്രവൃത്തികളിലേർപ്പെട്ടിരുന്ന മാപ്പിളമാർക്ക് 19-ാം നൂറ്റാണ്ട്മുഴുവൻ അസ്വസ്ഥതയുടെയും സമരങ്ങളുടെയും കാലമായിരുന്നു. ജില്ലയിലെ കൃഷിഭൂമിയെസംബന്ധിച്ച ബ്രിട്ടീഷ്ഗവൺമെണ്ടിൻെറ തീർപ്പുകൾ ജൻമികൾക്കനുകൂലമായിട്ടായിരുന്നു. 'റയത്ത്വാരി' വ്യവസ്ഥയനുസരിച്ച് ജൻമികളെ 'കർഷക'രായി കണക്കാക്കുകയാണുണ്ടായത്. കാണക്കുടിയാൻമാരും അവർക്കുകീഴിലുള്ള വെറും പാട്ടക്കുടിയാൻമാരും കൂടുതൽ കൂടുതൽ പാട്ടം നൽകാൻ നിർബ്ബന്ധിതരായിക്കൊണ്ടിരുന്നു. അതുകൊടുത്തില്ലെങ്കിൽ കുടിയാൻമാരെ ഭൂമിയിൽനിന്നൊഴിപ്പിക്കാനുള്ള നിയമവ്യവസ്ഥയുമുണ്ടായിരുന്നു. യഥാർത്ഥത്തിൽ കൃഷിപ്പണിചെയ്യുന്നവരുടെ ഇത്തരത്തിലുള്ള ദുരിതാനുഭവങ്ങളാണ് ജൻമിമാർക്കും അവരുടെ സംരക്ഷകരായ ബ്രിട്ടീഷുദ്യോഗസ്ഥൻമാർക്കും എതിരായി പത്തൊൻപതാം നൂറ്റാണ്ടിൽ ഒരു പ്രത്യേകതരം കലാപങ്ങൾ പൊട്ടിപ്പുറപ്പെടുന്നതിന് കാരണമായത്. ഇവയെ 'മാപ്പിള ഔട്റേജ്കൾ' എന്നും 'മാപ്പിള ഔട്ബ്രേക്കുകൾ' എന്നും ബ്രിട്ടീഷുദ്യോഗസ്ഥൻമാർ വിശേഷിപ്പിച്ചു.[11] പാട്ടം വർദ്ധിപ്പിക്കുന്നതുകൊണ്ടും ഒഴിപ്പിക്കലുകൾകൊണ്ടും മാപ്പിള

---

9 റൊണാൾഡ് ഇ. മില്ലർ, *മാപ്പിള മുസ്ലിംസ് ഓഫ് കേരള* (മദ്രാസ് : ഓറിയൻറ് ലോങ്ങ്മാൻ, പുതുക്കിയ പതിപ്പ് 1992) പു. 96

10 കോൺറാഡ് വുഡ്ഡ് 'ദ ഫസ്റ്റ് മാപ്പിള റെബല്യൻ എഗൻസ്റ്റ് ദ ബ്രിട്ടീഷ് റൂൾ ഇൻ മലബാർ' *മോഡേൺ ഏഷ്യൻ സ്റ്റഡീസ്,* വോള്യം 10, ലക്കം 4, 1974

11 1970-കളിൽ പത്തൊമ്പതാംനൂറ്റാണ്ടിലെ മാപ്പിളകലാപങ്ങളുടെ കാരണങ്ങളെയും സ്വഭാവത്തെയും കുറിച്ച് ചില പഠനങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നു.
ക) സ്റ്റീഫൻ എഫ്. ഡെയ്ൽ, 'ദ മാപ്പിള ഔട്ട്ബ്രേക്സ്: ഐഡിയോളജി ആൻഡ് സോഷ്യൽ കോൺഫ്ലിക്റ്റ് ഇൻ നയൻടീൻത് സെൻചറി കേരള' *ജേണൽ ഓഫ് ഏഷ്യൻ സ്റ്റഡീസ്,* വോള്യം 35, ലക്കം 1, 1975
ഖ) എം. ഗംഗാധരമേനോൻ, 'മാപ്പിള ഔട്ട്ബ്രേക്സ് ഓഫ് നയൻടീൻത് സെൻചറി മലബാർ', *ജേണൽ*

മാരായ കുടിയാൻമാരെന്നപോലെ ഹിന്ദുകുടിയാൻമാരും വിഷമങ്ങളനുഭവിച്ചിരുന്നുവെങ്കിലും മാപ്പിളമാർ മാത്രമാണ് ഈ കലാപങ്ങളിൽ പങ്കെടുത്തത് എന്നതിൽനിന്ന് അവയ്ക്ക് മതവുമായി ബന്ധമുണ്ടായിരുന്നു എന്നത് വ്യക്തമാണ്. പക്ഷേ ആ കലാപങ്ങൾ പൊതുവെ വർഗ്ഗീയസംഘട്ടനങ്ങൾക്ക് കാരണമായില്ല എന്നതിൽനിന്ന് ഇന്ന് നാം വർഗ്ഗീയത എന്നുവിളിക്കുന്നതിനെ അവ സൃഷ്ടിക്കുകയുണ്ടായില്ല എന്നതും വ്യക്തമാവുന്നു. ഏതായാലും മലബാറിലെ മതസമൂഹങ്ങൾ തമ്മിൽ പ്രത്യക്ഷമായ വിദ്വേഷങ്ങളൊന്നും അവ സൃഷ്ടിച്ചിട്ടില്ല എന്നാണ് തോന്നുക.[12] അന്വേഷണങ്ങളിൽ നിന്ന് മാപ്പിളക്കുടിയാൻമാരുടെ ദുരിതാനുഭവങ്ങളാണ് ഈ കലാപങ്ങൾക്ക് കാരണമായത് എന്ന് തെളിയുകയുണ്ടായി. 19-ാംനൂറ്റാണ്ടിൻെറ അവസാനത്തിലും 20-ാംനൂറ്റാണ്ടിൻെറ ആരംഭത്തിലുമായി മലബാറിലെ കുടിയാൻമാർക്ക് ആശ്വാസം നൽകുന്ന ചില നിയമനടപടികൾ ബ്രിട്ടീഷ്ഗവൺമെൻറ് സ്വീകരിച്ചു. ഇവയും കലാപങ്ങൾക്ക് പ്രേരണനൽകുന്നവർക്കും മറ്റും എതിരായെടുത്ത ചില പോലീസ്നടപടികളും ആയിരിക്കാം 20-ാംനൂറ്റാണ്ടിൻെറ ആദ്യവർഷങ്ങളിൽ കലാപങ്ങളില്ലാതിരിക്കാൻ കാരണമായത്. പക്ഷെ 1921ൽ ഖിലാഫത്ത് - നിസ്സഹകരണപ്രസ്ഥാനങ്ങളാരംഭിച്ച കാലത്ത് മാപ്പിളമാർ കൂട്ടത്തോടെ ജില്ലാ ഭരണത്തിനെതിരെ തിരിയുകയുണ്ടായി. പട്ടാളശക്തിയുപയോഗിച്ച് ഈ കലാപത്തെ അമർച്ച ചെയ്യുന്നതിന് കുറച്ചു മാസങ്ങൾ തന്നെ വേണ്ടിവന്നു.[13]

## മൂന്ന്

ഈ കാലത്തു മുഴുവൻ മാപ്പിളമാർ 'തുടർച്ചയായി വിട്ടുവീഴ്ചയില്ലാതെ അനിസ്ലാമികമായി കരുതപ്പെട്ട പാശ്ചാത്യസ്വാധീനത്തിന് എതിരായുള്ള നിലപാട് നിലനിർത്തുകയുണ്ടായി.'[14] ഇതിൻെറ ഫലമായി ഉൾപ്രദേശങ്ങളിലെ നല്ലൊരുഭാഗം മാപ്പിളമാർ ബ്രിട്ടീഷുകാർ നൽകിയ ഔപചാരിക വിദ്യാഭ്യാസം ലഭിക്കാത്തവരായിത്തീർന്നു. അവർക്കു ലഭിച്ച വിദ്യാഭ്യാസം 'മദ്രസ'[15]

---

ഒഫ് കേരളാ സ്റ്റഡീസ് , വോള്യം 2, ഭാഗം 2, ജൂൺ 1975, പു. 141-56
ഗ) കെ.എൻ. പണിക്കർ, 'പെസൻറ് റിവോൾട്ട്സ് ഇൻ മലബാർ ഇൻ ദ നയൻടീൻത് ആൻഡ് ട്വൻടിയത് സെൻചുറീസ് എ.ആർ. ദേശായി (എഡി.) *പെസൻറ് സ്ട്രഗിൾസ് ഇൻ ഇന്ത്യ* (ദൽഹി : 1979)
ഘ) കോൺറാഡ് വുഡ്ഡ്, 'ഹിസ്റ്റോറിക്കൽ ബാക്ക്ഗ്രൗണ്ട് ഒഫ് ദ മാപ്പിള റെബല്യൻ', *സോഷ്യൽ സയൻറിസ്റ്റ്,* ആഗസ്ത് 1974, പു 5-35

12 ഈ നൂറ്റാണ്ടിൻെറ ഇരുപതുകൾതൊട്ട് വടക്കെ ഇന്ത്യയിലുണ്ടായിട്ടുള്ളതരം വർഗ്ഗീയ സംഘട്ടനങ്ങൾക്ക് 19-ാം നൂറ്റാണ്ടിലെ മാപ്പിളകലാപങ്ങൾ കാരണമായിട്ടില്ല. അവയുടെ ഫലമായി ചില സ്ഥലങ്ങളിൽ മതസമൂഹങ്ങൾ തമ്മിൽ പരസ്പര വിരോധങ്ങളുണ്ടായിട്ടുണ്ട്. പക്ഷെ പൊതുവായ ശത്രുത ഉണ്ടായിട്ടില്ല.

13 1921-22ലെ കലാപത്തെക്കുറിച്ച് കഴിഞ്ഞകുറച്ചു വർഷങ്ങളിൽ നടന്ന അക്കാദമിക്ഗവേഷണങ്ങളുടെ ഫലമായി താഴെ ചേർക്കുന്ന പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട് -
ക) സ്റ്റീഫൻ എഫ്. ഡെയ്ൽ, *ഇസ്ലാമിക് സൊസൈറ്റി ഓൺ ദ സൗത്ത് ഏഷ്യൻ ഫ്രോൺടിയർ : ദ മാപ്പിളാസ് ഒഫ് മലബാർ,* 1498 - 1922, (ഓക്സ്ഫോഡ് : ക്ലാരണ്ടൻ പ്രസ്സ്, 1980)
ഖ) എം. ഗംഗാധരമേനോൻ, *മലബാർ റെബല്യൻ, 1921-22* (അലഹബാദ് : വോറ പബ്ലിഷേഴ്സ്, 1989)
ഗ) കെ.എൻ. പണിക്കർ, *എഗൻസ്റ്റ് ലോഡ് ആൻഡ് ദ സ്റ്റേറ്റ്* (ദൽഹി : ഓക്സ്ഫോഡ് യൂണിവേഴ്സിറ്റി പ്രസ്സ്, 1989)
ഘ) കോൺറാഡ് വുഡ്ഡ്, *ദ മാപ്പിള റെബല്യൻ ഒഫ് 1921-22 ആൻഡ് ഇറ്റ്സ് ജെനസിസ്* (ദൽഹി : പീപ്പിൾസ് പബ്ലിഷിങ് ഹൗസ്, 1990)
കലാപത്തിൻെറ കാരണങ്ങളെയും സ്വഭാവത്തെയും കുറിച്ച് ഈ ഗവേഷകരുടെ കണ്ടെത്തലുകളിൽ വ്യത്യാസങ്ങളുണ്ടെങ്കിലും കലാപത്തെയും അതിൻെറ അടിച്ചമർത്തലിനെയും കുറിച്ചുള്ള വിവരങ്ങളെല്ലാം ഇവ നൽകുന്നുണ്ട്.

14 മില്ലർ, *മാപ്പിള മുസ്ലിംസ്,* പു. 123

15 മദ്രസകൾ മുസ്ലീം കുട്ടികൾക്ക് മതവിദ്യാഭ്യാസം നൽകാനുള്ള സ്ഥാപനങ്ങളാണ്.

കളിൽനിന്നുള്ള മതവിദ്യാഭ്യാസം മാത്രമായിരുന്നു. നിസ്സഹകരണപ്രസ്ഥാനത്തിൻെറ കാലത്തും അതിനുശേഷവും ഇന്ത്യൻ നാഷണൽ കോൺഗ്രസിനുവേണ്ടി പ്രവർത്തിച്ച മുഹമ്മദ് അബ്ദു റഹ്മാനെയും മൊയ്തു മൗലവിയേയുംപോലുള്ള മാപ്പിളനേതാക്കൾ കേരളത്തിലെ മുസ്ലിംസമുദായത്തിൻെറ ഭാവിയെക്കുറിച്ച് ഉൽക്കണ്ഠയുള്ളവരായിരുന്നുവെങ്കിലും ആധുനിക വിദ്യാഭ്യാസത്തോടുള്ള അവരുടെ വിമുഖതയിൽ മാറ്റംവരുത്താൻ ഫലപ്രദമായി ഒന്നും ചെയ്തില്ല. അവരുടെ സമുദായപരിഷ്കരണപ്രവർത്തനങ്ങൾ അന്ധവിശ്വാസപരവും അനിസ്ലാമികവുമായ ചില ആചാരങ്ങളെ എതിർക്കുന്നതിൽ ഒതുങ്ങിനിന്നു.[16]

എന്നിരിക്കിലും ഇരുപതാംനൂറ്റാണ്ടിൻെറ ആദ്യദശകങ്ങളിൽ സാമൂഹ്യപരിഷ്കരണ പ്രസ്ഥാനം കേരളത്തിൻെറ തീരപ്രദേശത്തുള്ള മാപ്പിളമാർക്കിടയിൽ ആരംഭിക്കുകയുണ്ടായി. വാസ്തവത്തിൽ തെക്കൻകേരളത്തിലെ പല ജാതിവിഭാഗങ്ങളും (ഈഴവർ, നായൻമാർ, പുലയർ, നമ്പൂതിരിമാർ) ഈ നൂറ്റാണ്ടിൻെറ ആരംഭത്തിൽ സാമൂഹ്യ പരിഷ്കരണപ്രസ്ഥാനങ്ങളെന്നു വിളിക്കാവുന്ന സംരംഭങ്ങളുടെ സ്വാധീനത്താൽ സമുദായങ്ങളായി സംഘടിച്ചിരുന്നു. ഓരോ സമുദായത്തിൻെറയും പ്രശ്നങ്ങളും പരിസരങ്ങളുമനുസരിച്ച് ഈ പ്രസ്ഥാനങ്ങളുടെ സ്വഭാവത്തിൽ വ്യത്യാസമുണ്ടായിരുന്നെങ്കിലും അവയ്ക്കെല്ലാം പൊതുവായുള്ള ചില ആവശ്യങ്ങളുണ്ടായിരുന്നു. സ്ത്രീകൾക്കും പുരുഷൻമാർക്കും ആധുനികവിദ്യാഭ്യാസം ലഭിക്കണമെന്നും അതിനായി മെച്ചപ്പെട്ട വിദ്യാഭ്യാസസൗകര്യങ്ങൾ വേണമെന്നും കൂടുതൽ സർക്കാർജോലികൾ സമുദായാംഗങ്ങൾക്ക് നൽകണമെന്നും എല്ലാ സാമൂഹ്യ പ്രസ്ഥാനങ്ങളും ആവശ്യപ്പെട്ടു. തെക്കൻകേരളത്തിൻെറ തീരപ്രദേശങ്ങളിലെ മാപ്പിളമാർക്കിടയിൽ ആരംഭിച്ച പരിഷ്കരണപ്രസ്ഥാനത്തിനും ഈ താൽപര്യങ്ങളെല്ലാമുണ്ടായിരുന്നു. ഈ പ്രസ്ഥാനനേതാക്കൾ ചില അന്ധവിശ്വാസപരവും അനിസ്ലാമികവുമായ ആചാരങ്ങൾക്കെതിരെ പ്രവർത്തിക്കുന്നതോടൊപ്പം സ്ത്രീകൾക്കും പുരുഷൻമാർക്കും മതവിദ്യാഭ്യാസത്തിനുപുറമെ ആധുനികവിദ്യാഭ്യാസംകൂടി വേണമെന്നാവശ്യപ്പെടുകയും സമുദായത്തിലെ അംഗങ്ങൾക്ക് കൂടുതൽ സർക്കാർ ജോലികൾ നൽകണമെന്ന ആവശ്യത്തിന് പിൻതുണ നൽകുകയും ചെയ്തു.

മാപ്പിളമാർക്കിടയിലെ സാമൂഹ്യപരിഷ്കരണപ്രസ്ഥാനത്തിൻെറ ആദ്യത്തെ നേതാവ് സയ്യിദ് സനാഹുള്ള മക്തി തങ്ങളാണ് (1874-1912). അന്നത്തെ ക്യസ്ത്യൻപാതിരിമാർ ഇസ്ലാമികതത്വങ്ങളും വിശ്വാസങ്ങളും വികൃതമായവതരിപ്പിച്ച് ഇസ്ലാംമതത്തെ ദുഷിക്കുന്നതിനെ ചെറുത്തുകൊണ്ടാണ് തങ്ങൾ സാമൂഹ്യപ്രവർത്തനമാരംഭിച്ചത്. പിന്നീടദ്ദേഹം സമുദായപരിഷ്കരണശ്രമങ്ങളിലേക്ക് തിരിഞ്ഞു. ആധുനികവിദ്യാഭ്യാസം നേടണമെന്നും ബ്രിട്ടീഷ്ഗവൺമെൻറിനു കീഴിൽ ജോലിക്ക് ശ്രമിക്കണമെന്നും അദ്ദേഹം സമുദായാംഗങ്ങളോട് ആഹ്വാനം ചെയ്തു.[17] ശൈഖ് മുഹമ്മദ് ഹമദാനി തങ്ങൾ (മരണം - 1922), മൗലാനാ ചാലിലകത്ത് കുഞ്ഞാമ്മദ് ഹാജി (1856-1919), വക്കം മുഹമ്മദ് അബ്ദുൾ ഖാദർ മൗലവി (1873-1932) എന്നിവരാണ് അക്കാലത്തെ മറ്റു പ്രധാന പരിഷ്കരണ നേതാക്കൾ. 1921ലെ മലബാർ കലാപത്തിനുശേഷമുള്ള മ്ലാനതയുടെ കാലത്ത് ഇവരുടെ സ്വാധീനം ഏറെ പ്രസക്തിയുള്ളതായി

16 *മുസ്ലീങ്ങൾക്കിടയിലെ നവോത്ഥാനസംരംഭങ്ങളുമായി അബ്ദു റഹ്മാൻ സാഹിബ് സഹകരിച്ചില്ല. മുസ്ലിം ഐക്യസംഘം തുടങ്ങിയ പുരോഗമനപ്രസ്ഥാനങ്ങളിലൊന്നും അദ്ദേഹം മുൻനിരയിലുണ്ടായിരുന്നില്ല,* എന്ന് സി. എച്ച്. മുഹമ്മദുകോയയുടെ ജീവചരിത്രകാരൻ 'എം.സി' എഴുതുന്നതിനു മേൽ രാഷ്ട്രീയമായ വിയോജിപ്പിൻെറ നിഴലുണ്ടെങ്കിലും കാര്യം തികച്ചും അവാസ്തവമല്ല. എം.സി., *സി.എച്ച്. മുഹമ്മദ്കോയ* (കോഴിക്കോട് : ഹരിത് ബുക്ക്സ്, 1985) പു. 41

17 കെ.കെ. മുഹമ്മദ് അബ്ദുൾ കരീം, *സയ്യിദ് സനാഹുള്ള മക്തിതങ്ങൾ* (തിരൂർ : 1981) പു. 13-17

ത്തീർന്നു. 1922ൽ മുസ്‌ലിം ഐക്യസംഘം കൊടുങ്ങല്ലൂരിൽ സ്ഥാപിക്കപ്പെട്ടു. പരിഷ്ക രണത്തിൻെറയും വിദ്യാഭ്യാസത്തിൻെറയും സന്ദേശങ്ങൾ മാപ്പിളമാർക്കിടയിൽ പ്രചരിപ്പി ക്കാനുള്ള സംഘടിതശ്രമത്തിൻെറ ആരംഭമാ യിരുന്നു ഇത്. 1922 തൊട്ട് 1934 വരെയുള്ള കാലത്ത് ഓരോ മാപ്പിളകേന്ദ്രത്തിൽ വച്ച് 'ഐക്യസംഘ' ത്തിൻെറ വാർഷികസമ്മേളനം നടന്നിരുന്നു. മാപ്പിളമാർക്കിടയിൽ പരിഷ്കര ണത്തിൻെറ സന്ദേശം പ്രചരിപ്പിക്കാൻ ഈ സമ്മേളനങ്ങൾ സഹായിച്ചു.[18]

## നാല്

കേരളത്തിലെ മുസ്‌ലിംലീഗിൻെറ ആരം ഭനേതാക്കളിൽ ഒരാളായിത്തീർന്നത് 'ഐക്യ സംഘ' ത്തിൻെറ നേതാവായിരുന്ന കെ.എം. സീതി സാഹിബാണ് (1899-1962). ആദ്യകാ ലത്ത് അദ്ദേഹം ഇന്ത്യൻ നാഷണൽ കോൺഗ്ര സിൽ സജീവമായി പ്രവർത്തിച്ചിരുന്നു. 1928ലും 1931ലും അദ്ദേഹം കൊച്ചി നിയമ സഭാംഗമായി തെരഞ്ഞെടുക്കപ്പെട്ടു.[19] 1932ൽ അദ്ദേഹം തൻെറ വക്കീൽപണി എറണാകുള ത്തുനിന്ന് തലശ്ശേരിയിലേക്ക് മാറ്റി. 1930ക ളുടെ ആരംഭമായപ്പോഴേക്കും മുസ്‌ലീങ്ങൾ രാഷ്ട്രീയത്തിൽ പങ്കെടുക്കുന്നതിനെ സംബ ന്ധിച്ചുള്ള അഭിപ്രായ ഭിന്നതകൾകാരണം 'ഐക്യസംഘം' ബലഹീനമായിരുന്നു. 1934ൽ 'ഐക്യ സംഘം' പിരിച്ചുവിട്ട്, കേരള മുസ്‌ലിം മജ്‌ലിസ് എന്ന സംഘടനയിൽ ലയിച്ചു. മുസ്‌ലീങ്ങൾ രാഷ്ട്രീയത്തിൽ പങ്കെ ടുക്കുന്നതിനെക്കുറിച്ചുള്ള തർക്കങ്ങൾ 'മജ്‌ലി സി'ൽ തുടർന്നു. ഈ പ്രശ്നം തലശ്ശേരിയിലെ മുസ്‌ലിംക്ലബ്ബിൽ സജീവമായി ചർച്ചചെയ്തി രുന്നു. ഈ ക്ലബ്ബിലെ ചർച്ചകളിൽ സീതി സാഹിബ് പ്രധാനപ്പെട്ട പങ്കു വഹിച്ചു. *ചന്ദ്രിക* എന്ന പത്രം 1934ൽ തുടങ്ങുന്നതിനെ ഈ ക്ലബ്ബിൻെറ പ്രവർത്തനങ്ങൾ സഹായിച്ചിട്ടുണ്ട്. *ചന്ദ്രിക* പിന്നീട് മുസ്‌ലിംലീഗിൻെറ മുഖപത്ര മായിത്തീർന്നു. 1932നും 1934നും ഇടയിൽ സീതിസാഹിബ് മുസ്‌ലിംലീഗിനോടനുഭാവ മുള്ള ആളായിത്തീരുകയും സ്വാധീനമുള്ള പല മാപ്പിളമാരെയും ഈ അനുഭാവം പങ്കുവയ്ക്കു ന്നവരാക്കുകയും ചെയ്തിരുന്നു. 1934ൽ നടന്ന കേന്ദ്ര നിയമനിർമ്മാണസഭയിലേ ക്കുള്ള തെരഞ്ഞെടുപ്പിൽ ജനസ്വാധീനമുള്ള കോൺഗ്രസ്നേതാവായിരുന്ന മുഹമ്മദ് അബ്ദു റഹ്മാൻ സാഹിബിനെ ലീഗിനോടനു ഭാവമുണ്ടായിരുന്ന അബ്ദുൾസത്താർ സേട്ടു തോൽപിച്ച സംഭവം സൂചിപ്പിച്ചത് മാപ്പിളമാർ ക്കിടയിൽ - പ്രത്യേകിച്ചും സ്വത്തും സ്വാധീന വുമുള്ള മാപ്പിളമാർക്കിടയിൽ - മുസ്‌ലിംലീഗി നോടുള്ള അനുഭാവം വർദ്ധിച്ചുവരുന്നതിനെ യാണ്.[20]

മുസ്‌ലിംലീഗിൻെറ ഒരു സമിതി മല ബാർജില്ലയിൽ ഔപചാരികമായി പ്രവർത്തിച്ചുതുടങ്ങിയത് 1937ലാണ്.[21] പക്ഷേ 1934ലെ തെരഞ്ഞെടുപ്പിൽ മുസ്‌ലിം ലീഗിനോട് അനുഭാവമുള്ള സ്ഥാനാർത്ഥി ജയിച്ചതിനുശേഷം ലീഗ് അതിൻെറ സ്വാധീനം ഉത്തരകേരളത്തിൽ വർദ്ധിപ്പിച്ചുകൊണ്ടി രുന്നു. 1906ൽ ഉത്തരേന്ത്യയിലാരംഭിച്ച മുസ്‌ലിംലീഗിന് 1930കളുടെ ആരംഭംവരെ കേരളത്തിൽ ഒട്ടും സ്വാധീനമില്ലായിരുന്നു എന്നതുപോലെതന്നെ അൽഭുതകരമാണ് 1934ന് ശേഷം ലീഗിൻെറ സ്വാധീനം മലബാ

18 ഇ.കെ. അഹമ്മദ് കുട്ടി 'ഇസ്‌ലാം ആൻഡ് സോഷ്യൽ റിഫോം മൂവ്മെൻറ്സ് ഇൻ കേരള', *ജേണൽ ഓഫ് കേരളാ സ്റ്റഡീസ്,* ഡിസംബർ 1978, പു. 439-56 മുസ്‌ലിം ഐക്യസംഘത്തെക്കുറിച്ച് കൂടുതൽ അറിയാൻ 'കേരള മുസ്‌ലിം ഐക്യസംഘവും നവോത്ഥാനവും' എന്ന ഇ.കെ. മൗലവിയുടെ പ്രബന്ധം കാണുക *കേരള മുസ്‌ലിം ഡയറക്ടറി (കൊച്ചി, 1960)*

19 മില്ലർ, *മാപ്പിള മുസ്‌ലിംസ്,* പു. 160

20 *അതേപുസ്തകം,* പു. 161

21 ടി.എം. സാവാൻകുട്ടി, *സീതിസാഹിബ്,* (തിരുവനന്തപുരം : സാംസ്കാരികപ്രസിദ്ധീകരണ വകുപ്പ്, 1992)) പു. 57

റിൽ വർദ്ധിച്ചുകൊണ്ടേയിരുന്നു എന്നത്. ലീഗിൻെറ പ്രമുഖനേതാക്കളിലൊരാളായ ബി. പോക്കർ സാഹിബ് 1937ലെ നിയമസഭാതെരഞ്ഞെടുപ്പിൽ പരാജയപ്പെട്ടുവെങ്കിലും ഇത് ലീഗിൻെറ വളരുന്ന ശക്തിക്ക് തിരിച്ചടിയായില്ല. വാസ്തവത്തിൽ ആ തെരഞ്ഞെടുപ്പിൽ ലീഗ്സ്ഥാനാർത്ഥിയെ എതിർത്ത ഖാൻ ബഹദൂർ പി. എം. ആറ്റക്കോയ തങ്ങളുടെ വിജയത്തിനു പ്രധാനകാരണക്കാരനും തങ്ങളുടെ അളിയനുമായ സയ്യിദ് അബ്ദുറഹിമാൻ ബാഫക്കി തങ്ങൾ പിന്നീട് മുസ്ലിംലീഗിൽ ചേരുകയും സ്വാതന്ത്ര്യാനന്തരഘട്ടത്തിൽ ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗിൻെറ പ്രസിഡണ്ട് ആവുകയും ചെയ്തു.[22]

ഉത്തരകേരളത്തിലെ മാപ്പിളമാർക്കിടയിൽ സ്വാധീനംനേടിയ മുസ്ലിംലീഗ് പാകിസ്ഥാനുവേണ്ടിയുള്ള വാദത്തെ അനുകൂലിക്കുക മാത്രമല്ല മലബാറിൽ ഒരു 'മാപ്പിളസ്ഥാൻ' വേണമെന്ന ആവശ്യം ഉന്നയിക്കുകയും ചെയ്തിരുന്നു.[23] പക്ഷെ ഇത് കേരളത്തിലെ മതസമൂഹങ്ങൾ തമ്മിൽ കാര്യമായ സംഘർഷമൊന്നും സൃഷ്ടിക്കുകയുണ്ടായില്ല. 1947ലെ വിഭജനത്തിനുശേഷം കുറച്ചുകാലത്തേക്ക് ഇന്ത്യയിലെ മുസ്ലിംരാഷ്ട്രീയം ഏതുരീതിയിലുള്ളതാവണം എന്നതിനെ സംബന്ധിച്ച് അനിശ്ചിതാവസ്ഥയുണ്ടായിരുന്നു. മുസ്ലിംലീഗ് ഒരു രാഷ്ട്രീയപാർട്ടിയായി പ്രവർത്തിക്കേണ്ടതില്ല എന്ന നിർദ്ദേശം പോലും ഇക്കാലത്തുണ്ടായി.[24] പക്ഷെ, മാപ്പിളയല്ലെങ്കിലും മാപ്പിളരാഷ്ട്രീയത്തെ പിൻതാങ്ങിയിരുന്ന മുഹമ്മദ് ഇസ്മായിൽ സാഹിബും സീതി സാഹിബും ലീഗ് പിരിച്ചുവിടാനുള്ള എല്ലാ ശ്രമങ്ങളെയും ചെറുത്തു. ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗിൻെറ ലക്ഷ്യങ്ങളും നയപരിപാടികളും തീരുമാനിക്കാനായി 1948 മാർച്ചിൽ മദ്രാസിൽ ചേർന്ന യോഗത്തിൽ സീതി സാഹിബ് സുപ്രധാന പങ്കു വഹിച്ചു. 1951ൽ ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗ് ഒരു രാഷ്ട്രീയ പാർട്ടിയായി നിലവിൽ വന്നു.[25]

മലബാറിലും പിന്നീട് (1956നുശേഷം) കേരളത്തിലും നടന്ന തെരഞ്ഞെടുപ്പുകളിൽ മുസ്ലിംബഹുജനങ്ങളുടെ പിൻതുണ ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗിനുണ്ടെന്ന് വീണ്ടും വീണ്ടും തെളിഞ്ഞിട്ടുണ്ട്. എന്നാൽ, സ്വാതന്ത്ര്യാനന്തരഘട്ടത്തിൽ ഇന്ത്യയിലെ മറ്റ് സംസ്ഥാനങ്ങളിൽ ലീഗിൻെറ ശക്തി ഗണ്യമായതോതിൽ കുറയുകയാണുണ്ടായത്.[26]

---

22 *അതേപുസ്തകം*, പു. 56
മുപ്പതുകളുടെ അവസാനത്തിൽ ഒരു സോഷ്യലിസ്റ്റ്വിഭാഗം മലബാറിലെ കോൺഗ്രസിൽ ശക്തിപ്പെട്ടപ്പോൾത്തന്നെയാണ് മാപ്പിളമാർക്കിടയിൽ മുസ്ലിംലീഗ് ശക്തിപ്പെട്ടത് എന്ന കാര്യം ശ്രദ്ധേയമാണ്. 1939ൽ കെ.പി.സി.സി. സെക്രട്ടറിയായി ഇ.എം.എസ് നമ്പൂതിരിപ്പാടും പ്രസിഡൻറായി മുഹമ്മദ് അബ്ദുറഹ്മാൻ സാഹിബും തെരഞ്ഞെടുക്കപ്പെട്ടിരുന്നു. 1940ൽ സോഷ്യലിസ്റ്റുകാർ കോൺഗ്രസിൽനിന്ന് പുറത്തുവന്ന് കമ്മ്യൂണിസ്റ്റ് പാർട്ടിയുണ്ടാക്കി. പെരുന്ന. കെ.എൻ. നായർ, 'കേരളവും കോൺഗ്രസും - 1935-1985', *കോൺഗ്രസും കേരളവും* (കോട്ടയം : ഡി.സി. ബുക്സ്, 1986) പു. 405; ഇ.എം. എസ്. നമ്പൂതിരിപ്പാട്, *കേരളത്തിലെ ദേശീയ പ്രശ്നം (പ്രഭാത് ബുക്സ്, 1955) പു. 256. പക്ഷെ സോഷ്യലിസ്റ്റുകാരും കമ്യൂണിസ്റ്റുകാരും മാപ്പിളമാരിൽ അധികംപേരെ (അവരിൽ പാവപ്പെട്ടവരെപ്പോലും) ആകർഷിക്കുന്നതിൽ ഏറെയൊന്നും വിജയിച്ചില്ല.*

23 മില്ലർ, *മാപ്പിള മുസ്ലിംസ്*, പു. 162

24 സാവാൻകുട്ടി, *സീതി സാഹിബ്*, പു.74 - 75

25 *അതേപുസ്തകം*, പു. 75

26 1957ൽ തെരഞ്ഞെടുത്തതും ആകെ 126 അംഗങ്ങൾ ഉണ്ടായിരുന്നതുമായ ആദ്യത്തെ കേരള സംസ്ഥാന നിയമസഭയിൽ മുസ്ലിംലീഗിന് 7 അംഗങ്ങളാണ് ഉണ്ടായിരുന്നത്. ഇന്ന് 140 അംഗങ്ങളുള്ള സഭയിൽ മുസ്ലിംലീഗിന് 17 അംഗങ്ങളുണ്ട്. കഴിഞ്ഞ (1991) തെരഞ്ഞെടുപ്പിൽ 19 മുസ്ലിംലീഗ് സ്ഥാനാർത്ഥികൾ ജയിച്ചിരുന്നു) - മില്ലർ, *മാപ്പിള മുസ്ലിംസ്*, അനുബന്ധം-ബി, പു. 353. മാത്രമല്ല, ഇന്ന് ഐക്യജനാധിപത്യമുന്നണിയിലെ ഒരു പ്രമുഖാംഗം എന്ന നിലയിൽ മുസ്ലിം ലീഗ് സംസ്ഥാനത്ത് ഭരണാധികാരം പങ്കു വയ്ക്കുന്നു.

മലബാറിലെ മുസ്ലീങ്ങൾക്ക് ലീഗിനോടുണ്ടായിരുന്ന പ്രതിപത്തി തെക്കൻകേരളത്തിലെ (മുൻ നാട്ടുരാജ്യങ്ങളായിരുന്ന തിരുവിതാംകൂറിലേയും കൊച്ചിയിലേയും) മുസ്ലീങ്ങൾ പ്രദർശിപ്പിക്കുകയുണ്ടായില്ല. അഖിലതിരുവിതാംകൂർ മുസ്ലിംകോൺഗ്രസ് (1934), ഉത്തരതിരുവിതാംകൂർ മുസ്ലിം അസോസിയേഷൻ (1935) തുടങ്ങിയ സംഘടനകളിലാണ് തെക്കുള്ള മുസ്ലീങ്ങൾ പ്രവർത്തിച്ചത്. പക്ഷെ ഈ സംഘടനകൾ അൽപായുസ്സുക്കളായിരുന്നു. സ്വാതന്ത്ര്യാനന്തരഘട്ടത്തിൽ ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗിൻെറ സ്വാധീനം തെക്കൻപ്രദേശങ്ങളിലേക്ക് അതിവേഗം പടരുകയുണ്ടായി. എങ്കിലും, തെക്കൻജില്ലകളിൽ ഇന്ത്യൻ നാഷണൽ കോൺഗ്രസിൻെറ രാഷ്ട്രീയത്തോട് അടുപ്പമുള്ള മുസ്ലീങ്ങൾ താരതമ്യേന അധികമുണ്ടായിരുന്നു.

## അഞ്ച്

ധാരാളം മാപ്പിളമാർ 1930കളിൽ ദേശീയകോൺഗ്രസ് വിട്ട് മുസ്ലിംലീഗിലേക്ക് മാറിയതിനും അതിനുശേഷം മുസ്ലിംലീഗ് ഇടവിടാതെ വളർന്നതിനും ഉള്ള കാരണങ്ങൾ കൃത്യമായറിയാൻ മലബാർ കലാപത്തിനുശേഷമുള്ള സംഭവവികാസങ്ങളെ സൂക്ഷ്മമായി പരിശോധിക്കേണ്ടതുണ്ട്.

എങ്കിലും, 1920കളിലെയും 1930കളുടെ ആരംഭത്തിലെയും സാമൂഹ്യ-രാഷ്ട്രീയ രംഗത്തെ പൊതുവായി വീക്ഷിക്കുമ്പോൾ താഴെചേർക്കുന്ന കാര്യങ്ങൾ ശ്രദ്ധയിൽ പെടുന്നതാണ്:

*(ഒന്ന്)* 1921-22ലെ കലാപം പ്രാഥമികമായി ബ്രിട്ടീഷ്ഭരണത്തിനെതിരെയുള്ള കലാപമായിരുന്നു എന്ന് കണ്ടുകൊണ്ട് ബ്രിട്ടീഷ്ഭരണാധികാരികൾ കലാപത്തെ കർശനമായി അടിച്ചമർത്തിയിരുന്നു.[27] കലാപവും അതിൻെറ അടിച്ചമർത്തലും കാരണം ആ പ്രദേശത്തെ ഹിന്ദുക്കളെന്നപോലെ ആയിരക്കണക്കിന് മാപ്പിളമാരും ദുരിതങ്ങളനുഭവിച്ചു. കലാപകാരികൾ എന്ന നിലയ്ക്കല്ല കലാപത്തിനൊരുങ്ങിയവരുടെ മതസമൂഹത്തിൽ പെട്ടവർ എന്ന നിലയ്ക്കാണ് അവരിൽ പലരും ദ്രോഹങ്ങളനുഭവിച്ചത്. കുറ്റകൃത്യങ്ങൾക്കൊരുങ്ങാത്തവരെയെങ്കിലും രക്ഷിക്കുവാൻ കോൺഗ്രസ് തങ്ങളോടൊപ്പം നിൽക്കുമെന്ന് പല മാപ്പിളമാരും പ്രതീക്ഷിച്ചിരുന്നു. പക്ഷെ പരമ്പരാഗത ജീവിതമാകെ താറുമാറിലായിരുന്ന കലാപാനന്തരഘട്ടത്തിൽ കാര്യമായ സഹായമൊന്നും ലഭ്യമായിരുന്നില്ല. മതസമൂഹങ്ങൾ തമ്മിൽ ആ ഘട്ടത്തിൽ നിലനിന്ന അവിശ്വാസത്തിൻെറ അന്തരീക്ഷത്തിൽനിന്നും ഉയർന്ന് വളർന്ന് കലാപമുണ്ടാക്കിയ വിഭജനങ്ങളെ ഇല്ലായ്മ ചെയ്യാൻ അന്നത്തെ മലബാർജില്ലയിലെ നേതാക്കൾക്കാർക്കും കഴിഞ്ഞില്ല. മാത്രമല്ല കോൺഗ്രസിൻെറ 36-ാം വാർഷികസമ്മേളനത്തിൽ (അഹമ്മദ്ബാദ്, ഡിസംബർ 1921) കലാപത്തിലെ സംഭവങ്ങളിൽ ഖേദം പ്രകടിപ്പിക്കുകയും കലാപകാരികളുമായി യാതൊരു ബന്ധവുമില്ലെന്ന് കയ്യൊഴിക്കുകയും ചെയ്ത പ്രമേയം പാസ്സാക്കിയത് മാപ്പിളമാരെ ക്രമത്തിൽ കോൺഗ്രസിൽനിന്നകറ്റുന്ന സാഹചര്യമാണുണ്ടാക്കിയത്.[28] കോഴിക്കോട്ടെ ചാലപ്പുറം (നായർ) കോൺഗ്രസും മാപ്പിളകോൺഗ്രസും

---

27 ബ്രിട്ടീഷുദ്യോഗസ്ഥൻമാർ കലാപത്തെ മനസ്സിലാക്കിയത് 'ശരിക്കും ഗവൺമെൻ്റിനെതിരായുള്ളത്' എന്ന നിലയ്ക്കാണ്. 'നേതാക്കളുടെ (കലാപത്തിൻെറ) പ്രധാന ഉദ്ദേശ്യം 'ബ്രിട്ടീഷ് രാജി'നു പകരം എല്ലായിടത്തും 'ഇസ്ലാം രാജ്' സ്ഥാപിക്കുക എന്നതായിരുന്നു', എന്നും അവർ കണ്ടിരുന്നു - ആർ.എച്ച്. ഹിച്ച്കോക്ക്, *എ ഹിസ്റ്ററി ഓഫ് ദ മലബാർ റെബലിയൻ, 1921* (മദ്രാസ് : 1925), പു. 60 കലാപത്തെ സംബന്ധിച്ച ഔദ്യോഗികരേഖകളുടെ സമാഹാരമായ ജി.ആർ. ടോറ്റൻഹാമിൻെറ *ദ മാപ്പിള റെബലിയൻ 1921-22* (മദ്രാസ് : 1922) നോക്കുക. പു. 46

28 കോൺഗ്രസ്പ്രമേയത്തിൻെറ മുഴുവൻ പാഠത്തിന് പട്ടാഭി സീതാരാമയ്യയുടെ *ദ ഹിസ്റ്ററി ഓഫ് ദി ഇന്ത്യൻ നാഷണൽ കോൺഗ്രസ്,* വോള്യം 2 (ബോംബെ : 1946-47) പു. 228 കാണുക

തമ്മിലുള്ള വടംവലികളൊക്കെ നടന്നത് ഈ സാഹചര്യത്തിലാണല്ലൊ.

*(രണ്ട്)* തെക്കൻ കേരളത്തിൻെറ തീരപ്രദേശങ്ങളിലെ മാപ്പിളമാർക്കിടയിൽ ആരംഭിക്കുകയും 'ഐക്യസംഘ'ത്തിൻെറ സംഘടിത പ്രവർത്തനങ്ങളായി വളരുകയും ചെയ്ത മുസ്ലിം സാമൂഹ്യപരിഷ്കരണപ്രസ്ഥാനം മാപ്പിളമാർക്കിടയിൽ ഒരു പുതിയ യോജിപ്പും സ്വന്തം ഭാഗധേയത്തെക്കുറിച്ച് പുതിയൊരവബോധവും സൃഷ്ടിച്ചിരുന്നു. മുമ്പത്തെ തീവ്രവാദസ്വഭാവമുള്ള ആധുനിക(പാശ്ചാത്യ)വിരുദ്ധ ബോധത്തിൻെറ സ്ഥാനത്ത് ഇസ്ലാമികാവരണമുള്ള ആധുനികാഭിലാഷങ്ങൾ രൂപം കൊണ്ടുകഴിഞ്ഞിരുന്നു. ധനവാൻമാരും വിദ്യാഭ്യാസം ലഭിച്ചവരുമായ മാപ്പിളമാർക്കിടയിലാണ് ഈ മാറ്റം ആദ്യമായുണ്ടായത്. സ്വത്തുള്ളവർക്കുമാത്രം വോട്ടുള്ള 1934ലെ തെരഞ്ഞെടുപ്പിൽ അവരാണ് മുസ്ലിംലീഗിനോടനുഭാവമുള്ള അബ്ദുൾ സത്താർ സേട്ടുവിനെ വിജയിപ്പിച്ചത്. കൂടുതൽ ബ്രിട്ടീഷ്‌വിരുദ്ധ തീവ്രതയുണ്ടായിരുന്ന കോൺഗ്രസ്സ്ഥാനാർത്ഥി മുഹമ്മദ് അബ്ദു റഹ്മാൻ സാഹിബിനെ അവർ കയ്യൊഴിയുകയായിരുന്നു. മേൽക്കിടമാപ്പിളമാർ ദേശീയതയിലൂടെ (ഖദർ, ലളിതജീവിതം, ത്യാഗം എന്നിവയിലൂടെയെല്ലാം) മോചിതരാവുക എന്നതിൽനിന്ന് മാറിയതിനെ ഇത് സൂചിപ്പിച്ചു. ഈ മാറ്റം താമസിയാതെ മാപ്പിളബഹുജനങ്ങളും സ്വീകരിക്കുകയാണുണ്ടായത്.

*(മൂന്ന്)* മുപ്പതുകളിലെയും നാൽപതുകളിലെയും രാഷ്ട്രീയപ്രവർത്തനങ്ങൾക്കിടയിൽ സ്വന്തം സ്വത്വത്തെക്കുറിച്ചുള്ള ഒരു പുതുബോധം- ഇസ്ലാമികവും ഭാരതീയവും കേരളീയവുമായ സവിശേഷതകൾ കലർന്നുണ്ടായ ഒരു സ്വത്വത്തെക്കുറിച്ചുള്ള ബോധം - മാപ്പിളമാരിൽ ക്രമത്തിലുണർന്നു. ഈ പുതിയ സ്വത്വബോധത്തെ മുപ്പതുകളിലെയും നാൽപതുകളിലെയും വിക്ഷുബ്ധമായ രാഷ്ട്രീയ പ്രവർത്തനങ്ങൾക്കിടയിൽ പ്രതിനിധീകരിച്ചത് മുസ്ലിംലീഗാണ്. അതിനുശേഷം ഈ പുതുസ്വത്വത്തിൻേറതായ മാന്ത്രികവലയം ഭേദിച്ച് മാപ്പിളമാരെ സ്വീകരിക്കാൻ കോൺഗ്രസടക്കമുള്ള ഒരു പാർട്ടിക്കും കഴിഞ്ഞിട്ടില്ല.


കേരളപഠനങ്ങൾ

6

ദളിതകർഷകസമൂഹവും സാമ്പത്തിക ഉന്നമനവും : ഒരു ഗ്രാമചിത്രം

പി. ശിവാനന്ദൻ


## ആറ്

അത്യധികം വിഭജിതമായ കേരളസമൂഹത്തിൻെറ രാഷ്ട്രീയത്തിൽ മുസ്ലിംലീഗിന് ഇന്ന് പ്രധാനപ്പെട്ടൊരു സ്ഥാനം ലഭിച്ചിരിക്കുന്നു. മാർക്സിസ്റ്റ് കമ്യൂണിസ്റ്റ് പാർട്ടിയെപ്പോലൊരു 'കാഡർ' പാർട്ടിയോടൊപ്പമെന്നപോലെ ഇന്ദിരാകോൺഗ്രസിനെപ്പോലൊരു പൊതുജനപ്പാർട്ടിയോടൊപ്പവും പ്രവർത്തിക്കുമ്പോൾ (അധികാരം പങ്കിടുമ്പോഴും) സ്വന്തം ബഹുജനാടിസ്ഥാനം നഷ്ടപ്പെടാതെ നിലനിർത്താനാവുമെന്ന് കേരളത്തിലെ ഇന്ത്യൻ യൂണിയൻ മുസ്ലിംലീഗ് തെളിയിച്ചിരിക്കുന്നു.[20] കേരളത്തിലെ രാഷ്ട്രീയ രംഗത്ത് ഇത്രയും വർഷങ്ങളായി നിലനിന്നിട്ടുള്ള മുസ്ലിംലീഗ് ഗൗരവത്തിലെടുക്കേണ്ടതരം ഒരു വർഗ്ഗീയസംഘട്ടനത്തെയെങ്കിലും സൃഷ്ടി

ക്കാൻ ശ്രമിച്ചതായുള്ള ആരോപണത്തിന് ഇതുവരെ വിധേയമായിട്ടില്ല എന്നത് ശ്രദ്ധേയമാണ്. കേരളത്തിലെ മാപ്പിളസമുദായത്തിന്റെ ക്ഷേമത്തിനും പുരോഗതിക്കുംവേണ്ടി ശ്രമിക്കുന്ന പാർട്ടിയായി നിലനിൽക്കുന്നതിൽ അത് ഏറെക്കുറെ വിജയിച്ചിട്ടുണ്ട്.

ബാബ്റിമസ്ജിദ് തകർക്കപ്പെട്ടതിനു ശേഷം അഖിലേന്ത്യാമുസ്ലിംതാൽപര്യമെന്ന് കരുതപ്പെടുന്നതിന്റെ സമ്മർദ്ദമുള്ള സാഹചര്യത്തിൽ കേരളത്തിലെ മുസ്ലിംലീഗ് സ്വന്തമായ കേരളീയസ്വത്വത്തിൽ ഏറെയൂന്നാതെ (ഇസ്ലാമികസ്വത്വത്തിൽ കൂടുതലൂന്നിക്കൊണ്ട്) നിൽക്കേണ്ടിവരുന്ന അവസ്ഥയുണ്ടായിരിക്കുന്നു.[30] ഈ അവസ്ഥയുടേതായ പ്രശ്നങ്ങൾ മുസ്ലിംലീഗ് ഏറ്റു വിധത്തിൽ പരിഹരിക്കുമെന്നത് കേരളരാഷ്ട്രീയത്തിൽ ഗൗരവത്തിലെടുക്കേണ്ടതരം അനന്തരഫലങ്ങളുണ്ടാക്കുന്നതാണ്.

പ്രാദേശികവും (കേരളീയം) ഇസ്ലാമികവുമായ സ്വത്വത്തെ നിലനിർത്തിക്കൊണ്ടുതന്നെ മതേതര (വർഗ്ഗീയമല്ലാത്ത) രാഷ്ട്രീയത്തിൽ പങ്കെടുക്കാനുള്ള കഴിവിനെ ആശ്രയിച്ചിരിക്കും കേരളത്തിൽ മുസ്ലിംലീഗിന്റെ ഭാവി. □

---

29 1967-'69 കാലത്ത് മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിയുമായും, 1970-'80 കാലത്തും 1982-'87 കാലത്തും 1991 മുതലിന്നുവരെയും കോൺഗ്രസുമായും മുസ്ലിംലീഗ് സംസ്ഥാനത്തിലെ ഭരണാധികാരം പങ്കിട്ടിട്ടുണ്ട് - മില്ലർ, *മാപ്പിള മുസ്ലിംസ്*, പു. 353.

30 ബാബ്റി മസ്ജിദ് തകർത്തതിൽ ഇന്ദിരാകോൺഗ്രസിന് പരോക്ഷമായി പങ്കുള്ളത് കണ്ടില്ലെന്ന് നടിച്ചുകൊണ്ട് മുസ്ലിംലീഗ് കോൺഗ്രസിനോടൊപ്പം കേരളത്തിൽ അധികാരം പങ്കിടുന്നതിനെ കുറ്റപ്പെടുത്തുമ്പോൾ മുസ്ലിംലീഗിന്റെ മുൻ പ്രസിഡണ്ട് ഇബ്രാഹിം സുലൈമാൻ സേട്ടു പ്രതിനിധീകരിക്കുന്നത് രാഷ്ട്രീയവൽക്കരിക്കപ്പെട്ട അഖിലേന്ത്യാമുസ്ലിംവികാരങ്ങളെയാവാം. പക്ഷെ മുസ്ലിംലീഗിന്റെ കേരളഘടകത്തിന് കേരളത്തിലെ മുസ്ലിംജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളുമായി ബന്ധപ്പെട്ടതും വളരെ വ്യത്യസ്തവുമായ കാഴ്ചപ്പാടാവാം ഈ പ്രശ്നത്തെക്കുറിച്ചുള്ളത്.

പുസ്തകം

# പഴശ്ശിരേഖകളുടെ ചരിത്രം

കെ. കെ. എൻ. കുറുപ്പ്

●

*ജോസഫ് സ്കറിയ (എഡി.), പഴശ്ശിരേഖകൾ, സ്കറിയാ സക്കറിയ (ജന. എഡി.), ട്യൂബിങ്ങൻ സർവ്വകലാശാലയിലെ മലയാളം കൈയെഴുത്തുഗ്രന്ഥങ്ങളുടെ പരമ്പര 2 (ചങ്ങനാശ്ശേരി : കേരളപഠനകേന്ദ്രം, സെൻറ് ബർക്ക്മാൻസ് കോളേജ്, 1994). വിതരണം ഡി. സി. ബുക്ക്സ്, കോട്ടയം വില 60 രൂപ*

●

ഹെർമൻ ഗുണ്ടർട്ടിൻെറ രേഖാശേഖരങ്ങളിൽനിന്നും ജർമ്മനിയിലെ ട്യൂബിങ്ങൻ സർവ്വകലാശാലാലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്ന തലശ്ശേരി രേഖകളിലെ നാലാംവോള്യവും പന്ത്രണ്ടാം വോള്യവും ചേർത്തു സ്കറിയാ സക്കറിയയുടെ മുഖവുരയോടും ജോസഫ് സ്കറിയയുടെ എഡിറ്റോറിയൽ കുറിപ്പോടും കൂടെ പ്രസിദ്ധീകരിക്കപ്പെട്ടതാണ് *പഴശ്ശിരേഖകൾ* എന്ന ഈ രേഖാസമാഹാരം. ജർമ്മനിയിൽ ഗുണ്ടർട്ട്ചരമശതാബ്ദി ആഘോഷത്തിൽ പങ്കെടുത്ത മലയാളി പ്രതിനിധിസംഘത്തിനു മുമ്പാകെ, ഗുണ്ടർട്ട് തൻെറ മരണത്തിന്നുമുമ്പുള്ള ജീവിതകാലം ചെലവഴിച്ച കാൽവിലെ മേയർ ഹെർബട്ടു കാൾ ചെയ്ത അനുമോദന പ്രസംഗവും ട്യൂബിങ്ങൻ സർവ്വകലാശാലയിലെ സെമിനാർ ഫോർ ഇൻഡോളജി ആൻഡ് കമ്പാരറ്റീവ് ഹിസ്റ്ററി ഒഫ് റിലീജിയൻസ് മേധാവി ഹെൻറിക് വോൺ സ്റ്റെയിറ്റൻക്രോൺ, ഗുണ്ടർട്ട് സമ്മേളനത്തിൽചെയ്ത ഉദ്ഘാടനപ്രസംഗവും ഏ. പി. ആൻഡ്രൂസ്കുട്ടി പഴശ്ശിരേഖകളുടെ വാക്യവിചാരസൂചനകൾ വ്യക്തമാക്കിക്കൊണ്ടെഴുതിയ ഭാഷാശാസ്ത്രപരമായ മറ്റൊരു ലേഖനവും ഈ രേഖകളുടെ ആമുഖമായി നൽകിയിരിക്കുന്നു. ഇംഗ്ലീഷ് ഈസ്റ്റിന്ത്യാകമ്പനി 1796 ജൂൺ 23നു പുറപ്പെടുവിച്ച ഒരു പരസ്യം മുതൽ രണ്ടു കൊട്ട നമ്പ്യാർക്ക് പാലോറ എമ്മൻ എഴുതിയ തിയ്യതി ഇല്ലാത്ത എഴുത്തിൽ (രേഖ 255എ) ഈ സമാഹാരം അവസാനിക്കുകയും ചെയ്യുന്നു. തൊട്ടുമുമ്പുള്ള രേഖ

(രേഖ 254എ) 979 വൃശ്ചികമാസം കേണൽ മാക്ളിസോർ മാളിയത്തു താഴ ചെറിയ രാജാക്കൻമാർക്ക് എഴുതിയ (1804) ഒരെഴുത്താണ്. ഇപ്രകാരം എട്ടുവർഷത്തോളം വരുന്ന കാലയളവിൽ കോട്ടയത്തെയും പരിസരത്തെയും രാജാക്കൻമാരും ജൻമിമാരും കമ്പനിയുമായും കമ്പനി അവരുമായും നടത്തിയ എഴുത്തുകുത്തുകളാണ് ഈ സമാഹാരത്തിലുള്ളത്.

ഗുണ്ടർട്ട് തൻെറ നിഘണ്ടുവിൽ ടെലിച്ചറി റിക്കാഡ്സ് എന്നതിൻെറ ചുരുക്കമായി ടി. ആർ. എന്ന സൂചകത്തോടെ ഈ രേഖകളിൽനിന്നും പദങ്ങളും പ്രയോഗങ്ങളും ഉപയോഗിച്ചതായി കാണാം. ബ്രിട്ടീഷുകാരുടെ കണ്ണിൽ ഒരു കലാപകാരിയായ കോട്ടയം കേരളവർമ്മ അഥവാ പഴശ്ശിരാജാവിൻെറ 24 കത്തുകളും കമ്പനി അദ്ദേഹത്തിനെഴുതിയ 11 കത്തുകളും മാത്രമാണ് 255 രേഖകളുള്ള ഈ ശേഖരത്തിൽ. കോട്ടയത്തു നടന്ന 1780 കളിലെ ടിപ്പുവിൻെറ ആക്രമണത്തിന്നുശേഷവും 1792ൽ ശ്രീരംഗപട്ടണം സന്ധിപ്രകാരം ബ്രിട്ടീഷുകാർ മലബാർ പിടിച്ചടക്കിയതിനു ശേഷം 1796വരെയും പഴശ്ശി രാജാവു ബ്രിട്ടീഷുകാരുമായി, പ്രത്യേകിച്ചു ബോംബെ കമ്മീഷണർമാരുമായും ജോയിൻറു കമ്മീഷണർമാരുമായും മലബാർ സൂപ്പർവൈസർമാരുമായും ധാരാളം കത്തിടപാട് നടത്തുകയുണ്ടായിട്ടുണ്ട്. ഈ കത്തുകളിൽ പലതും തലശ്ശേരി ഫാക്ടറി ഡയറികളിലും, സ്വീകരിച്ച കത്തുകളും അയച്ച എഴുത്തുകളും അടങ്ങിയ വോള്യങ്ങളിലും മലബാർ കമ്മീഷണർമാരുടെ ഡയറികളിലും മിലിറ്ററി കൺസൽട്ടേഷനുകളിലും റവന്യൂബോർഡ് കൺസൽട്ടേഷനുകളിലും പഴശ്ശികലാപം സംബന്ധിച്ച റിപ്പോർട്ടുകളിലും വ്യാപിച്ചു കിടക്കുന്നു. തമിഴ്നാട് ആർക്കൈവ്സിലും ന്യൂദൽഹിയിലെ നാഷണൽ ആർക്കൈവ്സിലും ലണ്ടനിലെ ഇന്ത്യാ ഓഫീസ് ലൈബ്രറി ആൻഡ് റിക്കാഡ്സിലും ഈ കത്തുകളും രേഖകളും ഗവേഷകർക്കു ലഭ്യമാണുതാനും. അവയെല്ലാംതന്നെ ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്തിട്ടുള്ളവയാണെന്ന ഭാഷാപരമായ പരിമിതിമാത്രമാണു

ള്ളത്. ഇത്രയധികം രേഖകൾ പഴശ്ശിയുടെ കലാപം സംബന്ധിച്ചു നിലവിലിരിക്കുമ്പോൾ രണ്ടുഡസൻ കത്തുകൾ പഴശ്ശിരാജാവിൻേറ തെന്ന കാരണത്താൽ *പഴശ്ശിരേഖകൾ* എന്ന പേരിൽ പ്രസിദ്ധീകരിക്കുന്നതിൽ വളരെ പരിമിതികളുണ്ടെന്നു പറയേണ്ടിവരുന്നു. ഗുണ്ടർട്ട് സൂചിപ്പിച്ചതുപോലെ തലശ്ശേരി രേഖകൾ എന്നുതന്നെയായിരിക്കും ഇതിൻെറ ഉചിതമായ ശീർഷകം.

ഈ പ്രസിദ്ധീകരണത്തിൻെറ ഗുണം ചരിത്രപരമായ പഠനത്തിനെന്നതിനേക്കാൾ ഭാഷാശാസ്ത്രപരമായ പഠനത്തിനാണെന്നു പറയേണ്ടിയിരിക്കുന്നു. എന്തെന്നാൽ ഈ രേഖകളെല്ലാംതന്നെ പരിശോധിക്കുവാനും പഠിക്കുവാനും അവ ഉപയോഗപ്പെടുത്തിക്കൊണ്ടു ചരിത്രഗ്രന്ഥങ്ങൾ രചിക്കുവാനും ഈ ഗവേഷകനടക്കമുള്ള (കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് 1980ൽ പ്രസിദ്ധീകരിച്ച *പഴശ്ശി സമരങ്ങൾ* കാണുക) പലർക്കും കഴിഞ്ഞിട്ടുണ്ട്. ആർക്കൈവുകളിലെ മലബാർ കലക്ടറേറ്റ് രേഖകളിൽ ഇവയുടെ വിവർത്തനങ്ങൾ ലഭ്യമാണ്. 'കലാപകാരികളുടെ പക്ഷത്തുനിന്നും ആധികാരികമായി യാതൊരുരേഖയും ഇതുവരെ നമുക്കു ലഭ്യമായിരുന്നില്ല; കിട്ടാൻ സാദ്ധ്യതയില്ലെന്ന് പല ചരിത്രകാരൻമാരും വിശ്വസിച്ചിരുന്നു....ഇക്കാര്യം ഡോ. കെ. കെ. എൻ. കുറുപ്പിൻെറ ഗവേഷണഗ്രന്ഥങ്ങളിൽ ഖേദപൂർവ്വം സൂചിപ്പിച്ചിരിക്കുന്നു' എന്ന് ജോസഫ് സ്കറിയ ചൂണ്ടിക്കാട്ടുന്നു (പു. | iii-| iv) ഈ ഗ്രന്ഥത്തെപ്പറ്റി അതർഹിക്കാത്ത ഒരു പ്രാധാന്യത്തിൻെറ പ്രഖ്യാപനമാണിതെന്നു തോന്നുന്നു. പഴശ്ശിസമരങ്ങളുടെ ചരിത്രം രചിക്കുമ്പോഴും അതു ബ്രിട്ടീഷാധിപത്യത്തിൻെറ ചരിത്രംമാത്രമായി മാറുന്നുവെന്ന് ഈ ലേഖകൻ *പഴശ്ശിസമരങ്ങൾ* എന്ന ഗ്രന്ഥത്തിൻെറ കുറിപ്പിൽ പ്രസ്താവിച്ചിട്ടുണ്ട്. എന്തെന്നാൽ കലാപകാരികളുടെ ലക്ഷ്യം, സംഘടന, പ്രത്യയശാസ്ത്രം, പ്രവർത്തനരീതി തുടങ്ങിയ ഒരു കലാപത്തിൻെറ വിവിധവശങ്ങൾ സൂചിപ്പിക്കുന്നരേഖകൾ കിട്ടുന്നില്ലെന്നും കിട്ടാനിടയില്ലെന്നും സൂചിപ്പിച്ചത് ഒരു യാഥാർത്ഥ്യം മാത്രമാണ്. *പഴശ്ശിരേഖകൾ*

## ഉത്തരകേരളത്തിലെ വിശുദ്ധവനങ്ങൾ

### കാവുകളെക്കുറിച്ച് ഒരു നാടോടി-സംസ്കാരപഠനം

ഇ. ഉണ്ണികൃഷ്ണൻ

പ്രസാധനം
ജീവരേഖ
മറ്റത്തൂർ (പോസ്റ്റ്)
കൊടകര (വഴി), തൃശൂർ 680 692
വില തപാലിൽ 30 രൂപ

എന്നുപറയുന്ന ഈ പ്രസിദ്ധീകരണത്തിലെ രേഖകളെല്ലാംതന്നെ തലശ്ശേരി ഫാക്ടറി റിക്കാഡ്സ്, മലബാർ കലക്ടറേറ്റ് റിക്കാഡ്സ് എന്നിവയിൽ ഇംഗ്ലീഷുഭാഷയിൽ ലഭ്യമാണുതാനും. ചരിത്രകാരൻമാർ ആരും കാണാത്ത രേഖകൾ പഴശ്ശിസമരങ്ങൾ സംബന്ധിച്ചു ട്യൂബിങ്ങനിൽ ഉണ്ടെന്നും അവ പ്രസിദ്ധീകരിക്കുന്നുവെന്നും തോന്നിക്കുമാറുള്ള ആമുഖക്കുറിപ്പുകളും മറ്റും തെറ്റിദ്ധാരണ ഉളവാക്കുവാൻമാത്രം സഹായിക്കുമെന്നു തോന്നുന്നു. ഒരുപക്ഷെ ഈ രേഖകളുടെ എഡിറ്റർ ഈ ഇംഗ്ലീഷ് രേഖകളുമായി വേണ്ടത്ര പരിചയപ്പെടാത്തതുകൊണ്ടാണ് ഇത്തരം അവകാശവാദം ഉന്നയിക്കുന്നതെന്നു സമാധാനിക്കാം.

ഇത്തരത്തിലല്ലാതെ ഈ രേഖകളുടെ പ്രസിദ്ധീകരണത്തിന് അതിൻേറതായ പ്രാധാന്യമുണ്ടെന്നു പറയാം. പതിനെട്ടാംനൂറ്റാണ്ടിൻെറ നഷ്ടപ്പെട്ടുപോയ ഗദ്യരീതി, സാമൂഹ്യഘടനയുടെ സ്വഭാവം വ്യക്തമാക്കുന്ന സാങ്കേതികപദങ്ങൾ, പ്രാദേശികമായ കുടുംബനാമങ്ങൾ, സ്ഥലനാമങ്ങൾ, തുടങ്ങിയ കാര്യങ്ങളിൽ ഈ രേഖകൾ പുതിയ പഠനഗവേഷണങ്ങൾക്കു സഹായകമാണ്. ഈ രേഖകളിൽ പ്രതിപാദിക്കുന്ന കുടുംബങ്ങളിൽ ഏതെല്ലാം ഇന്നു നിലനിൽക്കുന്നുവെന്നുള്ള ഒരു പരിശോധനയ്ക്കും വലിയ പ്രാധാന്യമുണ്ട്. ഒരു പ്രത്യേക രാഷ്ട്രീയ സാമൂഹിക മേഖലയിൽ നിന്നും രൂപംകൊണ്ടരേഖകൾ അതേ പശ്ചാത്തലത്തിലേക്ക് അഥവാ ആ പ്രദേശത്തേക്ക് മടക്കിക്കൊണ്ടുവരണമെന്ന കാര്യത്തിൽ പക്ഷാന്തരമില്ല. അങ്ങനെ നോക്കുമ്പോൾ മലയാളത്തിൻെറ മണ്ണിൽനിന്നും നഷ്ടപ്പെട്ട് ചരിത്രപരമായ കാരണങ്ങളാൽ ട്യൂബിങ്ങനിൽ സൂക്ഷിച്ചുവെച്ചിട്ടുള്ള ഈ രേഖകൾ പകർപ്പുകളാണെങ്കിലും ഇവിടെ കൊണ്ടുവരികയും അത് അച്ചടിച്ചു സംരക്ഷിക്കുകയും ചെയ്തത് ശ്ലാഘനീയമാണ്. അതാവട്ടെ ചരിത്രത്തിനെന്നതിനേക്കാൾ ഇവിടുത്തെ സാംസ്കാരിക ജീവിതത്തോടു ചെയ്തിട്ടുള്ള ഒരു സേവനമാണെന്നു പറയേണ്ടിയിരിക്കുന്നു. എഡിറ്ററുടെ പഠനത്തിൽ (പു. xlvii) കൊല്ലവർഷം 971ലെ ഒരു രേഖയിൽ കാണുന്ന പണത്തെ 83 രൂപയായി സൂചിപ്പിക്കുന്നു. അന്നു പ്രചാരത്തിലുള്ള നാണയം പണംതന്നെയായിരുന്നു. മൂന്നര മുതൽ നാലു വരെ പണമായിരുന്നു ഒരുറുപ്പിക.

കെട്ടും മട്ടും ഉയർന്നനിലവാരം പുലർത്തുന്ന ഈ ഗ്രന്ഥം ചരിത്രകുതുകികൾക്കും ഭാഷാഗവേഷകർക്കും ഉപയോഗപ്രദമാണ്. സെൻറ് ബർക്ക്മാൻസ് കോളേജിലെ കേരള പഠനകേന്ദ്രത്തിൻെറ ഇത്തരത്തിലുള്ള പ്രവർത്തനങ്ങളിൽ വിജയം ആശംസിക്കുന്നു. □

രേഖാംശം

# സ്വാതന്ത്ര്യപ്പിറവി

*കെ. കെ. എൻ. കുറുപ്പ്*

എ.സി. കണ്ണൻനായർ 1898 ജൂലൈ മാസത്തിൽ പഴയ കാസറഗോഡു താലൂക്കിലെ ഏച്ചിക്കാനത്തു ചിറക്കര വീട്ടിൽ ജനിച്ചു. ജൻമികുടുംബം. മടിക്കൈഗ്രാമത്തിന്റെ പട്ടേൽ സ്ഥാനം ഈ കുടുംബക്കാർക്കായിരുന്നു. സെക്കണ്ട് ഫാറത്തോടെ കണ്ണൻനായർ ഔപചാരിക വിദ്യാഭ്യാസംനിർത്തി. എന്നാൽ സ്വപ്രയത്നത്താൽ മലയാളത്തിലും കന്നഡ, തമിഴ്, ഇംഗ്ലീഷ് ഭാഷകളിലും പ്രാവീണ്യം നേടി. കെ. പി. കേശവമേനോൻ എഴുതിയ ഗാന്ധിജിയുടെ ജീവചരിത്രം 1920ൽ വായിച്ചത് വഴിത്തിരിവായി. 1924 മുതൽ കോൺഗ്രസിൽ. പയിനി കേളുനായർ, കെ. ടി. കുഞ്ഞിരാമൻ നമ്പ്യാർ എന്നിവരോടൊപ്പം 1925ൽ ഹോസ്ദുർഗ് കോൺഗ്രസ് സമിതി രൂപീകരിച്ചു. തുടർന്ന് 16 വർഷം സമിതിയുടെ പ്രസിഡണ്ട്. 20 വർഷത്തോളം കെ. പി. സി. സി. അംഗം. 1926ൽ വെള്ളിക്കോത്ത് വിജ്ഞാനദായിനി വിദ്യാലയം സ്ഥാപിക്കുന്നതിന് മുൻകൈയെടുത്തു. കേരളീയൻ, കെ. മാധവൻ തുടങ്ങി പ്രമുഖരായ നിരവധി സ്വാതന്ത്ര്യസമര പ്രവർത്തകർ വിദ്യാഭ്യാസം നേടിയ ഈ വിദ്യാലയം വടക്കെമലബാറിലെ ദേശീയപ്രസ്ഥാനത്തിന്റെ കേന്ദ്രബിന്ദുവായിരുന്നു. 1927ൽ മംഗലാപുരത്ത്വച്ച് ഗാന്ധിജിയെ കണ്ടതിനെ തുടർന്ന് മുഴുവൻ സമയ കോൺഗ്രസ് പ്രവർത്തകനാവാൻ തീരുമാനമെടുത്തു. അതേവർഷം മദിരാശിയിൽനടന്ന കോൺഗ്രസ് സമ്മേളനത്തിലും പങ്കെടുത്തു. 1928ൽ പയ്യന്നൂരിൽ കോൺഗ്രസ് സമ്മേളനം സംഘടിപ്പിക്കുന്നതിന് നേതൃത്വം നൽകി. 1929ൽ *ശക്തി* മാസികയുടെ പ്രസാധനത്തിന് പ്രമുഖ പങ്ക് വഹിച്ചു. 1920കളിൽ മിശ്രഭോജനം നടത്തുകമാത്രമല്ല സ്വന്തം വീട്ടിൽ ഒരു അധഃകൃതനെ താമസിപ്പിക്കുകകൂടി ഉണ്ടായി. 1930ലെ സിവിൽ നിയമലംഘന പ്രക്ഷോഭത്തിൽ പങ്കാളിയായി. ഉപ്പ് സത്യാഗ്രഹത്തിൽ പങ്കെടുത്തതിനെ തുടർന്ന് ജയിലിൽ അടയ്ക്കപ്പെട്ടു. പുത്തൂർ സബ്ജയിലിൽ രണ്ടാഴ്ച തടവ്. 1934ൽ കോൺഗ്രസ് സോഷ്യലിസ്റ്റ് പാർട്ടി രൂപീകരിക്കപ്പെട്ടപ്പോൾ അതിലംഗമായി. എന്നാൽ പാർട്ടിയുടെ ഗാന്ധിവിമർശനത്തോട് യോജിപ്പില്ലായിരുന്നു. പി. കൃഷ്ണപിള്ള, എ. കെ. ഗോപാലൻ, ഇ. എം. എസ്. നമ്പൂതിരിപ്പാട് എന്നിവരുമായി വളരെ അടുപ്പം. 1941 ജനുവരിയിൽ വ്യക്തി സത്യാഗ്രഹം അനുഷ്ഠിച്ചു. തുടർന്ന് ബെല്ലാരി, ആലിപുരം ജയിലുകളിൽ ആറുമാസം തടവ്. ജയിൽ വിട്ട ഉടനെ സമരത്തിൽ വീണ്ടും പങ്കുചേർന്നു, വീണ്ടും അറസ്റ്റുവരിച്ചു. നാലുമാസം വെല്ലൂർ ജയിലിൽ. 1942 ജനുവരിയിൽ ജയിലിൽ നിന്നു വിമോചിക്കപ്പെട്ടെങ്കിലും 1943 ആഗസ്റ്റ്വരെ വീട്ടുതടങ്കലിൽ. സ്വാതന്ത്ര്യലബ്ധിയെ തുടർന്ന് ഹരിജനോദ്ധാരണ പ്രവർത്തനത്തിൽമാത്രം ശ്രദ്ധകേന്ദ്രീകരിച്ചു. സ്ഥാനമാനങ്ങൾക്കു പിറകേപോയില്ല. എഴു

ത്തിലും വായനയിലും അതീവതൽപരനായി രുന്നു. 1932ൽ ലിയോ ടോൾസ്റ്റോയിയുടെ കഥകൾ വിവർത്തനംചെയ്തു പ്രസിദ്ധപ്പെടുത്തി. പണിയർ, മലക്കുടിയൻമാർ, കോപ്പാളർ, മായിക്കൻമാർ എന്നീ ആദിവാസി വിഭാഗങ്ങളെപ്പറ്റി 1940ൽ *മാതൃഭൂമി ആഴ്ചപ്പതിപ്പിൽ* ലേഖനങ്ങളെഴുതി. *കലിയുഗം* എന്ന തമിഴ്മാസികയിൽ 'ജാറപ്പ' എന്നപേരിൽ അദ്ദേഹം വടക്കെമലബാറിലെ കാര്യങ്ങൾ എഴുതി. *കൽക്കിയിലും* ചില ലേഖനങ്ങൾ എഴുതി. *കമ്പരാമായണത്തിൽനിന്നുള്ള* ചില ഭാഗങ്ങൾ മലയാളത്തിലേക്കും കന്നഡയിലേക്കും വിവർത്തനം ചെയ്തു. വടക്കെമലബാറിലെ നാടൻകലകളെക്കുറിച്ചും ധാരാളം എഴുതിയിട്ടുണ്ട്. ഏതാനും കഥകളും. 1963ൽ നിര്യാതനായി.

ഇവിടെ ചേർക്കുന്നത് കണ്ണൻനായരുടെ 1947 ആഗസ്റ്റ് 15ലെ ഡയറിക്കുറിപ്പിൽ നിന്ന് ഒരു ഭാഗം.

*ഇന്നലെ രാത്രി 9 1/2 മണിക്കു ഫ്ലാഗുകൾ പുതിയതു കിട്ടി. കോട്ടച്ചേരി നാലുനിരത്തിന്നു കിഴക്കു കമനീയമായി കൊടി ഉയർത്തുവാൻ ഒരു സ്തംഭം സ്ഥാപിച്ചിട്ടുണ്ട്. ചെണ്ട, മാപ്പിളവാദ്യം ഇവയോടുകൂടി വെടിയും ആഘോഷം നെരത്തെ ആരംഭിച്ചിരുന്നു. രാത്രി 12 മണി 1 മിനിട്ടിന്നു, ആ നിശബ്ദവേളയിൽ ഞാൻ കൊടി ഉയർത്തി. കോട്ടച്ചേരി മുഴുവനും അലങ്കരിച്ചിരുന്നു. എം. സി. നമ്പ്യാരും ഞാനും പ്രസംഗിച്ചു. ഒന്നര മണിക്കു ചന്തുനമ്പ്യാരുടെ വീട്ടിൽ വന്നുകിടന്നു. അപ്പൊഴെയ്ക്കും കേമമായി മഴപെയ്തു. ഉറക്കം വരുമ്പോളെക്കും നാലു മണിയായി. ഉടനെ പല്ലുതേപ്പും മറ്റും കഴിച്ച് പുതിയകോട്ടക്കു കാറിലെ പോയി. ഗംഭീരമായ വാദ്യത്തൊടുകൂടി പൊലീസ്സുകാരും എക്സ്സർവ്വീസ് പട്ടാളക്കാരും വളണ്ടിയർസും അണിനിരക്കെ മജിസ്ത്രേട്ട് കോർട്ടിൻെറ ഫ്ലാഗുപോസ്റ്റിൻമേൽ ഞാൻ നമ്മുടെ ദേശീയപതാക, ത്രിവർണ്ണപതാക ഉയർത്തി. വളരെക്കാലം ആശിച്ചിരുന്ന ആശ അങ്ങിനെ നിറവേറ്റി.*

# ഒരു ആദ്യകാല സോഷ്യലിസ്റ്റ്

*കെ. ടി. റാംമോഹൻ*

വടക്കെ മലബാറിൽ കോൺഗ്രസിന് അസ്തിവാരമിടുന്നതിൽ എ. സി. കണ്ണൻനായർ, പയിനി കേളുനായർ എന്നിവരോടൊപ്പം പ്രധാന പങ്കു വഹിച്ച പ്രവർത്തകനായിരുന്നു കെ. ടി. കുഞ്ഞിരാമൻ നമ്പ്യാർ. 1904 ഡിസംബറിൽ കണ്ണൂരിന് അടുത്ത് കൂടാളിയിൽ ജനനം. വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിനു മുമ്പേ രാഷ്ട്രീയത്തിൽ പ്രവേശിച്ചു. വെള്ളിക്കോത്ത് വിജ്ഞാനദായിനി വിദ്യാലയത്തിൽ ശമ്പളമില്ലാത്ത അദ്ധ്യാപകൻ. 1928ൽ നെഹ്റു ആദ്ധ്യക്ഷം വഹിച്ച പയ്യന്നൂർ കോൺഗ്രസ് സമ്മേളനത്തിൻെറ വളണ്ടിയർ ക്യാപ്റ്റൻ. 1929 സപ്തംബറിൽ, അച്ചടിച്ച ആദ്യലക്കം (നേരത്തെ കൈയെഴുത്ത്) പുറത്തുവന്ന *ശക്തി*മാസികയുടെ പത്രാധിപർ. (അയ്യപ്പൻെറ *സഹോദരൻ* വാരികയോടൊപ്പം പ്രസ്തുതമാസികയിലാണ് ലെനിൻെറ ആശയങ്ങൾ ആദ്യമായി മലയാളത്തിൽ വെളിച്ചം കണ്ടത്. എന്നാൽ സർക്കാർ ഇടപെടൽമൂലം അധികം താമസിയാതെ മാസികയുടെ പ്രവർത്തനം നിലച്ചു). 1930 ഏപ്രിൽ 13ന് കെ. കേളപ്പൻെറ നേതൃത്വത്തിൽ കോഴിക്കോട് നിന്ന് പയ്യന്നൂർക്ക് പുറപ്പെട്ട ഉപ്പുസത്യാഗ്രഹ ജാഥയുടെ ക്യാപ്റ്റൻ. 1930 മെയ് 12ന് കോഴിക്കോട് കടപ്പുറത്ത് വീണ്ടും ഉപ്പുനിയമം ലംഘിച്ചു. അന്ന് കഠിനമായ മർദ്ദനത്തിന് വിധേയനായി. കാഞ്ഞങ്ങാട്വച്ച് അറസ്റ്റ് ചെയ്തെങ്കിലും വിട്ടയച്ചു. കണ്ണൂരിലെ സമരത്തിൽ പങ്കെടുത്തതിന് വീണ്ടും അറസ്റ്റ്. രണ്ടു വർഷം തടവ്. തടവു കഴിഞ്ഞ് മടങ്ങിയെത്തിയത് ഇടതുപക്ഷാനുഭാവിയായാണ്. 1938ൽ രൂപീകരിക്കപ്പെട്ട കാസറഗോഡ് താലൂക്ക് കർഷക സംഘത്തിൻെറ പ്രസിഡണ്ട്. മുഹമ്മദ് അബ്ദു റഹ്മാൻെറ അറസ്റ്റിനെ തുടർന്നു നടന്ന കെ. പി. സി. സി. പ്രസിഡണ്ട് തെരഞ്ഞെടുപ്പിൽ വലതുപക്ഷ സ്ഥാനാർത്ഥിയായ ജെ. മൊയ്തീൻ കുട്ടി സാഹിബിന് എതിരെ വിജയം വരിച്ചു. കെ. ദാമോദരൻ സെക്രട്ടറിയായിരുന്ന പ്രസ്തുത സംസ്ഥാനസമിതിയെ 1940 സപ്തംബർ 15ലെ മട്ടന്നൂർ-മൊറാഴ സംഭവങ്ങളെ തുടർന്ന് അഖിലേന്ത്യാകോൺഗ്രസ്നേതൃത്വം പിരിച്ചുവിടുന്നതുവരെ കുഞ്ഞിരാമൻ നമ്പ്യാർ പ്രസിഡണ്ടായി തുടർന്നു. കൽക്കത്ത, മദിരാശി, ലാഹോർ എ.ഐ.സി.സി. സമ്മേളനങ്ങളിൽ പങ്കെടുത്തു. കയ്യൂർസമരത്തെ തുടർന്ന് 1941ൽ അറസ്റ്റിലായി. വെല്ലൂർ, രാജമന്ദ്രി ജയിലുകളിൽ പാർപ്പിച്ചു. വിട്ടയക്കുന്നത് 1946ൽ ടി. പ്രകാശം മന്ത്രിസഭ മദിരാശിയിൽ അധികാരത്തിൽ വന്നശേഷമാണ്. എന്നാൽ പൊതുരക്ഷാനിയമപ്രകാരം കമ്യൂണിസ്റ്റ്കാരെ തടവിലാക്കിയപ്പോൾ 1947 ജനുവരിയിൽ വീണ്ടും അറസ്റ്റ് ചെയ്യപ്പെട്ടു. 1950കളോടെ സജീവ രാഷ്ട്രീയത്തിൽനിന്ന് അകന്നു. 1975 നവമ്പറിൽ അന്തരിച്ചു.

1947ലെ അറസ്റ്റിനെ തുടർന്ന് കുഞ്ഞിരാമൻനമ്പ്യാരുടെ ഭാര്യാപിതാവ് കല്യാട്ട് താഴത്തുവീട്ടിൽ കുഞ്ഞിരാമൻ നമ്പ്യാർ, കുഞ്ഞിരാമൻ നമ്പ്യാരുടെ അമ്മാവനും അന്ന് മദിരാശി നിയമനിർമ്മാണസഭയിൽ ജൻമിപ്രതിനിധിയുമായിരുന്ന കൂടാളി താഴത്തുവീട്ടിൽ കുഞ്ഞിക്കമ്മാരൻ നമ്പ്യാർക്ക് എഴുതിയ കത്താണ് ഇവിടെ ചേർക്കുന്നത്.

ശ്രീ

ഹരി കൂടാളിനിന്നു മടങ്ങിവന്നശേഷമാണ് തിറക്ക് യശമാനൻ അവിടെ ഉണ്ടാവില്ലെന്നും മദിരാശി മീറ്റിങ്ങിന്നു പോകുന്നു എന്നും മറ്റും അറിഞ്ഞത. കുഞ്ഞിരാമനെ അറസ്റ്റചെയ്ത കൊണ്ടപൊയ വിവരം അറിഞ്ഞ ഉടനെ രാഘവനെയും ഇവിടെനിന്നു കൂടാളി അയച്ചിട്ടുണ്ടായിരുന്നു. അവൻ ഇന്നാണ മടങ്ങി എത്തിയത. നിങ്ങൾ അവിടെ ഇല്ല മദിരാശിക്കപോയി എന്നും അവൻ പറഞ്ഞു. 13ാംന് ദെവിക്കുട്ടിയെ കൂട്ടാൻ കാറ അയക്കുമെന്നറിഞ്ഞു അന്നു ഞാനും കൂടാളി വരാൻ പുറപ്പെട്ടിരിക്കയായിരുന്നു. അപ്പഴെക്കാണു അതൊക്കെ ഭഗവാൻ വെറെ തരത്തിൽ നിയന്ത്രണം ചെയ്തത. അറസ്റ്റ വിവരം അറിഞ്ഞ മുതൽക്കെ മകൾ ദെവിക്കുട്ടിക്കുണ്ടായ അസുഖം ഇപ്പഴും തീർന്നിട്ടില്ല. കെവലം അപ്രതീക്ഷിതമായ ഒരു സംഭവമായതിലാണ കുറെ അധികവും. ഊണും കുളിയും ഇല്ല. കണ്ണിൽ നിന്ന വെള്ളം ആറിട്ടുള്ള സമയം കുറവതന്നെ. മദിരാശി പോയാൽ കുഞ്ഞിരാമൻെറ കാര്യത്തിൽ വേണ്ടത പ്രവൃത്തിച്ച വീണ്ടു കൊണ്ടുവരാൻ ഉത്സാഹിക്കുന്നുണ്ടെന്നു ഹരിയൊട പറഞ്ഞയച്ച വിവരം ഇവിടെ അറിയിച്ചിരിക്കുന്നു. ദെവിക്കുട്ടിയൊട പ്രത്യെകം ആ വിവരം പറയുകയും ചെയ്തിട്ടുണ്ട. എങ്കിലും ഈ കാര്യം പ്രത്യെകം യശമാനന്നു എഴുതി ഓർമ്മപ്പെടുത്താതിരിപ്പാൻ ദെവിക്കുട്ടിയുടെ അസുഖാവസ്ഥ എന്നെ അനുവദിക്കുന്നില്ല. എല്ലാ വിവരങ്ങൾക്കും അടുത്ത മറുപടിക്ക കാത്തിരിക്കയാണ.

ക്ഷേമമെന്നു കരുതുന്നു. ക്ഷേമം.

എന്ന സ്വന്തം
കല്യാട്ട് കുഞ്ഞിരാമൻ

29.1.'47
കോട്ടൂർ

രീതിവിമർശം

# ഗണിതശാസ്ത്രത്തിലെ യൂറോകേന്ദ്രവാദം

ജോർജ് ഗീവർഗീസ് ജോസഫ്

ശാസ്ത്രീയവിജ്ഞാനത്തിൻെറ ഉൽപാദനത്തിലും വ്യാപനത്തിലും മൂല്യനിർണ്ണയത്തിലും ഇന്നു പരക്കെ യൂറോകേന്ദ്രപക്ഷപാതം നിലനിൽക്കുന്നുണ്ട്. ഒരളവുവരെ ഇത് ഒട്ടേറെപ്പേർ എത്രയോകാലമായി ശാസ്ത്രവികസനത്തെ നോക്കിക്കണ്ട രീതിയുടെ ഫലമാണ്. കഴിഞ്ഞ 400 വർഷങ്ങളിലൂടെ യൂറോപ്പും അതിൻെറ സാംസ്കാരികാശ്രിതരും[1] കൈവരിച്ച പുരോഗതിയും ശാസ്ത്ര-സാങ്കേതികവിദ്യയുടെ വളർച്ചയും തമ്മിൽ അഭേദ്യമായ ബന്ധമുള്ളതായി - കാര്യകാരണബന്ധം പോലും - പലരും വിലയിരുത്തുന്നു. അവരെ സംബന്ധിച്ചിടത്തോളം ശാസ്ത്രപുരോഗതി എന്നത് തികച്ചും ഒരു യൂറോപ്യൻ പ്രതിഭാസമാണ്. ശാസ്ത്ര-സാമൂഹികവികസനത്തിൻെറ യൂറോപ്യൻ പാതയിലൂടെമാത്രം കൈവരിക്കാവുന്നതാണത്. ഇതോടൊപ്പം അവർ മൂന്നാം ലോകസമൂഹങ്ങളിൽ കൊളോണിയൽ ആധിപത്യത്തിനു മുമ്പു നിലനിന്നിരുന്ന സ്വാശ്രിതവും പരീക്ഷണോൻമുഖവുമായ ശാസ്ത്രീയാടിത്തറയെ അവഗണിക്കുകയും പുച്ഛിച്ചു തള്ളിക്കളയുക പോലും ചെയ്യുന്നു. വംശകേന്ദ്രീയമായ ഈയൊരു കാഴ്ചപ്പാട് യൂറോപ്പിൻെറ ഭൂമിശാസ്ത്രപരിധിക്കുള്ളിൽ ഒതുങ്ങുന്നില്ല. നൂറ്റാണ്ടുകളുടെ യൂറോപ്യൻ മേൽക്കോയ്മ സൃഷ്ടിച്ച ധൈഷണികമായ ആധിപത്യം മൂന്നാംലോകസമൂഹങ്ങളിലും ഇതിനെ അരക്കിട്ടുറപ്പിച്ചിട്ടുണ്ട്.

യൂറോപ്യൻ പാരമ്പര്യത്തിനു പുറത്തുള്ള ജനസമൂഹങ്ങളുടെ ചരിത്രത്തിൻെറയും സംസ്കാരത്തിൻെറയും ഈവിധമുള്ള തെറ്റായ ആവിഷ്കാരത്തിന് നിരവധി മാനങ്ങളുണ്ട്. ഒന്നാമതായി, അറിവും അധികാരവും തമ്മിലുള്ള ബന്ധത്തിൻെറ (പ്രത്യേകിച്ച് കൊളോണിയൽ ആധിപത്യം ഉളവാക്കിയ ഫലങ്ങൾ) അന്തരാർത്ഥങ്ങൾ ഇവിടെ പരിഗണിക്കപ്പെടുന്നില്ല. രണ്ടാമതായി, ശാസ്ത്രവും സാങ്കേതികവിദ്യയും ആരാണ് സൃഷ്ടിക്കുന്നത് എന്ന ചോദ്യം. മൂർത്തവും വരേണ്യമല്ലാത്തതുമായ അർത്ഥത്തിൽ എല്ലാ ഭൂഖണ്ഡങ്ങളിലെയും ജനങ്ങൾ അറിവിൻെറ വികാസത്തിലും ശാസ്ത്രത്തിൻെറ വളർച്ചയിലും പങ്കുവഹിച്ചിട്ടുണ്ട് എന്ന വസ്തുത ഇവിടെ നിഷേധിക്കപ്പെടുന്നു. മൂന്നാ

1 പ്രധാനമായും യൂറോപ്പിൽനിന്നുള്ളവരും യൂറോപ്പിൻെറ സാംസ്കാരികപാരമ്പര്യം പിന്തുടരുന്നവരും വസിക്കുന്ന അമേരിക്കൻ ഐക്യനാടുകൾ, കാനഡ, ആസ്ത്രേലിയ, ന്യൂസിലാണ്ട് എന്നീ രാജ്യങ്ങളെയാണ് യൂറോപ്പിൻെറ സാംസ്കാരികാശ്രിതർ എന്നതുകൊണ്ട് ഇവിടെ അർത്ഥമാക്കുന്നത്.

**ജോർജ് ഗീവർഗീസ് ജോസഫ്**

*ചെങ്ങന്നൂരിൽ ജനിച്ചു. അവിടെയും മധുരയിലും ചെറുബാല്യം. സ്കൂൾവിദ്യാഭ്യാസം കെനിയയിൽ. ലെയ്സസ്റ്റർ, മാഞ്ചസ്റ്റർ സർവ്വകലാശാലകളിൽ കലാലയ വിദ്യാഭ്യാസം പൂർത്തിയാക്കി. തുടർന്ന് വിവിധ തൊഴിലുകളിൽ ഏർപ്പെട്ടു. ലോകമെമ്പാടും സഞ്ചരിച്ചു. ഗണിതം, സാംഖ്യികം, ഗണിതശാസ്ത്രചരിത്രം, ഗണിതവിദ്യാഭ്യാസം എന്നീ വിഷയങ്ങളിലായി അഞ്ചു പുസ്തകങ്ങൾ രചിച്ചു. ഇപ്പോൾ മാഞ്ചസ്റ്റർ സർവ്വകലാശാലയിൽ സമ്പദ്മാപന-സാമൂഹ്യസാംഖ്യിക വിഭാഗത്തിൽ ജോലി ചെയ്യുന്നു. കേരളത്തിലും ചീനയിലും യൂറോപ്പിലും അനന്തശ്രേണിപഠനം വികസിച്ചതിൻെറ സാമൂഹ്യപശ്ചാത്തലത്തെക്കുറിച്ചുള്ള ഗവേഷണത്തിൽ ഏർപ്പെട്ടിരിക്കുന്നു.*


മതായി, വംശകേന്ദ്രീയതയുടെ പ്രത്യേക സ്ഥല-കാല സന്ദർഭത്തിൽ അകപ്പെടുന്നതോടെ യൂറോപ്പിനു പുറമെയുള്ള യാഥാർത്ഥ്യം യൂറോപ്പിൻെറ ഊർജ്ജസ്വലതയുമായും ക്രിയാത്മകതയുമായും തട്ടിച്ചുനോക്കാനുള്ള ജഡമായ ഒരു 'അവശിഷ്ടാനുഭവം' മാത്രമായിത്തീരുന്നു. അല്ലെങ്കിൽ, വികസനപഠനങ്ങൾ, നരവംശശാസ്ത്രം, പൗരസ്ത്യപഠനം, ഇന്ത്യാപഠനം, ചീനാപഠനം തുടങ്ങിയ 'അനുബന്ധ' വിഷയങ്ങളുടെ സൃഷ്ടിക്കുള്ള യുക്തിയായിമാറുന്നു. തുടർന്ന് ഇവയെത്തന്നെ ആസ്പദമാക്കി ഈ സമൂഹങ്ങളുടെ ചരിത്രത്തിൻെറയും സാമൂഹികവികസനത്തിൻെറയും സിദ്ധാന്തങ്ങൾ രൂപപ്പെടുത്തുന്നു.

എന്നാലിന്ന് ഇത്തരം 'അനുബന്ധ'വിഷയങ്ങളുടെ അസംസ്കൃതവസ്തു ഒരുക്കുന്ന രാജ്യങ്ങളിൽ നിന്നുള്ള പണ്ഡിതൻമാരുടെ തന്നെ മുൻകൈയിൽ മേൽസൂചിപ്പിച്ച വംശകേന്ദ്രീയവീക്ഷണം ചോദ്യം ചെയ്യപ്പെടുന്നുണ്ട്. 1978ൽ എഡ്വേഡ് സെയ്ദ് പൗരസ്ത്യവാദ വിമർശനത്തിന് തുടക്കമിട്ടു. അദ്ദേഹത്തിൻെറ ശ്രമങ്ങളുടെ ചുവടുപിടിച്ചുകൊണ്ട് യൂറോകേന്ദ്രവാദത്തെ കീഴ്മേൽമറിക്കുന്ന ഒട്ടേറെ എതിർവിശകലനങ്ങൾ പിൽക്കാലത്ത് ഉയർന്നുവന്നു. ഉദാഹരണത്തിന്, കൊളോണിയൽ അനുഭവത്തിൽനിന്നു രൂപംകൊണ്ട പാശ്ചാത്യനരവംശശാസ്ത്ര ധാരണകൾ ചോദ്യം ചെയ്തും തള്ളിക്കളഞ്ഞും പുനരാവിഷ്കരിച്ചും സ്വദേശീയ നരവംശശാസ്ത്രം രൂപപ്പെടുത്താനുള്ള ശ്രമങ്ങളെക്കുറിച്ച് എച്ച്. ഫാഹിം പ്രതിപാദിക്കുകയുണ്ടായി.[2] അതേ രീതിയിൽ, ഗണിതശാസ്ത്രത്തിൻെറ[3] ചരിത്ര

2 എച്ച്.. ഫാഹിം, *ഇൻഡിജനസ് ആന്ത്രോപ്പോളജി ഇൻ നോൺ - വെസ്റ്റേൺ കൺട്രീസ്* (നോർത്ത് കരലീന യൂണിവേഴ്സിറ്റി പ്രസ്സ്, 1982).

3 എന്താണ് ഗണിതശാസ്ത്രമെന്ന് ഒറ്റവാക്കിൽ പറയുക എളുപ്പമല്ല. ഈ പ്രബന്ധത്തെ സംബന്ധിച്ചിടത്തോളം ഗണിതശാസ്ത്രത്തിൻെറ താഴെ സൂചിപ്പിക്കുന്ന വശങ്ങൾ കൂടുതൽ പ്രസക്തമാണ്: ഒരു സവിശേഷ യുക്തിഘടനയുള്ള അന്തർദേശീയഭാഷയായി ഗണിതശാസ്ത്രത്തെ കാ[illegible]ാവുന്നതാണ്. സംഖ്യയേയും സമഷ്ടിയേയും സംബന്ധിച്ച ഒരു ജ്ഞാനശേഖരം അതിലുണ്ട്. ഭൗതികലോകത്തെക്കുറിച്ച് മനസ്സിലാക്കുന്നതിന് ആവശ്യമായ രീതികൾ അത് നൽകുന്നു. സഹജാവബോധവും ഭാവനയും ഉപയോഗിച്ച് ഉപപത്തികളിലും നിഗമനങ്ങളിലും എത്തിച്ചേരുന്ന ബുദ്ധിപരമായ പ്രവർത്തനമാണത്. സ്രഷ്ടാവിന് സൗന്ദര്യാത്മകമായ ഉയർന്നതലത്തിലുള്ള സംതൃപ്തിയും അത് നൽകും.

ത്തെക്കുറിച്ചുള്ള യൂറോകേന്ദ്രധാരണകളെ വിശകലനം ചെയ്യാനും യൂറോപ്പേതര ജനസമൂഹങ്ങളുടെ ഗണിതശാസ്ത്രസംഭാവനകളെ അനാവരണം ചെയ്യാനുമാണ് ഇവിടെ ഞാൻ ഉദ്യമിക്കുന്നത്. യൂറോകേന്ദ്രത പൊതുവിൽ യൂറോപ്പിനുപുറത്തുള്ള ഗണിതശാസ്ത്ര സംഭാവനകളെ അവഗണിക്കുകയോ വിലയിടിക്കുകയോ വികൃതമാക്കുകയോ ചെയ്യുന്ന വ്യാഖ്യാനങ്ങളിലേക്ക് നയിച്ചു എന്നാണെന്റെ വാദം.

അറിവിന്റെ സ്വദേശീയരൂപങ്ങളെക്കുറിച്ചുള്ള ഈവിധമുള്ള അന്വേഷണം അവയെ ഇന്നത്തെ ശാസ്ത്രീയ-സാങ്കേതികാവശ്യങ്ങൾക്കായി അർത്ഥവത്തായി മാറ്റിയെടുക്കുന്നതിനു സഹായിക്കുന്നു. അതിന് ഈ സമൂഹങ്ങളിൽ നേരത്തെ നിലവിലുണ്ടായിരുന്ന ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും ഊർജ്ജസ്വലത മനസ്സിലാക്കുകയും അത്തരമൊരു ഉപരിഘടനയ്ക്ക് ആധാരമായ ഭൗതികാടിത്തറയുടെ സ്വഭാവം തിരിച്ചറിയുകയും വേണം.

## ഗണിതശാസ്ത്രത്തിന്റെ ചരിത്രം : വിഭിന്ന വീക്ഷണങ്ങൾ

പിൽക്കാല ഗണിതശാസ്ത്ര ചരിത്രരചനയ്ക്ക് മാതൃകയായിത്തീർന്ന വിവരണങ്ങളേറെയും 19-ാം നൂറ്റാണ്ടിന്റെ അവസാനമോ 20-ാം നൂറ്റാണ്ടിന്റെ ആദ്യമോ ആണ് എഴുതപ്പെട്ടത്. ഈ അവസരത്തിൽ യൂറോപ്പിലും അമേരിക്കയിലും രചിക്കപ്പെട്ട പുസ്തകങ്ങളുടെ ഉള്ളടക്കത്തിലും നിലവാരത്തിലും സ്വാധീനം ചെലുത്തുന്ന രണ്ടു സംഭവങ്ങളുണ്ടായി. ഒന്നാമത്, ക്രി. മു. 2000 ആണ്ടുതൊട്ടുള്ള ഈജിപ്തിലെ പാപ്പിറസ് ചുരുളുകളിലും മെസോപ്പൊട്ടേമിയയിലെ കളിമൺപലകകളിലും പ്രാചീന ഗണിതശാസ്ത്രക്കുറിപ്പുകൾ കണ്ടെത്തിയത് എഴുതപ്പെട്ട ഗണിതശാസ്ത്രത്തിന്റെ ഉൽപത്തി കുറഞ്ഞത് 1500 വർഷം പിന്നോട്ടാക്കി. രണ്ടാമത്, അക്കാലത്തെ രാഷ്ട്രീയ മാറ്റങ്ങൾ. ഇതാകട്ടെ ഗണിതശാസ്ത്ര ചരിത്രരചനയെ സംബന്ധിച്ചിടത്തോളം ആദ്യത്തേതിൽനിന്നു വ്യത്യസ്തമായി ഒരു എതിരൊഴുക്കായിരുന്നു. ആദ്യത്തേതിനെ അപേക്ഷിച്ച് കൂടുതൽ ശക്തിയാർന്നതും. യൂറോപ്യൻ സാമ്രാജ്യത്വശക്തികൾ ആഫ്രിക്കയ്ക്കും ഏഷ്യക്കും മേൽ പൂർണ്ണമായ ആധിപത്യം സ്ഥാപിച്ചകാലമാണത്. സാമ്രാജ്യത്വ ആധിപത്യത്തിന്റെ അനുബന്ധമായി വംശീയവാദത്തിന്റെയും വെള്ളക്കാരന്റെ ഉത്കൃഷ്ടതയുടേയും പ്രത്യയശാസ്ത്രം ഉയർന്നുവന്നു. ഇത് ശാസ്ത്രചരിത്രരചന ഉൾപ്പെടെയുള്ള സാമൂഹിക-സാമ്പത്തിക വ്യവഹാരങ്ങളുടെ വിശാലമണ്ഡലത്തിൽ വ്യാപിച്ചു. ശാസ്ത്രീയ കണ്ടുപിടുത്തത്തിനുള്ള വെള്ളവും വെളിച്ചവും നൽകുന്നതിൽ യൂറോപ്പ് അതുല്യമായ പങ്ക് വഹിച്ചുവെന്നാണ് ഈ ചരിത്രങ്ങൾ ഊന്നിപ്പറഞ്ഞത്. കീഴ്പ്പെടുത്തലിന്റെയും ആധിപത്യത്തിന്റെയും യുക്തിയുടെ ഭാഗമായി അധിനിവേശരാജ്യങ്ങളുടെ സംഭാവനകൾ അവഗണിക്കപ്പെടുകയും വിലയിടിക്കപ്പെടുകയും ചെയ്തു. ഗ്രീക്കുകാർക്കു മുമ്പുള്ള - പ്രത്യേകിച്ചും ഈജിപ്തിലെയും മെസോപ്പൊട്ടേമിയയിലെയും - ഗണിതശാസ്ത്രവികാസം അപ്രധാനമെന്ന് എഴുതിത്തള്ളപ്പെട്ടു.

### ക.

## പരമ്പരാഗത യൂറോകേന്ദ്രസമീപനം

നിരവധി യുഗങ്ങളിലൂടെ ഗണിതശാസ്ത്രം വികാസം പ്രാപിച്ചതെങ്ങനെ എന്നതിന്റെ പരമ്പരാഗത യൂറോകേന്ദ്രവീക്ഷണമാണ് ചിത്രം 1 കാട്ടുന്നത്. ഇവിടെ ഗണിതശാസ്ത്രവികാസം രണ്ടുപ്രദേശങ്ങളിലായി ഒതുക്കിനിർത്തപ്പെട്ടിരിക്കുന്നു. ക്രി. മു. 60-ാമാണ്ടു മുതൽ ക്രി. വ. 300-ാമാണ്ടുവരെയുള്ള ഗ്രീസും 15-ാം നൂറ്റാണ്ടുമുതൽ ഇന്നുവരേക്കുമുള്ള നവോത്ഥാനാനന്തര യൂറോപ്പും.

ഇടയ്ക്കുവരുന്ന കാലഘട്ടം 'നിഷ്ക്രിയ'മായിരുന്നുവെന്നാണ് ഇവിടെ സൂചിപ്പിക്കപ്പെടുന്നത്. അതിനെ 'ഇരുണ്ടയുഗങ്ങൾ' എന്നുവിളിച്ചു. തങ്ങൾക്കുമുമ്പുള്ള കാലത്തെ നിസ്സാരമായി കാണുന്ന നവോത്ഥാനചരിത്ര മുൻവിധികളുടെയും 2000 വർഷം മുമ്പ് അയോണിയൻ മണ്ണിൽ സ്വയംഭൂവായതെന്നു വിശേഷിപ്പിക്കപ്പെടുന്ന 'ഗ്രീക്ക്മഹാത്ഭുത'ത്തിൻെറ കൊണ്ടാടലിൻെറയും പ്രതിഫലനമായിരുന്നു ഈയൊരു കാഴ്ചപ്പാട്.[4]

*ച്ചുകാലം നന്നായിവളരുകയും ചെയ്തു... ഗ്രീക്ക് നാഗരികതയുടെ തളർച്ചയോടെ ആയിരം വർഷത്തേക്ക് അത് സുഷുപ്താവസ്ഥയിലായി...പിന്നീട് യൂറോപ്പിൻെറ ഹൃദയഭാഗത്തേക്ക് പറിച്ചുനടുന്നതോടെയാണ് ഒരിക്കൽക്കൂടി അത് വളക്കൂറുള്ള മണ്ണിൽ വേരുറപ്പിക്കുന്നത്.*[6]

ആദ്യത്തെ പ്രസ്താവന ഈ നൂറ്റാണ്ടാദ്യത്തിലെ പൊതുധാരണയുടെ സംഗ്രഹമാണ്. എങ്കിൽക്കൂടി, ആശ്ചര്യമെന്നു പറയട്ടെ,




**ചിത്രം 1 പരമ്പരാഗത യൂറോകേന്ദ്രസമീപനം.**

പുതിയ തെളിവുകളും വിജ്ഞാനത്തിൻെറ യൂറോപ്പേതരഉറവിടങ്ങളും അംഗീകരിക്കുന്നതിൽ എത്രകണ്ട് വിമുഖരാണ് യൂറോപ്യൻ പണ്ഡിതസമൂഹം എന്നതിൻെറ നിദർശനമാണ് താഴെ ചേർക്കുന്ന ഉദ്ധരണികൾ. ആദ്യത്തേത്, ഈ നൂറ്റാണ്ടാദ്യം ജീവിച്ചിരുന്ന ഒരു ഗണിതശാസ്ത്രചരിത്രകാരൻെറതും രണ്ടാമത്തേത്, യൂറോപ്പിലും അമേരിക്കയിലും സുസമ്മതനായ ഒരു സമകാലിക എഴുത്തുകാരൻെറതുമാണ്.

*യവനർക്കുമുമ്പ് ഗണിതശാസ്ത്രത്തിന് എന്തെങ്കിലും ചിന്താപദ്ധതി ഉണ്ടായിരുന്നതായി കൃത്യതയോടെ പറയാനാവില്ലതന്നെ.*[5]

*[ഗണിതശാസ്ത്രം] ഗ്രീസിൻെറ ഏറെ അനുയോജ്യമായ മണ്ണിൽ വേരുറപ്പിക്കുകയും കുറച്ചുകാലം നന്നായിവളരുകയും ചെയ്തു...*

1874നും 1877നുമിടയ്ക്ക് തിബോട്ട് വിവർത്തനം ചെയ്ത *ശുല്ബസൂത്രങ്ങളി*ലൂടെ (ക്രി. മു. 500-800 വർഷം പഴക്കമുള്ളത്) വെളിവാകുന്നതും അറിയപ്പെടുന്നതിൽവച്ച് ഏറ്റവും പഴയ ഗ്രീക്ക്ഗണിതശാസ്ത്രത്തിന് സമകാലികമെങ്കിലുമായ ആദ്യകാല ഭാരതീയഗണിതശാസ്ത്രത്തെ ഇവിടെ ഒഴിവാക്കിയിരിക്കുന്നു. രണ്ടാമത്തെ പ്രസ്താവനയാവട്ടെ, മെസോപ്പൊട്ടേമിയയിലും ഈജിപ്തിലും ചൈനയിലും കൊളംബസിനു മുമ്പുള്ള അമേരിക്കയിലും ഉണ്ടായിരുന്ന ഗണിതശാസ്ത്രവികാസത്തെ പാടെ അവഗണിക്കുന്നു. അതായത് വെള്ളക്കാരൻെറയും യൂറോപ്യൻ നാഗരികതയുടെയും മാത്രമായ ഒരു ഉൽപന്നമായാണ് ഗണിതശാസ്ത്രത്തെ ഇവിടെ നോക്കിക്കാണുന്നത്. ചിത്രം 1 ൻെറ സന്ദേശവും ഇതുതന്നെ.

4 'ഗ്രീക്ക് മഹാത്ഭുത'ത്തിൻെറ വിശകലനത്തിന്, മാർട്ടിൻ ബർനാൽ, *ബ്ലാക്ക് അഥീന* (ഫ്രീ അസോസിയേഷൻ ബുക്സ് . 1987)

5 ഡബ്ലിയു. ഡബ്ലിയു. ആർ. ബാൾ, *എ ഷോർട്ട് അക്കൗണ്ട് ഓഫ് ദ ഹിസ്റ്ററി ഓഫ് മാത്തമാറ്റിക്സ്* (ന്യൂയോർക്ക്: ഡോവർ പുനഃപ്രസാധനം, 1960)

6 എം. ക്ലൈൻ, *മാത്തമാറ്റിക്സ് ഇൻ വെസ്റ്റേൺ കൾച്ചർ* (ന്യൂയോർക്ക് : ഓക്സ്ഫോഡ് യൂണിവേഴ്സിറ്റി പ്രസ്സ്, 1953)

## ഖ.

# പരിഷ്കരിച്ച യൂറോകേന്ദ്ര സമീപനം

സാമ്രാജ്യത്വത്തിൻെറയും വംശീയവാദത്തിൻെറയും അധീശപ്രത്യയശാസ്ത്രത്തിന് ഏറ്റവും അനുയോജ്യമായ യുക്തിയിൽ അധിഷ്ഠിതമായിരുന്നു പരമ്പരാഗത യൂറോകേന്ദ്രസമീപനം. എന്നാൽ ഒട്ടേറെ കാരണങ്ങളാൽ അതിനു നിലനിൽപില്ലാതായിത്തീർന്നു. ഒന്നാമതായി, ഈജിപ്തുകാരോടും ബാബിലോണിയരോടും തങ്ങൾക്കുള്ള ധൈഷണികമായ കടപ്പാട് പ്രാചീന യവനർതന്നെ തുറന്നു സമ്മതിച്ചിട്ടുണ്ട്. പ്ലാറ്റോ (ഏതാണ്ട് ക്രി. മു. 380) മുതൽ പ്ലൂട്ടാർക് (ഏതാണ്ട് ക്രി. വ. 100) വരെയുള്ളവർ ജ്യോതിശാസ്ത്രം, ഗണിതശാസ്ത്രം, ഭൂപര്യവേക്ഷണം തുടങ്ങിയ വിവിധ മേഖലകളിൽ ഈജിപ്തുകാരിൽനിന്ന് തങ്ങൾക്ക് സ്വായത്തമായ ആദ്യകാല വിജ്ഞാനത്തെക്കുറിച്ച് പരാമർശിച്ചിട്ടുണ്ട്. ഒട്ടേറെ വ്യാഖ്യാതാക്കൾ മെംഫിസിലെ പുരോഹിതരെ ഗണിതശാസ്ത്രത്തിൻെറ ഉപജ്ഞാതാക്കളായി കരുതുന്നു. ഗ്രീക്ക്ഗണിതശാസ്ത്രത്തിൻെറ ഉപജ്ഞാതാവായ തേൽസും (ഏതാണ്ട് ക്രി. മു. 546), ഗ്രീസിലെ ആദ്യകാലഗണിത ശാസ്ത്രജ്ഞരിലൊരാളും അതീവ പ്രഗത്ഭനുമായ പൈത്തഗോറസും (ഏതാണ്ട് ക്രി. മു. 500) ഈജിപ്തിലും ബാബിലോണിയയിലും വ്യാപകമായി സഞ്ചരിച്ചതായും തങ്ങളുടെ ഗണിതശാസ്ത്രത്തിൻെറ ഏറിയകൂറും അവിടങ്ങളിൽ നിന്ന് പഠിച്ചതായും പറയപ്പെടുന്നു. വിജ്ഞാനസമ്പാദനത്തിനായി പൈത്തഗോറസ് ഇന്ത്യയിൽ വന്നതായിപ്പോലും ചിലർ പറയുന്നു. ഒരുപക്ഷെ ഇതാവാം ഭാരതത്തിൻെറ തത്വചിന്തയും പൈത്തഗോറസിൻെറ ക്ഷേത്രഗണിതവും തമ്മിലുള്ള ഉറ്റസമാനതയ്ക്ക് കാരണം.[7]

കൂടാതെ, പുരാവസ്തുഗവേഷകരുടെയും പരിഭാഷകരുടെയും വ്യാഖ്യാതാക്കളുടെയും കൂട്ടായ ശ്രമഫലമായി ഈജിപ്തിലും മെസോപ്പോട്ടേമിയയിലും നടന്ന ഗണിതശാസ്ത്രസംബന്ധമായ കണ്ടെത്തലുകളും ചിത്രം 1 സൂചിപ്പിക്കുന്ന വികാസഗതിയെ നിഷേധിക്കുന്നതായിരുന്നു. ക്രി. മു. 2000-ാം വർഷത്തിൽത്തന്നെ അവിടങ്ങളിൽ ഗണിതശാസ്ത്രം ഉയർന്നതലത്തിലേക്ക് വികസിച്ചിരുന്നുവെന്നത് അതെക്കുറിച്ചുള്ള ഗ്രീക്ക്പരാമർശങ്ങളെ ഒന്നുകൂടി സാധൂകരിച്ചു. ബാബിലോണിയരായ ഗണിതശാസ്ത്രജ്ഞർ സ്ഥാനവില അനുസരിച്ച് സംഖ്യകൾ കുറിക്കുന്ന രീതി കണ്ടുപിടിച്ചിരുന്നു. പൈത്തഗോറസിൻെറത് എന്നുപറയപ്പെടുന്ന സിദ്ധാന്തം അവർ മനസ്സിലാക്കിയിരുന്നു, അത് അവർക്ക് തെളിയിക്കാൻ കഴിഞ്ഞില്ലെങ്കിൽക്കൂടി.[8] ദ്വിഘാതസമവാക്യം (ക്വാഡ്രാറ്റിക് ഇക്വേഷൻ) നിർധാരണം ചെയ്യുന്നതിനുള്ള ആവർത്തന സമ്പ്രദായവും അവർ

---

7 പുനർജൻമവിശ്വാസം, പഞ്ചഭൂതസിദ്ധാന്തം, പയർവർഗ്ഗങ്ങൾ ഭക്ഷിക്കുന്നതിനെക്കുറിച്ചുള്ള നിലപാട്, പൈത്തഗോറസിൻെറ സഹോദരസംഘത്തിൻെറയും ബുദ്ധമതങ്ങളുടെയും മത-തത്വചിന്ത, പൈത്തഗോറസ് ചിന്താപദ്ധതിയിലെയും ഉപനിഷത്തുകളിലെയും ആത്മീയാംശം ഇവ ശ്രദ്ധേയമാണ്. ക്ഷേത്രഗണിതത്തിലെ പൈത്തഗോറസ് സിദ്ധാന്തം ഭാരതീയക്ഷേത്രഗണിതത്തിലെ ഏറ്റവും പഴക്കംചെന്ന രേഖയായ *ശുല്ബസൂത്ര*ങ്ങളിൽ കാണാം. ഗ്രീക്കുകാരുടെ വിശ്വാസമനുസരിച്ച് പൈത്തഗോറസും തേൽസും എംപിഡോക്ലസും അനക്സാഗോറസും ഡമോക്രിറ്റസും മറ്റും തത്വചിന്തയും ശാസ്ത്രവും പഠിക്കുന്നതിനായി കിഴക്കൻ നാടുകളിലേക്ക് യാത്രചെയ്തു. ഇവരെല്ലാം ഇന്ത്യയിലെത്തിയെന്ന് കരുതാനാവില്ലെങ്കിലും പേർഷ്യ വഴി അവർ ഭാരതീയദർശനവും ശാസ്ത്രവുമായി ബന്ധപ്പെട്ടിരിക്കാൻ സാദ്ധ്യതയുണ്ട്.

8 പൈത്തഗോറസ്സിദ്ധാന്തമെന്ന് അറിയപ്പെടുന്നതിൻെറ പ്രസ്താവവും വ്യാഖ്യാനവും വിശദാംശങ്ങളിൽ ചില വ്യത്യാസങ്ങളോടെ ലോകമെമ്പാടും കാണാവുന്നതാണ്. ബാബിലോണിയർ (ക്രി. മു. ഏതാണ്ട് 1800 - 1600) ഈ സിദ്ധാന്തം പ്രായോഗികമായി ഉപയോഗപ്പെടുത്തിയതിൻെറ ഒട്ടേറെ തെളിവുകൾ ഇന്ന് ലഭ്യമാണ്. ചീനയിലെ ഏറ്റവും പഴയ ഗണിതശാസ്ത്ര രേഖയായ *ചൗ പേയിൽ* (ക്രി. മു. 500) ഈ സിദ്ധാന്തത്തിൻെറ ഉപപത്തി കാണാം. അറിയപ്പെടുന്ന ഏറ്റവും പഴയ സാമാന്യ ഉപപത്തി *ശുല്ബസൂത്ര* (ക്രി. മു. ഏതാണ്ട് 600-800)ത്തിലാണ്. പൈത്തഗോറസിൻെറ പേരിലാണ് ഈ സിദ്ധാന്തമെങ്കിലും അദ്ദേഹമിത് കണ്ടുപിടിച്ചതായോ വ്യാഖ്യാനിച്ചതായോ ഒരു തെളിവുമില്ല. സ്കൂൾ ക്ഷേത്രഗണിതത്തിൽ ഇന്നും കാണുന്ന ആദ്യത്തെ ഗ്രീക്ക് വ്യാഖ്യാനം യൂക്ലിഡ് (ക്രി. മു. ഏതാണ്ട് 300) നൽകിയതാണ്.

കണ്ടെത്തി. പിന്നീട് ക്രി. വ. 16-ാം നൂറ്റാണ്ടിൽ മാത്രമാണ് അത് പരിഷ്കരിക്കപ്പെടുന്നത്.

മൂന്നാമതായി, യൂറോപ്യൻ ധൈഷണിക വികാസത്തിൽ അറേബ്യയുടെ പങ്ക് അവഗണിക്കുക അസാദ്ധ്യമായിത്തീർന്നു. നവോത്ഥാനാനന്തര യൂറോപ്പ് 'ഇരുണ്ടയുഗ'ങ്ങളെന്നു വിശേഷിപ്പിച്ച മദ്ധ്യകാലഘട്ടത്തിൽ ഗണിതശാസ്ത്രത്തിലും പ്രകൃതിശാസ്ത്രങ്ങളിലും വൈദ്യശാസ്ത്രത്തിലും തത്വചിന്തയിലും അറേബ്യൻപണ്ഡിതൻമാർ നൽകിയ സംഭാവന അമൂല്യമായിരുന്നു. യൂറോപ്യൻസംസ്കാരത്തിൻെറയും ധൈഷണികതയുടെയും വികാസം അവയുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. അളവുരീതികളെ കണക്കുകൂട്ടലുമായി യോജിപ്പിച്ചത് അറബികളാണ്. അളവുരീതികൾ വളർന്നുവന്നത് ഈജിപ്തിലും ബാബിലോണിയയിലുമായിരുന്നു. വികസിച്ചത് ഗ്രീക്കുകാരുടെയും അലക്സാൻഡ്രിയരുടെയും മുൻകൈയിലും. ഇന്ത്യയിൽ രൂപംകൊണ്ട കണക്കുകൂട്ടലുമായി (സംഖ്യാസമ്പ്രദായം) സംയോജിപ്പിച്ച് അറബികൾ ചിട്ടയും പൊരുത്തവുമുള്ള ഒരു ഗണിതഭാഷ രൂപപ്പെടുത്തി. അതാണ് ആൾജിബ്ര എന്ന അറബിപ്പേരിൽ അറിയപ്പെടുന്നത്. ചില പുസ്തകങ്ങളിൽ മനസ്സില്ലാമനസ്സോടെ ഇത് അംഗീകരിക്കുന്നുണ്ടെങ്കിലും പൊതുവിൽ അറബികളുടെ മറ്റു സംഭാവനകളെ അവഗണിച്ചുപോരുകയാണ് ചെയ്യുന്നത്.[9]

നാലാമതായി, ഗ്രീക്ക് സംഭാവനകളെക്കുറിച്ച് പറയുമ്പോൾ ഗ്രീക്ക് നാഗരികതയുടെ പൗരാണിക കാലഘട്ടത്തെ (ക്രി. മു. 6-ാം നൂറ്റാണ്ടു മുതൽ 3-ാം നൂറ്റാണ്ടുവരെ) അലക്സാണ്ടർക്കുശേഷമുള്ള രാജവംശങ്ങളുടെ കാലഘട്ടത്തിൽ (ക്രി. മു. 3-ാം നൂറ്റാണ്ടു മുതൽ ക്രി. വ. 3-ാം നൂറ്റാണ്ടുവരെ) നിന്നു വേർതിരിച്ചു നിർത്തേണ്ടതാണെന്ന് കുറേയൊക്കെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. യൂറോകേന്ദ്രീയപണ്ഡിതൻമാർ തുടക്കത്തിൽ പ്രാചീന ഗ്രീക്കുകാരെ ഒരൊറ്റ വംശത്തിൽ പെടുന്നവരും ഇന്നത്തെ ഗ്രീസിൻെറ ഭൂമിശാസ്ത്ര അതിർത്തിക്കുള്ളിൽനിന്നു വന്നവരുമായാണ് കണ്ടിരുന്നത്. തികഞ്ഞ ശൂന്യതയിൽ നിന്ന് പ്രാചീനകാലത്തെ ഏറ്റവും ഉജ്ജ്വലമായ നാഗരികത പടുത്തുയർത്തിയ ജനസമൂഹം യൂറോപ്യൻ വൻകരയിൽനിന്നായിരുന്നുവെന്ന യൂറോകേന്ദ്രവാദ കെട്ടുകഥയുടെ ഭാഗമായിരുന്നു ഇത്. ആ നാഗരികതയിൽ നിന്ന് ഇന്നത്തെ പാശ്ചാത്യസാംസ്കാരികക്രമവും ആധുനിക ശാസ്ത്ര-സാങ്കേതികവിദ്യകളും ഉയർന്നുവന്നതായും അവർ നിരീക്ഷിച്ചു. എന്നാൽ യാഥാർത്ഥ്യം ഏറെ സങ്കീർണ്ണമാണ്.

അലക്സാണ്ടറുടെ കാലത്തിനു (ക്രി. മു. 356-323) മുമ്പ് ഗ്രീസിൽ ഒട്ടേറെ സ്വതന്ത്ര നഗരരാഷ്ട്രങ്ങളുണ്ടായിരുന്നു. അവ പലപ്പോഴും പരസ്പരം പോരടിച്ചിരുന്നു. എന്നാൽ ഇതോടൊപ്പം അവയ്ക്ക് വംശീയവും സാംസ്കാരികവുമായ അടുപ്പവും ഉണ്ടായിരുന്നു. സർവ്വോപരി അവയ്ക്ക് ഒരു പൊതുഭാഷയുണ്ടായിരുന്നു. അതിൻെറ അക്ഷരമാല വടക്കെആഫ്രിക്കയിലെ ഫിനീഷ്യരിൽനിന്നു കടംകൊണ്ടതായിരുന്നു. അലക്സാണ്ടറുടെ പടയോട്ടങ്ങൾ വ്യത്യസ്ത നഗരരാഷ്ട്രങ്ങളെ ഒരേ രാഷ്ട്രീയാധികാരത്തിൻ കീഴിൽകൊണ്ടുവന്നു. എന്നാൽ അലക്സാണ്ടറുടെ മരണശേഷം അദ്ദേഹത്തിൻെറ സൈനികമേധാവികൾ സാമ്രാജ്യം പങ്കിട്ടെടുക്കുകയും തുടർന്ന്

---

9 അറബിശാസ്ത്രത്തോടുള്ള അംഗീകരിക്കപ്പെട്ടിട്ടില്ലാത്ത കടപ്പാടുകളിൽ താഴെപ്പറയുന്നവ പെടുന്നു. (ക) രക്തചംക്രമണവ്യവസ്ഥയെക്കുറിച്ച് ഇബ്ൻ അൽ-നഫീസ് നൽകുന്ന വിവരണം. ഇത് ഇന്ന് അറിയപ്പെടുന്നത് ഹാർവിയുടേതായാണ് (ഖ) പ്രകാശത്തിൻെറ അപഭ്രംശത്തിൻെറ തത്വം. ഇബ്ൻ അൽ-ഹെയ്താമിന്റെ ഈ സംഭാവന സാധാരണയായി അറിയപ്പെടുന്നത് ന്യൂട്ടൻെറതായാണ് (ഗ) ഗുരുത്വാകർഷണ നിയമം ആദ്യമായി സൂചിപ്പിച്ചത് അൽ- ഖസിൻ ആണ്. ഇതും ന്യൂട്ടൻെറതായി അറിയപ്പെടുന്നു. (ഘ) പരിണാമസിദ്ധാന്തം. ആദ്യത്തെ വ്യക്തമായ വിവരണം നൽകിയത് ഇബ്ൻ മിസ്കാവാഹ്. എന്നാൽ അറിയപ്പെടുന്നത് ഡാർവിൻെറ സംഭാവനയായി (ങ)'ശാസ്ത്രീയരീതി'യുടെ യുക്തിയുടെ ആദ്യത്തെ വിശദീകരണം - ഇബ്ൻ സിന, ഇബ്ൻ അൽ-ഹെയ്താം, അൽ-ബിറുനി എന്നിവരുടെ കൃതികളിലാണ് ഇത് കാണുന്നത്. എന്നാൽ അറിയപ്പെടുന്നത് ബേക്കൻെറതായി.

വെവ്വേറെ രാജവംശങ്ങൾ ഉടലെടുക്കുകയും ചെയ്തു. ഗണിതശാസ്ത്രവികാസത്തെ സംബന്ധിച്ചിടത്തോളം പ്രധാനപ്പെട്ടവ ഈജിപ്തിലെ ടോളമി രാജവംശവും സെലൂസിഡ് രാജവംശവുമായിരുന്നു. മെസോപ്പൊട്ടേമിയൻ നാഗരികത നിലനിന്നിരുന്ന പ്രദേശങ്ങൾ ഈ രാജവംശങ്ങളുടെ അധീനതയിലായിരുന്നു. ക്രി. മു. 332ൽ അലക്സാണ്ടറുടെ പേരിൽ സ്ഥാപിക്കപ്പെട്ട ഈജിപ്തിലെ അലക്സാണ്ട്റിയ ആയിരുന്നു അക്കാലത്തെ ഏറ്റവും പ്രശസ്തമായ വിജ്ഞാന-വാണിജ്യ കേന്ദ്രം. സാർവ്വജനീനത തുടക്കം മുതലേ ആ നഗരത്തിൻെറ സവിശേഷതയായിരുന്നു. പാതി ഈജിപ്ത്, പാതി ഗ്രീസ് എന്നതായിരുന്നു അതിൻെറ ഘടന. കൂടാതെ യഹൂദരും പേർഷ്യക്കാരും ഫിനീഷ്യരും അവിടെ വസിച്ചിരുന്നു. അങ്ങകലെ ഇന്ത്യയിൽനിന്നു പോലും കച്ചവടക്കാരെയും പണ്ഡിതരേയും അലക്സാണ്ട്റിയ ആകർഷിച്ചു. സെലൂസിഡ് രാജവംശവുമായി അത് സജീവബന്ധം നിലനിർത്തി. അങ്ങനെ ഈ നഗരം ആശയങ്ങളുടെയും വ്യത്യസ്ത പാരമ്പര്യങ്ങളുടേയും സംഗമസ്ഥാനമായിത്തീർന്നു. വ്യത്യസ്ത ഗണിതശാസ്ത്ര പാരമ്പര്യങ്ങളുടെ സങ്കലനത്തിലൂടെ അക്കാലത്ത് ഗ്രീക്ക് ഗണിതശാസ്ത്രത്തിൻെറ സ്വഭാവത്തിനു മാറ്റമുണ്ടായി - പ്രത്യേകിച്ചും ബാബിലോണിയയിലെയും ഈജിപ്തിലെയും ബീജഗണിത, അനുഭവാധിഷ്ഠിത പാരമ്പര്യങ്ങളുടെയും പൗരാണിക ഗ്രീസിലെ ക്ഷേത്രഗണിത, അനുഭവാധിഷ്ഠിത-വിരുദ്ധ പാരമ്പര്യങ്ങളുടെയും പ്രതിപ്രവർത്തനഫലമായി. പ്രാചീനകാലത്തെ ഏറ്റവും മികച്ച ഗണിതശാസ്ത്രജ്ഞരായ യൂക്ലിഡ്, ആർക്കിമെഡിസ്, അപ്പൊളോണിയസ്, ഡയോഫാൻറസ് തുടങ്ങിയവർ ഉയർന്നുവന്നത് ഈ ഭൂമികയിൽ നിന്നായിരുന്നു. ചുരുക്കത്തിൽ, അലക്സാണ്ട്റിയാഗണിതശാസ്ത്രത്തെ ഗ്രീക്ക്ഗണിതശാസ്ത്രമായി വിശേഷിപ്പിക്കുന്നത് തെറ്റിദ്ധാരണാജനകമാണ് - അലക്സാണ്ട്റിയയിലെ പഠനമാദ്ധ്യമം ഗ്രീക്കുഭാഷയും പ്രധാനപ്രചോദനം ഗ്രീക്ക് സാംസ്കാരിക പാരമ്പര്യങ്ങളുമായിരുന്നു എന്നതൊഴിച്ചാൽ. പൊതുവിൽ അറബിസംസ്കാരവും ഭാഷയും പങ്കുവയ്ക്കുന്നതെങ്കിലും ഒട്ടേറെ വംശ-മത വൈവിദ്ധ്യങ്ങൾ അടങ്ങുന്ന നാഗരികതയെ അറബിഎന്നു വിശേഷിപ്പിക്കുന്നതിനു സമാനമാണ്, അത്രതന്നെ പൊരുത്തക്കേടുള്ളതാണ്, ഇവിടെ ഗ്രീക്ക് എന്നുള്ള പ്രയോഗം.

ചിത്രം 2 വെളിവാക്കുന്നത് പരിഷ്കരിച്ച യൂറോകേന്ദ്രസമീപനത്തെയാണ്. ഗണിതവിജ്ഞാനത്തിന് യൂറോപ്പേതര സാംസ്കാരികകേന്ദ്രങ്ങൾ നൽകിയ സംഭാവനകളെ പരിമിതമായതോതിൽ ഇവിടെ പരിഗണിക്കുന്നുണ്ട്. ഗ്രീക്കുകാർക്കു മുമ്പുള്ള ഗണിതശാസ്ത്രത്തെക്കുറിച്ചും ബാബിലോണിയയിലെയും ഈജിപ്തിലെയും ഗണിതശാസ്ത്രപാരമ്പര്യങ്ങളോടുള്ള കടപ്പാടിനെക്കുറിച്ചും ചെറിയൊരു ബോധം ഇവിടെ കാണാം. എന്നാൽ ഗ്രീക്ക് ഗണിതശാസ്ത്രവുമായി താരതമ്യം ചെയ്യുമ്പോൾ 'മഹത്തായ സാഹിത്യവും അക്ഷരം പഠിച്ചുതുടങ്ങുന്ന കുട്ടികളുടെ കുത്തിവരയലും തമ്മിലെന്നപോലെ'[10] അവയുടെ പ്രാധാന്യം കുറച്ചുകാട്ടുന്ന മനോഭാവം ഈ ബോധത്തെ മിതപ്പെടുത്തുന്നു. അലക്സാണ്ടർക്കുമുമ്പും പിമ്പുമുള്ള ഗ്രീക്ക്വിജ്ഞാനത്തിലെ ഭിന്നതകൾ പരിമിതമായ തോതിലെങ്കിലും ഇവിടെ കണക്കിലെടുക്കുന്നുണ്ട്. പൗരാണികഗ്രീസിനെ വിശാലയവനലോകത്തിൽ (ടോളമിയുടെയും സെലൂസിഡിൻെറയും രാജവംശങ്ങൾ നിർണ്ണായക പങ്കുവഹിച്ചകാലം) നിന്ന് ഏറെക്കുറെ വേർതിരിച്ചു കാണുന്നു. അറബികളുടെ സംഭാവനകളെയും അംഗീകരിച്ചിട്ടുണ്ട്.- പക്ഷെ യൂറോപ്പിൻെറ 'ഇരുണ്ടയുഗ'ങ്ങളിൽ ഗ്രീക്ക്വിജ്ഞാനം സംരക്ഷിച്ചവർ എന്നനിലയിലേ അവരുടെ പങ്ക് വിലയിരുത്തപ്പെടുന്നുള്ളൂ.[11] ഗണിതവിജ്ഞാനത്തിൻെറ സ്രഷ്ടാക്കളും പ്രചാരക

10 എം. ക്ലൈൻ, *മാത്തമാറ്റിക്സ് എ കൾച്ചറൽ അപ്രോച്ച്* (മസാച്ചുസെറ്റ്സ് : അഡിസൺ വെസ്ലി, 1962)

11 പന്ത്രണ്ടാം നൂറ്റാണ്ടുമുതൽ യൂറോപ്പിൽ നിരന്തരമായുണ്ടായ ധൈഷണികവികാസത്തെപ്പറ്റി ഒട്ടേറെ




ചിത്രം 2 പരിഷ്കരിച്ച യൂറോകേന്ദ്ര സമീപനം

രുമെന്ന അവരുടെ പങ്ക് അവഗണിച്ചിരിക്കുന്നു. അതേ രീതിയിലാണ് മറ്റു നാഗരികതകളെയും കാണുന്നത്, പ്രത്യേകിച്ച് ചീനയേയും ഇന്ത്യ യേയും. അവർ ഗ്രീസിൽ നിന്നു കടംകൊണ്ട വർ മാത്രമാണത്രെ.[12] അല്ലെങ്കിൽ അപ്രധാന മായ സംഭാവനകൾ മാത്രം നൽകിയവർ. (കുറെക്കൂടെ സമീപകാലത്ത് ഗണിതശാസ്ത്ര ചരിത്രപുസ്തകങ്ങളിൽ പ്രത്യേകം അദ്ധ്യായ ങ്ങൾ കാണാം. 'പൗരസ്ത്യ' ഗണിതം 'ഇന്ത്യൻ' ഗണിതം, 'ചീന' ഗണിതം എന്നിങ്ങനെ 'ബാ ക്കിവന്നതെ'ല്ലാം കൂട്ടിവച്ചവ - പുസ്തകത്തി ൻെറ മുഖ്യപ്രമേയവുമായി നേരിയബന്ധം മാത്രമുള്ളവ എന്നമട്ടിൽ. യൂറോപ്പേതര ഗണി തവിജ്ഞാനത്തോടുള്ള ഈ അവഗണന പാഠ പുസ്തകങ്ങളിലും കാണാം. ഖേദകരമെന്നു പറയട്ടെ, ഇന്ത്യയിലെയും ചീനയിലെയും സമീ പകാലഗവേഷണഫലങ്ങളോടും തുറന്ന സമീ പനം ഇവിടെ കാണുകയില്ല. പുതിയ പാഠ പുസ്തകങ്ങളിലും പഴയ വികലവീക്ഷണത്തി ൻെറ ആവർത്തനവും, പാണ്ഡിത്യവും നിഷ്പക്ഷതയും ഗൗരവമായി ചോദ്യംചെയ്യ പ്പെട്ട പണ്ഡിതരുടെ ഉദ്ധരണികളും തന്നെ യാണ് നമുക്ക് കാണാൻ കഴിയുക.)[13]

പരിഷ്കരിച്ച യൂറോകേന്ദ്രസമീപനം കലർപ്പില്ലാത്ത യൂറോകേന്ദ്രസമീപനത്തിൽ ചില്ലറ ഭേദഗതിവരുത്തുകമാത്രമെ ചെയ്യു ന്നുള്ളു. അതുകൊണ്ടുതന്നെ ഇതും ഗണിത ശാസ്ത്രവികാസത്തെ സംബന്ധിച്ച തെറ്റായ ധാരണകളുടെമേൽ അധിഷ്ഠിതമാണ്. ഇവിടെ ഒട്ടേറെ പക്ഷപാതങ്ങളുണ്ട്. പുതിയ തെളിവുകളും വാദഗതികളും ഇതിന് അന്യമാ

---

തെളിവുണ്ടായിട്ടും യൂറോപ്യൻ നവോത്ഥാനം എന്ന കെട്ടുകഥ എത്ര സജീവമായി നിലനിൽക്കുന്നു എന്നത് നിസ്ബറ്റ് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ആർ. നിസ്ബറ്റ്, 'ദ മിത്ത് ഒഫ് റെനയിസൻസ്', *കംപാരറ്റീവ് സ്റ്റഡീസ് ഇൻ സൊസൈറ്റി ആൻഡ് ഹിസ്റ്ററി,* വോള്യം 15, ലക്കം 4, ഒക്ടോബർ 1973

12 ജപ്പാൻകാരുടെയും മായൻമാരുടെയും ഗണിതശാസ്ത്രസംഭാവനകളും ഇപ്രകാരം അവഗണിക്കപ്പെട്ടിട്ടുണ്ട്.

13 ഈ നൂറ്റാണ്ടാദ്യം ഇന്ത്യയിൽ ബ്രിട്ടീഷ് ഉദ്യോഗസ്ഥനായിരുന്ന ജി. ആർ. കായെയെ ആണ് ഭാരതീയ ഗണിതശാസ്ത്രത്തിൻെറ ആധികാരിക വക്താവായി ചരിത്രകാരൻമാർ അംഗീകരിച്ചിട്ടുള്ളത്. അദ്ദേഹം ഭാരതീയഗണിതശാസ്ത്രരേഖകളുടെ (പ്രത്യേകിച്ചും *ശുല്ബസൂത്രങ്ങളുടെയും ബക്ശാലി കൈയെഴുത്തു കൃതികളുടെയും*) പഴക്കം മറ്റുള്ളവരേക്കാൾ കുറച്ചു കണ്ടതും- മിക്കവാറും ദുർബലമായ കാരണങ്ങളിൽ- ഭാരതീയഗണിതത്തിലെ പ്രധാനപ്പെട്ട ഏതിനും ഗ്രീക്ക്ഉറവിടം ചാർത്തുന്നതും പ്രാചീനഭാരതീയഗണിതത്തിൽ അവഗാഹം നേടിയവർ വിമർശിച്ചിട്ടുണ്ട്. ബി.ബി. ദത്ത, എ. എൻ സിങ്ങ്, *ഹിസ്റ്ററി ഒഫ് ഹിന്ദു മാത്തമാറ്റിക്സ്,* രണ്ടു വോള്യങ്ങൾ (ബോംബെ : ഏഷ്യാ പബ്ലിഷിങ്ങ് ഹൗസ്, 1962) ; ടി. എ. സരസ്വതി അമ്മ, *ജോമട്രി ഇൻ ഏൻഷ്യൻറ് ആൻഡ് മെഡീവൽ ഇന്ത്യ* (ദൽഹി : മോത്തിലാൽ ബനാറസിദാസ്, 1979) ; സി. എൻ. ശ്രീനിവാസ അയ്യങ്കാർ, *ദ ഹിസ്റ്ററി ഒഫ് ഏൻഷ്യൻറ് ഇന്ത്യൻ മാത്തമാറ്റിക്സ്* (കൽക്കട്ട : വേൾഡ് പ്രസ്സ്, 1967) തുടങ്ങിയവ ശ്രദ്ധേയമാണ്. പക്ഷെ ഇവയൊന്നും യൂറോപ്പിലെയും അതിൻെറ സാംസ്കാരിക ആശ്രിതരാജ്യങ്ങളിലെയും ചരിത്രകാരൻമാർ പരിഗണിച്ചിട്ടില്ല.

ണ്. (ഈവിധമുള്ള യൂറോകേന്ദ്രപക്ഷപാതം മറ്റ് വിജ്ഞാനശാഖകളിലും നിലനിൽക്കുന്നുണ്ട് എന്നത് ശ്രദ്ധേയമാണ്. ഉദാഹരണത്തിന് നരവംശശാസ്ത്രത്തിലെ വ്യാപന സിദ്ധാന്തങ്ങൾ സൂചിപ്പിക്കുന്നത് 'നാഗരികത' 'കേന്ദ്ര' ത്തിൽനിന്ന് (അതായത് 'വിശാല' യൂറോപ്പിൽനിന്ന്) 'പാർശ്വ'ങ്ങളിലേക്ക് (ലോകത്തിന്റെ മറ്റുഭാഗങ്ങളിലേക്ക്) വ്യാപിക്കുന്നുവെന്നാണ്. ചിലയിനം മാർക്സിസ്റ്റ്‌വീക്ഷണങ്ങളിൽനിന്നു വികസിച്ച ആധുനികവൽക്കരണ സിദ്ധാന്തങ്ങളും പരിണാമപദ്ധതികളും ഇപ്രകാരമുള്ള യൂറോകേന്ദ്ര സ്വഭാവമുള്ളവയാണ്. അത്തരം എല്ലാ ചിന്താപദ്ധതികളിലും യൂറോപ്പിന്റെ വികാസത്തെ മൂന്നാംലോകരാജ്യങ്ങളുടെ ഭാവിവികാസത്തിന്റെ മുന്നോടിയായാണ് കാണുന്നത്.)

## ഗ.
## ഗണിതശാസ്ത്രവികാസം : ബദൽ ഗതിക്രമം

ഗണിതശാസ്ത്രവികാസത്തിന്റെ ഒരു ബദൽപരിണതിയാണ് ചിത്രം 3ൽ ഉള്ളത്. ചിത്രം 1ഉം 2ഉം ഇരുണ്ട യുഗങ്ങൾ എന്നുകുറിക്കുന്ന കാലയളവിലെ വിശദാംശങ്ങൾ ചേർക്കുവാനാണ് ഇതിൽ മുഖ്യമായും ശ്രദ്ധിച്ചിരിക്കുന്നത്. അറബികളുടെ പങ്ക് ഇവിടെ നിർണ്ണായകമാണ്. ഇന്ത്യയിലും ചൈനയിലും വിശാലയവനലോകത്തും ഉറവെടുത്ത ഗണിതവിജ്ഞാനം അറേബ്യയിലെ പണ്ഡിതൻമാർ കണ്ടെത്തി. അവരത് പരിഭാഷപ്പെടുത്തുകയും നവീകരിക്കുകയും സംശ്ലേഷണം ചെയ്യുകയും വികസിപ്പിക്കുകയും ചെയ്തു. ഇത് തെക്കുകിഴക്കെ പേർഷ്യയിലെ ജൂൺഡിഷാപൂരിൽനിന്നു തുടങ്ങി ബഗ്ദാദിലേക്കും കയ്റോവിലേക്കും അവസാനം സ്പെയിനിലെ ടോളിഡോവിലേക്കും കോർഡോബയിലേക്കും വ്യാപിച്ചു. ബഗ്ദാദ് തലസ്ഥാനമായി ഭരിച്ച കിഴക്കെ അറേബ്യയിലെ ഭരണാധികാരികളായ അബ്ബാസിദ് ഖലീഫമാരുടെയും, ദമാസ്കസും പിന്നീട് കയ്റോവും ഒടുവിൽ കോർഡോബയും തലസ്ഥാനമായിരുന്ന ഉമ്മൈദ് ഖലീഫമാരുടെയും ഉദാരമായ പരിലാളനം പണ്ഡിതൻമാർക്ക് ലഭിച്ചിരുന്നു. അബ്ബാസിദ് ഖലീഫമാർ, പ്രത്യേകിച്ചും അൽ-മൺസൂർ (ക്രി. വ. 754-775), ഹാറൂൺ അൽ-റഷീദ് (ക്രി. വ. 786-806), അൽ-മാമൂൺ (ക്രി. വ. 813-833) എന്നിവർ ബഗ്ദാദിൽ ജ്യോതിശാസ്ത്രവും ഗണിതശാസ്ത്രവും പ്രോത്സാഹിപ്പിക്കുന്നതിൽ മുൻപന്തിയിലായിരുന്നു. ക്രിസ്ത്യൻ മതഭ്രാന്തിനെ അനുനയിപ്പിക്കുന്നതിനായി റോമാചക്രവർത്തിയായ ജസ്റ്റീനിയൻ ക്രി. വ. 529ൽ പ്ലേറ്റോയുടെ അക്കാദമി അടച്ചുപൂട്ടിയപ്പോൾ അവിടത്തെ ഒട്ടനവധി പണ്ഡിതൻമാർ പേർഷ്യയിലെ ജൂൺഡിഷാപൂരിൽ അഭയംതേടി. ജൂൺഡിഷാപൂർ പിന്നീട് അറബിലോകത്തിന്റെ ഭാഗമായിമാറി. ബൈസാൻറിയസാമ്രാജ്യത്തിൽനിന്നുള്ള ഗ്രീക്ക് കൈയെഴുത്തുപ്രതികളും സിറിയവിജ്ഞാനരേഖകളുടെ പരിഭാഷകളും എഡേസയിലെ നെസ്തോറിയ ക്രിസ്ത്യാനികളുടെ കൈകളിലെത്തിച്ചേർന്ന അലക്സാണ്ട്റിയയിലെ പുസ്തകശേഖരത്തിന്റെ അവശിഷ്ടവുമെല്ലാം അറബിപണ്ഡിതൻമാർ ആവേശപൂർവ്വം പഠിച്ചു. ഇതിന് അവർക്ക് ബൈസാൻറിയാ സാമ്രാജ്യം, പേർഷ്യ, ഈജിപ്ത്, സിറിയ, ചീന, ഇന്ത്യ എന്നിവിടങ്ങളിലെ ശാസ്ത്രജ്ഞരുമായി ബന്ധവും ശാസ്ത്രവിജ്ഞാനവിഭവങ്ങളുടെ ലഭ്യതയുമുണ്ടായിരുന്ന ഭരണാധികാരികളുടെ സഹായം ലഭിച്ചു. അൽ-മൺസൂർ ഖലീഫ ബഗ്ദാദിൽ ബയ്ത അൽ-ഹിക്മ (വിജ്ഞാനത്തിന്റെ ആലയം) പണികഴിപ്പിച്ചു. അവിടെ വിവിധ കേന്ദ്രങ്ങളിൽനിന്നുശേഖരിച്ച കൈയെഴുത്തുപ്രതികളുടെ ഒരു വമ്പിച്ച ശേഖരവും, ഭാരതീയ, ചീന, യവന, ബാബിലോണിയ, ജ്യോതിശാസ്ത്രസമ്പ്രദായങ്ങളുടെ സംഗമസ്ഥാനമായ ഒരു വാനനിരീക്ഷണകേന്ദ്രവും ശാസ്ത്രഗവേഷണത്തിൽ ബദ്ധശ്രദ്ധമായ ഒരു സർവ്വകലാശാലയും ഉണ്ടായിരുന്നു. ഈ സ്ഥാപനത്തിലെ ഒരു പ്രമുഖാംഗമായിരുന്ന മൊഹമ്മദ് ഇബിൻ മൂസ അൽ-ഖ്വാറെസ്മി (ഏതാണ്ട് ക്രി. വ. 825) ഗണിതശാസ്ത്രവികാസത്തിൽ




ചിത്രം 3 ബദൽ ഗതിക്രമം (8-ാം നൂറ്റാണ്ടുമുതൽ 15-ാം നൂറ്റാണ്ടുവരെ)

നിർണ്ണായക പ്രാധാന്യമുള്ള രണ്ടു പുസ്തകങ്ങൾ രചിക്കുകയുണ്ടായി. അതിലൊന്നായ *ഹിസാബ് അൽ-ഡ്ജബർ വാ-അൽ-മുഖാബല* (സമവാക്യങ്ങളുടെ ശാസ്ത്രം)യിലാണ് അൽ-ഡ്ജബർ (ആൾജിബ്ര) എന്ന പദം ഇദംപ്രഥമമായി ഉപയോഗിച്ചത്. ഈ അറബിമൂലഗ്രന്ഥം ഇന്നും നിലവിലുണ്ട്. അദ്ദേഹത്തിൻെറ രണ്ടാമത്തെ പുസ്തകത്തിൻെറ ലത്തിൻ പരിഭാഷ - *അൽഗോറിതമി ഡി ന്യൂമെറോ ഇൻഡോറം* - മാത്രമെ ഇന്നു ലഭ്യമായിട്ടുള്ളു. ഇതിൽ ഭാരതീയ സംഖ്യാവ്യവസ്ഥ വിശദീകരിച്ചിരിക്കുന്നു. ഭാരതീയഗണിതശാസ്ത്രജ്ഞനായ ബ്രഹ്മഗുപ്തൻെറ (ഏതാണ്ട് ക്രി. വ. 628) *ബ്രഹ്മസ്പുട സിദ്ധാന്തം* എന്ന കൃതിയെ ആധാരമാക്കി എഴുതിയതാണിത്. സംഖ്യാവ്യവസ്ഥയുടെ ഉറവിടം ഇന്ത്യയാണെന്നത് അൽഖ്വാറൈസ്മി എടുത്തുപറഞ്ഞിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ പരിഭാഷകർ സംഖ്യാവ്യവസ്ഥയുടെ ഉറവിടം അൽഖ്വാറൈസ്മിയിൽ ചാർത്തി. അങ്ങനെ സംഖ്യാവ്യവസ്ഥ ഉപയോഗിക്കുന്ന ഏതു പദ്ധതിയും അൽഗോറിസമെന്നും പിന്നീട് അൽഗോറിതമെന്നും (അൽ-ഖ്വാറൈസ്മിയുടെ പേരിൽനിന്ന്) അറിയപ്പെട്ടു; അക്കങ്ങൾ അറബി അക്കങ്ങൾ എന്നും.

അൽ-ഖ്വാറൈസ്മി തുടങ്ങിവെച്ച യത്നം മറ്റ് അറബിഗണിതശാസ്ത്രജ്ഞർ തുടർന്നു. താബിത് ഇബ്ൻ-ഖുറ (ക്രി. വ. 826-901), അബു-കാമിൽ (ഏതാണ്ട് ക്രി. വ. 900), അബുൽ-വെഫ (ക്രി. വ. 940-998), ഇബ്ൻ അൽ-ഹെയ്താം (ഏതാണ്ട്ക്രി. വ. 965-1039), അൽ-ബിറുനി (ക്രി. വ. 973-1048), കവിയും ആനന്ദവാദിയുമെന്ന നിലയിൽ യൂറോപ്പിൽ കൂടുതൽ പേരുനേടിയ ഒമർ ഖയാം (ഏതാണ്ട് ക്രി. വ. 1050-1122), നസിർ എദ്ദിൻ അൽ-തുസി (ക്രി. വ. 1200-1274) എന്നിവർ ഇവരിൽ ഉൾപ്പെടുന്നു. അവരിൽ അൽ-തുസി അറബി രാജസദസ്സിൻെറ ഭാഗമായിരുന്നില്ല. അദ്ദേഹം മംഗോളിയൻ ചക്രവർത്തിയായ ചെങ്കിസ്ഖാൻെറ ചെറുമകനായ ഹുലാഗുഖാൻെറ ജ്യോതിശാസ്ത്രജ്ഞനായിരുന്നു. യൂക്ലിഡേതര ക്ഷേത്രഗണിതത്തിന് അൽ-തുസി വമ്പിച്ച സംഭാവനകൾ നൽകി. അഞ്ചുനൂറ്റാണ്ടുകൾക്കുശേഷം ഇറ്റലിയിലെ സച്ചേരിയുടെ കൃതികൾക്ക് വഴിമരുന്നിട്ടത് ഇതായിരുന്നു. തുടക്കത്തിൽ യവനക്ഷേത്രഗണിതത്തിൻെറ അനുബന്ധമായിമാത്രം നിലകൊണ്ട അറബിക്ഷേത്രഗണിതം സ്വന്തം സ്വത്വം കണ്ടെത്തി എന്നാണ് ഇതിൽനിന്നു തെളിയുന്നത്.

പടിഞ്ഞാറൻ യൂറോപ്പിലേക്ക് ഗണിതവിജ്ഞാനം പകരുന്നതിൽ തെക്കൻ യൂറോപ്പിലെ രണ്ടുപ്രദേശങ്ങളുടെ പ്രാധാന്യം ചിത്രം 3 എടുത്തുകാട്ടുന്നുണ്ട്. സ്പെയിനും സിസിലിയും ആണ് അവ. അറബിശാസ്ത്രവുമായി ഏറ്റവും അടുത്തബന്ധമുണ്ടായിരുന്ന ഈ പ്രദേശങ്ങളും അറബി ആധിപത്യത്തിൻ കീഴിലായിരുന്നു. ഒമ്പത് പത്ത് നൂറ്റാണ്ടുകളിൽ

എന്നത് യൂറോകേന്ദ്രസ്വഭാവമുള്ള ഗവേഷണ പ്രസിദ്ധീകരണങ്ങളുടെ നിയന്ത്രണം കൈയാളുന്ന ഒരു ചെറുസംഘത്തിൻെറ കുത്തകയാണ്. സവിശേഷമായ ബൗദ്ധികപ്രവർത്തനം എന്ന നിലയിൽ ഗ്രീക്കുകാർക്കുമുമ്പ് ഗണിതശാസ്ത്രം നിലനിന്നിരുന്നില്ലെന്നാണ് അവരുടെ നിലപാട്. ഇതിന് ഉപോദ്ബലകമായി ചൂണ്ടിക്കാട്ടുന്നത് ഗ്രീക്കുകാർക്കുമുമ്പുണ്ടായിരുന്ന ഗണിതശാസ്ത്രത്തിന് ഉപപത്തി (പ്രൂഫ്) എന്ന സങ്കൽപനത്തെക്കുറിച്ച് വ്യക്തമായ ധാരണയോ ഉപപത്തിയുടെ ആവശ്യകതയെ കുറിച്ച് ബോധമോ ഉണ്ടായിരുന്നില്ല എന്നതാണ്. അവരുടെവാദം ഇങ്ങനെയാണ്: ഈജിപ്തരുടെയും മെസോപ്പൊട്ടേമിയരുടെയും ഗണിതശാസ്ത്രപരമായ പ്രവർത്തനം കലണ്ടറുകൾ ഉണ്ടാക്കുന്നതും ഭൂമി അളന്നു തിരിക്കുന്നതും പൊതുമരാമത്ത് പണികൾ (ജലസേചനം, വെള്ളപ്പൊക്ക നിയന്ത്രണം തുടങ്ങിയവ) ഏറ്റെടുക്കുന്നതും നികുതിപിരിക്കുന്നതും മറ്റുമായി ബന്ധപ്പെട്ടായിരുന്നു. ഇത്തരം പ്രായോഗികപരിപാടികൾക്കായി അവർ അനുഭവാധിഷ്ഠിത നിയമങ്ങൾ ആവിഷ്കരിച്ചു. പക്ഷെ ഗണിതശാസ്ത്രത്തിൻെറ കാതലെന്നു പറയാവുന്ന അമൂർത്തവൽക്കരണത്തിലും ഉപപത്തിയിലും അവർ താൽപര്യം പ്രകടിപ്പിച്ചതായി ഒരു തെളിവുമില്ല. ഈ രണ്ട് നാഗരികതകളിലും ഗണിതശാസ്ത്രമെന്നത് ഇന്നത്തെ സ്കൂൾകുട്ടികൾ ചെയ്യുന്ന ഗണിതാഭ്യാസങ്ങളിൽ കവിഞ്ഞൊന്നുമായിരുന്നില്ല. ഇവ ചില നിയമങ്ങളുടെയും രീതികളുടെയും പ്രയോഗം മാത്രമാണ്. സാർവ്വത്രിക പ്രയോഗക്ഷമതയുള്ള ഉപപത്തികളോ ഫലങ്ങളോ അവയിൽ അടങ്ങുന്നില്ല.

ഇവിടെ ഒരു കാര്യം ചൂണ്ടിക്കാണിക്കേണ്ടതുണ്ട്. സന്ദർഭത്തിനും ജ്ഞാനത്തിൻെറ വികാസാവസ്ഥയ്ക്കും അനുസരിച്ച് ഉപപത്തിക്ക് വ്യത്യസ്ത അർത്ഥങ്ങളുണ്ട്. ആധുനികഗണിതശാസ്ത്രത്തിൻെറ സവിശേഷതയായ അനുമാനപരവും പ്രമാണപരവുമായ യുക്തിയെ അടിസ്ഥാനമാക്കിയുള്ള നിഗമനങ്ങളുണ്ടെന്നതിന് രേഖാപരമായ തെളിവില്ലാത്തതിൻെറപേരിൽ ഈ സംസ്കാരങ്ങൾക്ക് ഉപപത്തിയെപ്പറ്റി ധാരണയില്ലായിരുന്നു എന്നു പറയുന്നത് ശരിയല്ല. ഈജിപ്തീയ ഗണിതത്തിൽ വൃത്തത്തിൻെറ വിസ്തീർണ്ണവും ഛിന്ന പിരമിഡിൻെറ വ്യാപ്തവും സംബന്ധിച്ച പൊതുതത്വങ്ങൾ കാണാം. ബാബിലോണീയഗണിതത്തിൽ ഹരണം ശരിയോയെന്ന് ഗുണനത്തിലൂടെയും വിവിധയിനം സമവാക്യങ്ങളുടെ ഉത്തരം പ്രതിസ്ഥാപനത്തിലൂടെയും പരിശോധിക്കുക പതിവുണ്ടായിരുന്നു. നൂറു വർഷം മുമ്പുവരെയും രേഖീയസമവാക്യങ്ങൾ നിർധാരണം ചെയ്യുന്നതിന് യൂറോപ്പിൽ വ്യാപകമായി ഉപയോഗിച്ചിരുന്നത് മിഥ്യാസ്ഥാനരീതിയായിരുന്നു.[14] മദ്യത്തിൻെറ വീര്യം കണക്കാക്കുന്നതും കന്നുകാലി തീറ്റയുടെ മിശ്രിതം നിർണ്ണയിക്കുന്നതുംപോലെയുള്ള പ്രായോഗികപ്രശ്നങ്ങളുടെ പരിഹാരത്തിനായി ഈജിപ്തിലും ബാബിലോണിയയിലും ഈ രീതി ഉപയോഗപ്പെടുത്തിയിരുന്നു. ഗില്ലിങ്ങ്സ് (1972) ചൂണ്ടിക്കാണിച്ചതുപോലെ, പ്രതീകങ്ങൾ ഉപയോഗിക്കുന്നില്ലെങ്കിലും ഈജിപ്തീയ ഉപപത്തികൾ കർക്കശമാണ്. ഒരു ചരത്തിൻെറ പ്രരൂപിമൂല്യങ്ങൾ ഉപയോഗിച്ചുകൊണ്ട് മറ്റേതെങ്കിലുമൊരു മൂല്യത്തിൻെറ സാമാന്യവൽക്കരണത്തിൽ അവ ചെന്നെത്തുന്നു. ഈജിപ്തിലെ ഏറ്റവും പ്രധാനപ്പെട്ട രണ്ട് ഗണിതശാസ്ത്രരേഖകളായ *അഹ്മെസ് പാപ്പിറസി*ലും (ക്രി. മു. 1650), *മോസ്കോ പാപ്പിറസി*ലും (ക്രി. മു. 1850) ഗണിതപ്രശ്നങ്ങളിൽ ഉത്തരം കണ്ടെത്തുന്നതിന് ഓരോരോ ഉദാഹരണങ്ങളിലും പൊതുവിൽ ഒരേ നടപടിക്രമംതന്നെയാണ് കൈക്കൊണ്ടിരുന്നത്. ഹമ്മുറബിയുടെ ഒന്നാം ബാബിലോണിയൻ രാജവംശകാലത്തു (ക്രി. മു. 1700) രചിക്കപ്പെട്ടതും ന്യൂഗ്ബോവർ

---

14 മിഥ്യാസ്ഥാനരീതി ഉപയോഗിച്ച് $x + x/5 = 24$ എന്ന സമവാക്യം നിർധാരണം ചെയ്യുന്നത് ഇങ്ങനെ : $x = 5$ എന്നിരിക്കട്ടെ. എങ്കിൽ $x + x/5 = 6$. ഇവിടെ $x + x/5 = 24$ ആണ്. അതായത് xൻെറ വിലയും നാലുമടങ്ങായിരിക്കും. $x = 5 \times 4 = 20$

(1935) പരിഭാഷചെയ്ത് വ്യാഖ്യാനിച്ചതുമായ ഒരു ഗണിതാഭ്യാസം നോക്കുക. (എളുപ്പത്തിനായി 60 അടിസ്ഥാനമായ ഷഷ്ടിക സംഖ്യകളെ, നാമിന്ന് ഉപയോഗിക്കുന്ന 10 അടിസ്ഥാനമായ ദശാംശസംഖ്യകളാക്കി മാറ്റിയിട്ടുണ്ട്.)

*ചോദ്യം*

നീളം (us), വീതി (sag), നീളത്തിൻെറയും വീതിയുടെയും ഗുണനഫലത്തോട് (വിസ്തീർണ്ണം) അവ തമ്മിലുള്ള വ്യത്യാസം കൂട്ടിയാൽ കിട്ടുന്നത് 183. നീളവും വീതിയും കൂട്ടിയാൽ 27. നീളം, വീതി, വിസ്തീർണ്ണം എന്നിവ കാണുക.

*ബാബിലോണീയ രീതി*

27+183 = 210

2 + 27 = 29 ...(1)

29 ൻെറ പകുതിയെടുക്കുക. വർഗ്ഗം കാണുക.

$(14.5)^2$ = 210.25 ... (2)

മേൽഫലത്തിൽനിന്ന് 210 കുറയ്ക്കുക

210.25 - 210 = 0.25 ....(3)

0.25ൻെറ വർഗ്ഗമൂലം കാണുക

$\sqrt{0.25}$ = 0.5 ......(4)

∴ നീളം = 14.5 + 0.5 = 15

വീതി = (14.5-0.5)-2 = 12

വിസ്തീർണ്ണം = 15 x12 = 180

*ഇന്നത്തെ രീതി*

നീളം (us) = x എന്നും വീതി (Sag) = y എന്നുമിരിക്കട്ടെ

$xy + (x-y) = 183$

$x + y = 27$ .....(1)

$y'$ എന്ന പുതിയൊരു ചരം എടുക്കുക

$y' = y + 2$

(1) താഴെപ്പറയുംവിധം മാറ്റിയെഴുതാം:

$xy' = 27 + 183 = 210$

$x + y' = 2 + 27 = 29$ ....(2)

$xy' = p$

$x + y' = s$

$x = \frac{1}{2}s + w$

$y' = \frac{1}{2}s - w$ ....(3)

w എന്നത് $[(\frac{1}{2}s)^2 - p]$ എന്നതിൻെറ വർഗ്ഗമൂലം

$p = 210$

$s = 29$

$\therefore w = 0.5$

$\therefore x = 15$

$y = y' - 2 = 12$

$xy = 15 \times 12 = 180$

അതായത് നീളം = 15

വീതി = 12

വിസ്തീർണ്ണം = 180

മേൽചേർത്ത സ്റ്റെപ്പ് 3ലെ ആൾജിബ്രാ രീതിയിലുള്ള പൊതു സൂത്രം പടിപടിയായി പ്രയോഗിക്കുക എന്നതാണ് ബാബിലോണീയ രീതി. നീളത്തിനും വീതിക്കും സുമേരിയക്കാർ ഉപയോഗിച്ച പ്രതീകങ്ങളായ us, sag എന്നിവ നാമിന്ന് ഉപയോഗിക്കുന്ന x,y എന്നീ പ്രതീകങ്ങളുടെ ധർമ്മം തന്നെയാണ് നിർവ്വഹിക്കുന്നത്. ഇത്തരം പ്രശ്നങ്ങളുടെ ഉത്തരം കാണുന്നതിന് ഒരു സൂത്രം നൽകുന്നതിനു പകരം ഒട്ടേറെ ഉദാഹരണങ്ങൾ നൽകുകയാണ് ബാബിലോണിയർ ചെയ്തത്. ഒരു പ്രത്യേക രീതി ശരിയായി ഉപയോഗിക്കുന്നത് പഠിപ്പിക്കുന്നതിനായി താഴ്ന്ന ക്ലാസുകളിലേക്കുള്ള പാഠപുസ്തകങ്ങൾ ഇന്നുചെയ്യുന്നതും ഏതാണ്ടിതു തന്നെയാണ്. ഇതാകട്ടെ ഉപപത്തി

മാർഗ്ഗത്തോളംതന്നെ ഫലപ്രദമാണ്. ബാബിലോണീയ ഗണിതം കൈവരിച്ചിരുന്ന ഉയർന്ന നിലവാരത്തെയാണ് ഇതു വെളിവാക്കുന്നത്. 'അക്ഷരം പഠിക്കുന്ന കുട്ടികളുടെ കുത്തിവര' യായി ക്ലൈൻ ഇതിനെ തള്ളിക്കളയുന്നത് വസ്തുനിഷ്ഠമായ വിലയിരുത്തലിന്റെ ഫലമല്ല. മറിച്ച്, അത് അദ്ദേഹത്തിന്റെ പക്ഷപാതങ്ങളെയാണ് വെളിവാക്കുന്നത്.

ഈജിപ്തരും ബാബിലോണിയരും ബുദ്ധിപരമായ അന്വേഷണം എന്നതിലേറെ പ്രായോഗികാവശ്യങ്ങൾക്ക് വേണ്ടിയാണ് ഗണിതശാസ്ത്രം ഉപയോഗപ്പെടുത്തിയത് എന്നതാണല്ലോ മറ്റൊരു വിമർശനം. പ്രായോഗികാവശ്യങ്ങൾക്ക് ഉതകാത്ത ഗണിതശാസ്ത്രം കൂടുതൽ ശുദ്ധവും മേൻമയേറിയതുമാണ് എന്ന ധാരണയാണ് ഇതിനു പിന്നിൽ. ഈ ധാരണയുടെ വേരുകൾ ഗ്രീസിൽനിന്നു തുടങ്ങുന്നു.[15] ഇന്നിത് പാഠശാലകളിലെയും സർവ്വകലാശാലകളിലെയും ഗണിതശാസ്ത്ര പാഠ്യപദ്ധതിയിലേക്കുപോലും കടന്നുചെന്നിരിക്കുന്നു.[16] ഇതിന്റെ ഫലമായി ഗണിതശാസ്ത്രം പഠിക്കുന്നവരിൽ പലർക്കും വിഷയത്തോട് അകൽച്ചതോന്നുന്നു. വിഷയം അപ്രസക്തമായി അനുഭവപ്പെടുന്നു. പഠിപ്പിക്കുന്നവരിലാകട്ടെ ഈ ധാരണ വരേണ്യബോധത്തിന് കാരണമായി. പ്രശ്നങ്ങൾ നിർധാരണം ചെയ്യുന്നതിൽനിന്നു വ്യത്യസ്തമായി യഥാർത്ഥ ഗണിതശാസ്ത്രമെന്നത് ഒരു സവിശേഷ വിഭാഗത്തിനുമാത്രം അർഹതപ്പെട്ടതാണ് എന്നുവന്നു. യൂറോപ്യസംസ്കാരത്തിന്റെ ഒരു സവിശേഷ ഉൽപന്നമാണ് ഗണിതശാസ്ത്രമെന്ന വാദം തന്നെയാണിത്. അങ്ങനെ ക്ലാസ്മുറികളിലെ ഗണിതശാസ്ത്രവരേണ്യത ബുദ്ധിപരമായ വംശീയവാദവുമായി കണ്ണിചേർക്കപ്പെട്ടിരിക്കുന്നു.

## ക്ലാസ്മുറിയിൽ യൂറോകേന്ദ്രവാദത്തെ എതിരിടുന്നത്

ചരിത്രത്തിലെ യൂറോകേന്ദ്രപക്ഷപാതം തിരുത്തുന്നത് പ്രയോജനകരമായ പ്രവർത്തനമാണെങ്കിലും ഗണിതശാസ്ത്രപഠനത്തിൽ അതിന് അത്ര പ്രസക്തിയില്ല എന്നതാണ് ഇന്ന് പൊതുവെയുള്ള വീക്ഷണം. ഇത് ശരിയല്ല. ഒന്നാമതായി, നേരത്തെ വിശദീകരിച്ചതുപോലെ ഗണിതശാസ്ത്രം ലോകമെമ്പാടുമായി വികസിച്ചുവന്ന ഒന്നാണ്. ഭൂമിശാസ്ത്രത്തിന്റെയോ വംശഭിന്നതകളുടെയോ ആൺ-പെൺ സംബന്ധിയോ[17] ആയ കെട്ടുപാടുകളില്ലാതെ ഒന്നുചേരുന്ന ആന്തരികയുക്തി ഗണിതശാസ്ത്രത്തിനുണ്ട്. എന്നാൽ ഈ ഐക്യത്തിനുള്ളിലുള്ള വൈവിദ്ധ്യവും ശ്രദ്ധേയമാണ്. ഒരേസമയം രസിപ്പിക്കാനും കണ്ണുതുറപ്പിക്കാനും പോന്നതാണ് ഈ വൈവിദ്ധ്യം. വ്യത്യസ്ത ഗണനവ്യവസ്ഥകളുടെ ഭാഷയിലും ഘടനയിലുമുള്ള വ്യത്യാസങ്ങൾ വിദ്യാർത്ഥികളുടെ ശ്രദ്ധയിൽ കൊണ്ടുവന്നും വ്യത്യസ്തങ്ങളായ കലണ്ടറുകളും കാലഗണനാസമ്പ്രദായങ്ങളും വിശദീകരിച്ചും പരമ്പരാഗത ആഫ്രിക്കൻ രൂപാങ്കനത്തിലും ഭാരതീയ രംഗോലി മാതൃകകളിലും ഇസ്ലാമികകല

15 ശുദ്ധസംഖ്യയുടെ ധർമ്മങ്ങൾ പ്രതിപാദിക്കുന്ന 'അരിത്മെറ്റിക്ക്'യും പ്രായോഗികാവശ്യങ്ങൾക്ക് സംഖ്യകൾ ഉപയോഗിക്കുന്ന 'ലോജിസ്റ്റിക്ക'യും തമ്മിൽ വേർതിരിച്ചുകാണുന്നതിൽ ഗ്രീക്ക് ചിന്ത ബദ്ധശ്രദ്ധമാണ്. 'ലോജിസ്റ്റിക്ക'യുടെ വികാസം അടിമകൾക്ക് വിട്ടുകൊടുത്തു. ക്ഷേത്രഗണിതം പഠിക്കുന്നതുകൊണ്ട് എന്തു പ്രയോജനമെന്ന് യൂക്ലിഡിനോട് (ക്രി. മു. 300) ചോദിച്ചപ്പോൾ അയാൾക്ക് ഒരു നാണയം എറിഞ്ഞുകൊടുക്കാൻ തന്റെ അടിമയോട് അദ്ദേഹം പറഞ്ഞതായി ഒരു കഥയുണ്ട്.

16 ഇന്ന് ബ്രിട്ടനിലെ പാഠശാലകളിൽ 'പ്രയോജനപ്രദമായ' ഗണിതത്തിലേക്കുള്ള തിരിച്ചുവരവ് കാണാം. കാലം മാറി വരികയാവാം.

17 മുഖ്യധാരാഗണിതചരിത്രത്തിൽ സ്ത്രീകളുടെ പങ്കും അവഗണിക്കപ്പെട്ടിരിക്കുന്നു. ആകെക്കൂടി, പറഞ്ഞുകേട്ടിട്ടുള്ളത് ഹൈപേഷ്യയെ(ക്രി. വ. 415)യാണ്. ക്രിസ്ത്യാനികൾ അവരെ കൊലപ്പെടുത്തി. അതോടെ അലക്സാണ്ട്റിയൻ ഗണിതത്തിന്റെ അന്ത്യംകുറിച്ചതായി ചിലർ കരുതുന്നു.

യിലും ഉള്ള സവിശേഷമായ ആന്തരികപൊരുത്തം പരിശോധിച്ചും പ്രായോഗികഗണിതശാസ്ത്രത്തിന് ഉദാഹരണങ്ങൾ നൽകാനും സാംസ്കാരികവൈവിദ്ധ്യത്തെ[18] കുറിച്ചുള്ള ബോധം വികസിപ്പിക്കാനും കഴിയും. രണ്ടാമതായി, ചരിത്രപരമായ സമീപനത്തിലൂടെ വ്യത്യസ്ത ജനസമൂഹങ്ങൾ ഗണിത ശാസ്ത്രവികാസത്തിന് നൽകിയ സംഭാവനകൾ വിലയിരുത്തുന്നതിന് പ്രയോജനകരമായ ഒരു ഭൗതികവാദപരമായ വീക്ഷണം വികസിപ്പിച്ചെടുക്കാൻ കഴിയും. അത് ശ്രദ്ധയോടെ കൈകാര്യം ചെയ്യണമെന്നു മാത്രം. സൈറിലെ എഡ്വേഡ് തടാകത്തിന്റെ കരയിലെ മത്സ്യബന്ധന കേന്ദ്രത്തിൽ കണ്ടെത്തിയ 8000 വർഷത്തോളം പഴക്കമുള്ള ഇഷാംഗോ എല്ലിൽ അടയാളപ്പെടുത്തിയ രേഖകൾ ഏതൊക്കെയോ ചില വസ്തുക്കളുടെ എണ്ണത്തെക്കുറിക്കുന്നുവെന്നായിരുന്നു കരുതപ്പെട്ടിരുന്നത്. എന്നാൽ അത് ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങളെ അടിസ്ഥാനപ്പെടുത്തിയ അർദ്ധവാർഷിക കലണ്ടറാണെന്നു സൂക്ഷ്മ പഠനത്തിൽ വെളിവായി.[19] അതുപോലെ

---

18 പൊതുഭാഷ, ഭൂമിശാസ്ത്രപരമായ തുടർച്ച, വർഗ്ഗം തുടങ്ങി ഒന്നോ ഏറെയോ ഘടകങ്ങളാൽ സംയോജിക്കപ്പെട്ട ഒരു ജനസമൂഹത്തിന്റെ ആചാരമര്യാദകളുടെയും വിശ്വാസങ്ങളുടെയും ഉപകരണങ്ങളുടെയും മര്യാദകളുടെയും സമുച്ചയം എന്ന നരവംശശാസ്ത്രപരമായ അർത്ഥത്തിലാണ് സംസ്കാരം എന്നിവിടെ ഉപയോഗിച്ചിരിക്കുന്നത്.

19 മാർഷക് പറയുന്നത് മനുഷ്യന്റെ ഏറ്റവും പ്രാചീനമായ ശൈഷണിക പ്രവർത്തനങ്ങളുടെ തെളിവായി ഇഷാംഗോ എല്ലിനെ കണക്കാക്കാമെന്നാണ്. എ. മാർഷക്, *ദ റൂട്ട്സ് ഒഫ് സിവിലൈസേഷൻ* (ലണ്ടൻ : വെയ്ഡൻഫെൽഡ് ആന്റ് നിക്കോൾസൺ 1972)

തന്നെ പെറുവിൽനിന്നു ലഭിച്ച അമേരിക്കൻ 'ക്യുപി' ഒരു കരകൗശലവസ്തുവായാണ് ആദ്യകാലത്ത് പരിഗണിക്കപ്പെട്ടത്. എന്നാൽ സങ്കീർണ്ണമായി നെയ്തെടുത്ത അതിലെ കെട്ടുകൾ 2000 വർഷം മുമ്പ് നടന്ന ഒരു ജനസംഖ്യാസെൻസസിന്റെ വിവരണമാണെന്ന് പിന്നീട് കണ്ടെത്തി. കെട്ടുകളുടെ വലിപ്പം പരിമാണവും, നിറങ്ങൾ ആൺ-പെൺ, പ്രായം എന്നിവയെയും സൂചിപ്പിക്കുന്നതായിരുന്നു. പ്രാചീനമായ ഇടയ-കാർഷിക സമ്പദ്വ്യവസ്ഥകളിൽ വിത്തിറക്കുന്ന സമയവും മഴയുടെ വരവും ഋതുഭേദങ്ങളും സൂചിപ്പിക്കുന്നതിനായി - അതായത് അന്നത്തെ ഗണിതാവശ്യങ്ങൾക്കായി - ഇത്തരം നിരവധി സാമഗ്രികളുണ്ടായിരുന്നു. എന്നാൽ സാമൂഹിക മാറ്റത്തോടെ ഗണിതാവശ്യങ്ങൾ വ്യത്യസ്തമായി, കൂടുതൽ സങ്കീർണ്ണമായി. ഉദാഹരണത്തിന് ക്രി. മു. 2000 വർഷമായപ്പോഴേക്കും ബാബിലോണിയർ സ്ഥാനവില അനുസരിച്ച് സംഖ്യകൾ എഴുതുന്ന രീതി പ്രയോഗത്തിൽ കൊണ്ടുവന്നു. പിന്നീട്, 3000 വർഷം കഴിഞ്ഞപ്പോൾ വ്യാപാരാവശ്യങ്ങളുടെ കണക്കുകൂട്ടലിന് ഗോലിപ്പലകയും മറ്റും അപര്യാപ്തമായി, എഴുതി കണക്കുകൂട്ടൽ അനിവാര്യമായി. അതോടെ അവർ ഇന്ത്യാക്കാരുടെ സംഖ്യാവ്യവസ്ഥ സ്വീകരിച്ചു. അക്കാലത്തെ സംബന്ധിച്ചിടത്തോളം ബാബിലോണിയ സ്ഥാനവിലസമ്പ്രദായവും ഭാരതീയ സംഖ്യാവ്യവസ്ഥയും പ്രാധാന്യമേറിയ കണ്ടുപിടിത്തങ്ങളായിരുന്നു - ഇന്നത് സർവ്വസാധാരണമെങ്കിലും. ആദ്യകാല ഗണിതശാസ്ത്രവികാസം ഇപ്രകാരം സൂക്ഷ്മമായി പഠിക്കുമ്പോൾ ക്ലാസുമുറികളിൽ ആവർത്തിക്കപ്പെടുന്ന 'ഗ്രീക്ക് മഹാത്ഭുതം' ഒരു കെട്ടുകഥയാണെന്നത് മനസ്സിലാക്കാം.

ഗണിതശാസ്ത്രപഠനം വിദ്യാർത്ഥികളുടെ സാമൂഹിക ഭൗതിക പരിസ്ഥിതിയുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിന് പര്യാപ്തമാവണമെങ്കിൽ വ്യത്യസ്ത ഗണിതശാസ്ത്ര പാരമ്പര്യങ്ങളെക്കുറിച്ചുള്ള അവബോധം അത്യന്താപേക്ഷിതമാണ്. നീണ്ടകാലമായി അവമതിക്കപ്പെട്ട യൂറോപ്പേതര സംസ്കാരങ്ങളെ പരിഗണിക്കുകവഴി ചരിത്രപഠനം വസ്തുനിഷ്ഠമാവുകയും ചെയ്യും. മാത്രമല്ല, ഗണിതശാസ്ത്രം ഇന്നോളം അവഗണിച്ചുപോന്ന കലയും രൂപാങ്കനവും ചരിത്രവും സാമൂഹികപഠനങ്ങളുമായി കണ്ണിചേർക്കുന്നതോടെ കുട്ടികളുടെ ധാരണകളും ഭാവനയും വികസിക്കുകയും ചെയ്യും. □

*പരിഭാഷ : പി. ടി. തോമസ്*

കത്ത്

## പുലപ്പേടി ഒരു വ്യത്യസ്ത ചിന്ത

പുലപ്പേടിയെക്കുറിച്ച് *കേരളപഠനങ്ങൾ* 4ൽ പി.പി. സുധാകരൻ എഴുതിയ ലേഖനത്തിന് ഒരനുബന്ധമാണ് ഈ കുറിപ്പ്. വിദേശികളായ ദു ആർതേ ബർബോസയും ഷേയ്ഖ് സൈനുദ്ദീനും അകന്നു നിന്നു വീക്ഷിച്ച പുലപ്പേടിയെ ആഴത്തിൽ അപഗ്രഥിച്ചുകൊണ്ട് ഇളങ്കുളം കുഞ്ഞൻപിള്ള വർഷങ്ങൾക്കു മുമ്പ് *മാതൃഭൂമി ആഴ്ചപ്പതിപ്പി*ൽ എഴുതിയ ലേഖനത്തിലെ നിഗമനങ്ങളുടെ ഖണ്ഡനമാണ് സുധാകരന്റെ മുഖ്യലക്ഷ്യം എന്നു തോന്നിപ്പോകും. പുലപ്പേടിക്കും പറപ്പേടിക്കും വിധേയയായ സ്ത്രീ 'തെറിച്ചവളോ' 'പെഴച്ചവളോ' ആയി മുദ്രകുത്തപ്പെട്ടവൾ ആയിരുന്നിരിക്കണം എന്ന് ലേഖകൻ അനുമാനിക്കുന്നു. എന്നാൽ മാസികയുടെ 25 പുറങ്ങളോളം (പു. 484-509) ചെലവഴിച്ചിട്ടും കൃതഹസ്തനായ ഈ കേരളചരിത്ര പണ്ഡിതൻ ഈ 'തെറിച്ചു നടക്കൽ' എന്തെന്നു വിശദീകരിക്കാനോ അതിനെ ചരിത്രപരമായി വിശകലനം ചെയ്യാനോ ശ്രമിച്ചുകാണുന്നില്ല.

മദ്ധ്യകാല കേരളസമൂഹത്തിൽ നായർകുടുംബങ്ങളിലെ സ്ത്രീകൾക്കുണ്ടായിരുന്നുവെന്നു വിശ്വസിക്കപ്പെട്ടുവരുന്ന സാമ്പത്തിക സ്വാധീനവും ഭൂവുടമ അവകാശവും വാസ്തവമാണെങ്കിൽ ഇത്തരത്തിൽ തെറിച്ചവരായി കണക്കാക്കുന്നത് ഏതു തരക്കാരെയായിരിക്കുമെന്ന് ഊഹിക്കാവുന്നതാണ്. തറവാട്ടുസ്വത്തിന്റെ അവകാശികളും അതുകൊണ്ടു തന്നെ സാമ്പത്തിക തലത്തിൽ പ്രബലകളുമായ മരുമക്കത്തായ തറവാടുകളിലെ സ്ത്രീകളെ 'ഒതുക്കണ'മെങ്കിൽ ഇതേയുള്ളു മാർഗ്ഗം എന്ന ചിന്താഗതിയാണോ ഈ പഴിചാരലിന്റെയും പേടിപ്പിക്കലിന്റെയും പുറത്താക്കലിന്റെയും പിന്നിലുള്ള മനഃശാസ്ത്രം എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. ഇത്തരം ഒരു സാമ്പത്തിക സാഹചര്യത്തിൽ യോദ്ധാക്കളും തന്റേടികളുമായ നായർസമൂഹത്തിലെ പുരുഷൻമാർ സ്ത്രീകളുടെ മേൽക്കോയ്മയെ ഏതെങ്കിലും തരത്തിൽ തളച്ചിടാനുള്ള തന്ത്രങ്ങൾ തേടിപ്പിടിച്ചിരിക്കണം. വർഷത്തിലൊരിക്കൽ ഏതാനും ചില മാസങ്ങളിൽ വീടിനു പുറത്തിറങ്ങുന്ന സ്ത്രീക്ക് മാത്രമാണ് പുലയന്റേയും മണ്ണാന്റേയും പേടിപ്പിക്കലിന്റെയും അതേത്തുടർന്നുള്ള ഭ്രഷ്ടിന്റെയും ഭീഷണി നേരിടേണ്ടിവരുന്നത്. ആ നിലയ്ക്ക്, തറവാട്ടിൽപിറന്ന ഒരു പെണ്ണും ചെയ്യാൻപാടില്ലാത്ത കൃത്യത്തിന് ഒരുമ്പെട്ടിറങ്ങിയവൾ തന്നെയാവണം അവൾ എന്ന സമൂഹവിശ്വാസത്തിന്റെ പിൻബലവും ഇവിടെയുണ്ടായിരുന്നിരിക്കാം.

നായർസ്ത്രീകൾ പുറത്തിറങ്ങുമ്പോൾ ആൺതുണ വേണം എന്ന പൊതുസങ്കൽപത്തിലും ഈ നിയന്ത്രണമനോഭാവത്തിന്റെ ബഹിഃസ്ഫുരണംതന്നെയാണ് കാണുന്നത്. 'എണ്ണം പതിനാറു പിണാത്തിമാരോടും' ആയുധധാരികളായ പടയാളികളോടുമൊപ്പം ആറ്റാംചിറയിലും അമ്പലമുറ്റത്തുമെത്തുന്ന വടക്കൻപാട്ടുകളിലെ അഭിജാതതരുണികളുടെ വർണ്ണനകൾ ഇതിനുദാഹരണമാണ്. പുലപ്പേടിയിലും ഇതേ ആചാരം കടന്നുവരുന്നതായി കാണാം. മൂന്നുവയസ്സായ ഒരാൺകുട്ടി കൂടെയുണ്ടെങ്കിൽ പേടിപ്പിക്കൽ സാദ്ധ്യമായിരുന്നില്ല എന്നതായിരുന്നു വിശ്വാസം. സന്തതിവർദ്ധനവിന് അനുപേക്ഷണീയമായതിനാൽ മരുമക്കത്തായ തറവാടുകളിൽ പെൺകുഞ്ഞിന്റെ ജനനം അഭികാമ്യമായിക്കരുതിവന്നു.

എന്നിരിക്കെ പുലപ്പേടിയുടെ കാര്യത്തിൽ മാത്രം ആൺകുട്ടിയുടെ സാന്നിദ്ധ്യത്തിന് അമിതപ്രാധാന്യം നൽകിപ്പോന്നു. പേടിപ്പിക്കുന്ന സന്ദർഭത്തിൽ സ്ത്രീ ഗർഭിണിയാണെങ്കിൽ പ്രസവിക്കുന്നതുവരെ മണ്ണാനോ പുലയനോ ഭാര്യയാക്കില്ലെന്നും ആൺകുട്ടിയാണ് പിറക്കുന്നതെങ്കിൽ അവൾക്ക് തിരിച്ച് വീട്ടിൽപോകാമെന്നും അതല്ലെങ്കിൽ പേടിപ്പിച്ചവൻെറ കൂടെ ശിഷ്ടജീവിതം കഴിക്കേണ്ടിവരുമെന്നുമുള്ള ആചാരം തികച്ചും വിചിത്രമായിരുന്നു. മറ്റു പലകാര്യങ്ങളിലും പുരുഷപ്രജക്കില്ലാതിരുന്ന പ്രാധാന്യം ഈയൊരു കാര്യത്തിൽ മാത്രം കൽപിച്ചിരിക്കുന്നതിൽ ആസൂത്രിതമായ ഒരടക്കലിൻെറ പ്രതിദ്ധ്വനിയല്ലേ അലയടിക്കുന്നത്? സാമ്പത്തിക ആധിപത്യമുള്ള സ്ത്രീത്വത്തിനുമേൽ പുരുഷമേധാവിത്വം അടിച്ചേൽപ്പിക്കുന്നതിൻെറ വ്യക്തമായ ചിത്രമാണിവിടെ തെളിയുന്നത്.

ആൺതുണ കൂടാതെ കുലീനകളായ നായർതരുണികൾ പുറത്തിറങ്ങാറില്ലെന്നിരിക്കെ അത് ചെയ്യാനൊരുമ്പെടുന്നവൾ തെറിച്ചവൾതന്നെ എന്നൊരു പ്രതിവാദം ഇവിടെ ഉയർന്നു വന്നേക്കാം. നിഷ്കളങ്കയായ സ്ത്രീയും അന്നത്തെ സാഹചര്യത്തിൽ പേടിപ്പിക്കലിന്നിരയായിക്കൂടായ്കയില്ല. ഇന്നത്തെപ്പോലെ വീടിനോട്ചേർന്നുള്ള സൗകര്യങ്ങളില്ലാതിരുന്ന അക്കാലത്ത് തൻെറ പിണാത്തിയുടെ കൂടെ രാത്രികാലങ്ങളിൽ പ്രകൃതിയുടെ വിളികേട്ട് പുറത്തിറങ്ങേണ്ടിവരുന്ന പാവം പെണ്ണിനും പേടിയുടെ പ്രത്യാഘാതം ഏൽക്കേണ്ടതായി വന്നുകൂടേ? മാത്രമല്ല, തങ്ങളുടെ കാമപൂരണത്തിന് വിധേയരാവാത്ത സ്ത്രീകളേയും പുലപ്പേടിയുടെ മറവിൽ ശിക്ഷിച്ചിരുന്നു എന്ന് വടക്കൻ പാട്ടിൻെറ വരികളിൽ കൂടി കടന്നുപോകുമ്പോൾ സംശയിക്കാവുന്നതാണ്. തൻെറ ഇംഗിതങ്ങൾക്കുവഴങ്ങാത്ത മണലൂർ കുഞ്ഞിക്കുമ്പയെ പുലയനെക്കൊണ്ടു കൈപിടിപ്പിച്ചു പുറത്താക്കുന്ന കക്കാട്ടുകൂറ്ററിയ നമ്പ്യാരുടെ പാട്ട് ഇതിനുദാഹരണം. വടക്കൻപാട്ടുകളിൽ ഇത്തരം സന്ദർഭങ്ങൾ വിവരിക്കുമ്പോൾ ഈ പിടിച്ചുകൊണ്ടു പോകൽ ഒരു പ്രത്യേകകാലത്ത് നടക്കുന്നതായി പരാമർശിക്കുന്നില്ല.

സാമൂഹ്യമായ ഉച്ചനീചത്വങ്ങൾ നടമാടിയിരുന്ന അക്കാലത്ത് ഏതെങ്കിലും കുലീനവനിത തന്നിഷ്ടപ്രകാരം ഒരധഃസ്ഥിതൻെറ കൂടെ ഇറങ്ങി പുറപ്പെടാനുള്ള സാദ്ധ്യതയും അതീവ വിരളമായിരുന്നു. ഇനി അഥവാ സമൃദ്ധിയുടെ കേദാരമായ സ്വന്തം ഗൃഹത്തിൽ നിന്ന് ദാരിദ്ര്യത്തിൻെറ വിളനിലമായ തൻെറ കാമുകൻെറ കുപ്പമാടത്തിലേക്ക് സ്വമേധയാ ഒരുവളിറങ്ങിച്ചെല്ലുന്നുവെങ്കിൽ സമൂഹത്തിൻെറ കയ്യിൽനിന്നും ആചാരരൂപത്തിലുള്ള ഇത്തരമൊരു ലൈസൻസിൻെറ ആവശ്യവും അവൾക്കുണ്ടാവില്ല. ഇറങ്ങിച്ചെല്ലുന്ന പെണ്ണിൻേറതിനെക്കാളേറെ ഇറക്കിക്കൊണ്ടു പോകുന്ന അധഃസ്ഥിതൻെറ രക്ഷാകവചമായിത്തീരുകയാണ് ഇവിടെ ആചാരം. സംബന്ധംവഴി ഉന്നതകുലജാതരായ പുരുഷൻമാരെ വരിക്കുവാനുള്ള സ്വാതന്ത്ര്യവും സാദ്ധ്യതകളും ഏറെയുള്ള മരുമക്കത്തായ കുടുംബത്തിലെ സ്ത്രീക്ക് വികാരപൂരണത്തിനായി സമൂഹത്തിൻെറ അടിത്തട്ടിലുള്ള മണ്ണാനിലോ പുലയനിലോ അഭയംതേടേണ്ട ആവശ്യമുണ്ടായിരുന്നതുമില്ല. നായർസ്ത്രീയുടെ സാമ്പത്തികസ്വാതന്ത്ര്യത്തെയും തജ്ജന്യമായ അധികാരങ്ങളേയും ചോദ്യംചെയ്യാതെ തന്നെ അവളെ മാനസികവും ശാരീരികവുമായി ഒരു വലക്കണ്ണിയിൽ കുരുക്കിയിടാനുള്ള ഗൂഢതന്ത്രമാണ് പുലപ്പേടി എന്ന ആചാരത്തിൽ നിഴലിച്ചു കാണുന്നത്.

സ്ത്രീസ്വാതന്ത്ര്യത്തെ ഇത്തരത്തിൽ തളച്ചിടുമ്പോൾ അതിനു സമാന്തരമായി മറ്റൊരു വിഭാഗത്തിന് താൽക്കാലികസ്വാതന്ത്ര്യം സമൂഹത്തിൽ ലഭ്യമാവുന്നു എന്ന വസ്തുത ശ്രദ്ധേയമാണ്. സ്ത്രീയുടെ അനിതരസാധാരണമായ സ്വാതന്ത്ര്യത്തെ നിയന്ത്രിക്കുന്ന അവസരത്തിൽതന്നെ വർഷത്തിൽ എല്ലാദിവസവും അടിമയായി കാലയാപനം ചെയ്യുന്ന അധഃകൃതവിഭാഗത്തിന് ഒരു താൽക്കാലിക വിട്ടുവീഴ്ചയും അനുവദിച്ചുകിട്ടുന്നു. അടിമവർഗ്ഗത്തിൻെറ പ്രതിനിധികളായ മണ്ണാനിലും പുല

യനിലും തങ്ങൾക്ക് അപ്രാപ്യരായ അഭിജാത തരുണികളെ ക്ലിപ്തമായ കാലാവധിക്കുള്ളി ലെങ്കിലും കഴിവുപയോഗിച്ച് സ്വന്തമാക്കാനുള്ള സ്വാതന്ത്ര്യം കൈവരുന്നു എന്ന ബോധം അങ്കുരിക്കുന്നു. അവരുടെ ഉള്ളിലെരിയുന്ന അമർഷത്തിന്റെ നെരിപ്പോട് താൽക്കാലികമായി തണുപ്പിക്കുന്നതിനും തദ്വാരാ ഒരു പൊട്ടിത്തെറി ഒഴിവാക്കുന്നതിനും മേലാളൻമാർ കണ്ടെത്തിയ രക്ഷാകവാടമായും ഈ ആചാരത്തെ വീക്ഷിക്കാം. പതിതയായി മുദ്രയടിക്കപ്പെട്ട ഉന്നത കുലജാതയേയും അവളെ കൈക്കലാക്കിയതിൽ, അല്ലെങ്കിൽ അതിന് അവസരം ലഭിക്കുമെന്നതിൽ, അഭിമാനം കൊണ്ട അധഃകൃതനേയും ഒരുപോലെ മദ്ധ്യകാലത്തെ ബുദ്ധിരാക്ഷസൻമാർ കബളിപ്പിച്ചിരുന്നു എന്നതായിരിക്കാം യാഥാർത്ഥ്യം.

'പേടിപ്പിച്ചെന്നുംപറഞ്ഞ് തീണ്ടൽജാതിക്കാരിൽ മുമ്പേ നീരസം തോന്നിയവരോട് മതിവരുവോളം ക്രൂരതകാട്ടാൻ മറ്റുള്ളവർക്ക് അവസരമുണ്ടായി' എന്ന സുധാകരന്റെ നിഗമനം (പു. 485) അതിശയോക്തിയുടെ വക്കോളമെത്തുന്നുണ്ട് എന്നു പറയാതെ തരമില്ല. ലോകത്തിന്റെ ഇതരഭാഗങ്ങളിലെവിടെയുമെന്നപോലെ ഒരടിമയും അധഃകൃതനും അനുഭവിച്ചിരിക്കാനിടയുള്ള എല്ലാ ചൂഷണങ്ങൾക്കും മർദ്ദനത്തിനും വിധേയരായവരാണല്ലോ കേരളത്തിലെ അടിമവർഗ്ഗം. തന്നിഷ്ടപ്രകാരം അവരെ കൊല്ലിനും കൊലയ്ക്കും വിധിക്കാനും വഴിവരമ്പിൽവച്ച് ശിക്ഷിക്കാനും അധികാരമുണ്ടായിരുന്ന ഉന്നതകുലജാതിക്കാർക്ക് മതിവരുവോളം ക്രൂരത കാട്ടണമെങ്കിൽ ഇത്തരം ഒരാചാരത്തിന്റെ തണൽ പറ്റേണ്ട യാതൊരാവശ്യവുമുണ്ടായിരുന്നില്ല. ഒരാചാരത്തിന്റെയും പിൻബലമില്ലാതെ തന്നെ എന്തും ചെയ്യുവാനവകാശമുണ്ടായിരുന്ന മേലാളൻമാർക്ക് അടിമയെ എപ്പോൾ വേണമെങ്കിലും ദ്രോഹിക്കാവുന്നതേയുള്ളു. ആ നിലയ്ക്ക് പുലപ്പേടിയും മണ്ണാപ്പേടിയും ഉരുത്തിരിഞ്ഞതിന്റെ പിന്നിൽ മുൻപറഞ്ഞ രീതിയിലുള്ള വേറെ ചില ഉദ്ദേശ്യങ്ങളാവും ഒളിഞ്ഞിരിക്കുന്നത്.

വിവിധ മേഖലകളിലായി പുരോഗമനാത്മകമായ മാറ്റങ്ങൾക്കുവേണ്ടി പലതും പ്രവർത്തിച്ചിട്ടുള്ള ക്രിസ്തീയവിഭാഗമടക്കമുള്ള മറ്റു സാമൂഹ്യവിഭാഗങ്ങൾക്ക് ഇത്തരമൊരു നികൃഷ്ടാചാരത്തോടുണ്ടായിരുന്ന പ്രതികരണം പഠനവിധേയമാക്കേണ്ടതാണ്. ഒരൊറ്റ ആചാരത്തിന്റെ പിൻബലത്തിൽ ഉപരിവർഗ്ഗത്തിലെ സ്ത്രീകളേയും അധഃകൃതവിഭാഗത്തെയും ഒരുപോലെ തങ്ങളുടെ അധികാരപരിധിക്കുള്ളിൽ തളച്ചിടാനുള്ള അധീശവർഗ്ഗത്തിന്റെ തന്ത്രപരമായ പ്രയോഗപദ്ധതിയായി പുലപ്പേടിയെ കണക്കാക്കാൻ സാധിക്കുകയില്ലേ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

*ഇ.എച്ച്. ദേവി*
*7.6.1995*

## പുലപ്പേടിയും വലിയകേശിക്കഥയും

കേരളചരിത്ര രചനയുടെ ദിശാബോധം വീണ്ടെടുക്കുന്നതിന് ഇളംകുളംസമ്പ്രദായത്തിന്റെ നിശിതവും നിരന്തരവുമായ വിമർശനം എത്രമാത്രം പ്രധാനമാണെന്ന വസ്തുതയ്ക്ക് അടിവരയിടുന്നതായി പി. പി. സുധാകരന്റെ 'പുലപ്പേടി പുതിയൊരന്വേഷണം' എന്ന ലേഖനം *(കേരളപഠനങ്ങൾ 4)*. തെളിവുകളുടെ വിശ്വാസ്യത സ്ഥാപിക്കുന്നതിലും കാര്യകാരണ ബന്ധത്തിലധിഷ്ഠിതമായി നിഗമനങ്ങൾ സിദ്ധാന്തീകരിക്കുന്നതിലും ഭാരതത്തിലെ ആധുനിക പഠനപദ്ധതികളാണ് ഇളംകുളം സ്വീകരിച്ചിരുന്നതെന്ന് വിശ്വസിക്കുന്ന നിഷ്കളങ്കർ ഇപ്പോഴുമുണ്ടെന്നുള്ളത് ഈ പരിശ്രമത്തിന്റെ ബോധനമൂല്യം വർദ്ധിപ്പിക്കുന്നുണ്ട്.

പേടി ഒരു ആചാരമെന്നനിലയിൽ നിലനിന്നിരിക്കാനിടയില്ലെന്നും, കരുതി ഇരുന്നില്ലെങ്കിൽ തീണ്ടൽജാതിക്കാരൻ പിടിച്ചുകൊണ്ടുപോകുമെന്ന പേടിയും അതിന്റെ മറവിൽ സ്വന്തക്കാർത്തന്നെ നടത്തിയ പേടിപ്പിക്കലും എന്നിട്ടുംപേടിക്കാത്തവരെ ഒതുക്കാൻവേണ്ടി നടന്ന നിഗൂഢശ്രമങ്ങളുമേ യഥാർത്ഥത്തിൽ

ഉണ്ടായിരുന്നുള്ളുവെന്നുമുള്ള നിഗമനം ശ്രദ്ധേയമാണ്. ഇങ്ങനെ ഒതുക്കിയതിൻെറ പഴി ഒടിയൻമാരെന്നും കൂടോത്രക്കാരെന്നും മുദ്രയടിക്കപ്പെട്ട അധഃസ്ഥിതരുടെമേൽ കെട്ടിവയ്ക്കുകയും അതിൻെറപേരിൽ അവരോട് ക്രൂരതകൾ കാട്ടുകയും നടന്നിരിക്കാമെന്നുള്ള അനുമാനവും ഇതിൻെറ ഭാഗമായി അദ്ദേഹം നടത്തുന്നുണ്ട്.

ചുരുക്കിപ്പറഞ്ഞാൽ പുലപ്പേടി എന്ന സങ്കൽപം നായൻമാർ സ്വന്തം സ്ത്രീകളെ ചൊൽപ്പടിക്കുനിർത്താൻവേണ്ടി ഉപയോഗിച്ചിരുന്ന പ്രത്യയശാസ്ത്ര ഉപകരണമാണ്. അതിലപ്പുറം ഒന്നുമല്ല. പുലപ്പേടി ഒരാചാരമായി നിലനിന്നിരുന്നു എന്നുവിശ്വസിക്കുന്ന മറ്റു ചില ചരിത്രകാരൻമാർ അതിൽ വർഗ്ഗസംഘർഷത്തിൻെറ സൂചനകൾ കണ്ടതിനെ നിരാകരിക്കാൻ സുധാകരനെ പ്രേരിപ്പിക്കുന്നതും അധഃസ്ഥിതർക്ക് ഈ നാടകത്തിൽ ഭാവനാത്മകമായ ഒരു പങ്കേ ഉള്ളു എന്ന ധാരണയാണ്. അദ്ദേഹത്തിൻെറ നിഗമനം യുക്തിപരമായി കുറച്ചുകൂടി നീട്ടിയാൽ അധഃസ്ഥിതരിൽ ബഹുഭൂരിപക്ഷവും ഇങ്ങനെയൊരു പേടി മേലാളർക്കിടയിലുണ്ടെന്ന് അറിഞ്ഞിരിക്കാൻകൂടി ഇടയില്ലെന്ന് പറയേണ്ടിവരും. അത്രയ്ക്കു വിദൂരമാണ് ചരിത്രപരമായി ഈ വിശ്വാസം നിലനിർത്തുന്നതിൽ അവർക്കുള്ള പങ്ക്.

പുലപ്പേടിയും മണ്ണാപ്പേടിയും ആചരിക്കുന്നതിന് പ്രായോഗികമായി സുധാകരൻ പറയുന്ന എല്ലാ ബുദ്ധിമുട്ടുകളും ഉണ്ടായിരുന്നിരിക്കാമെങ്കിലും ഒരാചാരം എന്നനിലയിൽ ത്തു നിലനിന്നിരുന്നില്ലാ എന്നു സ്ഥാപിക്കാൻ മതിയായതെളിവല്ല ബുദ്ധിമുട്ടുകളെക്കുറിച്ചുള്ള യുക്തിവിചാരം എന്നുപറയേണ്ടിയിരിക്കുന്നു. 'കന്നിവിയാഴം നിറൻറ കൊല്ലം 871-തൈമാസം 25-നു.... വീരകേരളവർമ്മ ചിറവാ മൂത്ത തമ്പുരാൻ തൊവാളൈക്കു മെക്ക് കണ്ണേറ്റിക്ക് കിഴക്ക് കടലിനും മലൈയ്ക്കും അകപ്പെട്ടനാട്ടിൽ പുലിപ്പേടിയും ഉണ്ണാപ്പേടിയും ഇല്ലാ' എന്ന് 'തിരുവുള്ളം കൽപി'ച്ചത് നായൻമാരുടെ സങ്കൽപശേഷി തകർക്കാനാണോ, ഈ ആചാരം നിരോധിക്കാനാണോ എന്ന് ആലോചിക്കേണ്ടതുണ്ട്. എന്നുമാത്രമല്ല ഈ നിരോധനത്തിൻെറ പിന്നാലെ അതിൻെറ ലംഘനവും ലംഘനത്തിനുമുതിർന്ന പുലയരെയും മണ്ണാൻമാരെയും അടിച്ചമർത്താൻ പ്രഭുത്വവർഗ്ഗം നടത്തിയ ശ്രമങ്ങളേയും വിവരിക്കുന്ന ഒരു തെക്കൻപാട്ടെങ്കിലും പ്രകാശം കണ്ടിട്ടുണ്ടെന്നുള്ളതും ഇതോടൊപ്പം ചേർത്തുവായിക്കേണ്ടതാണ്.

തെക്കൻ പാട്ടുകളിൽ താരതമ്യേന സാഹിത്യമേൻമ ഏറെയുള്ള 'വലിയകേശിക്കഥ'യാണിത് [ജി. ത്രിവിക്രമൻതമ്പി (സമ്പാ.), *വലിയകേശിക്കഥ*, (കോട്ടയം : നാഷണൽ ബുക്ക് സ്റ്റാൾ, 1984)]

*വാഴ്ന്തുടനിരിയ്ക്കും നാളിൽ*
*വരിശൈചേർ വഞ്ചിമന്നൻ*
*ശാന്തമായ് പൈങ്കുളത്തിൻ*
*തലവനാം കുറുപ്പിനോട്*
*ചേർന്തിട്ടും പുലയവണ്ണാർ*
*ചെയ്തിട്ടും കൊടുമൈ തീർക്കാൻ*
*നേർന്തവരുണ്ടോ?*

എന്നുചോദിക്കുന്നു.

*ഈയമ്പുവായൻറിർ വേന്തേ*
*എങ്കൾ ഊർ പൈങ്കുളത്തിൽ*
*വയമ്പെറും മണക്കാത്തോപ്പിൽ*
*വാഴും ഊരാളികേശി*
*നയമ്പെറും കൊച്ചുകേശി*
*എൻറിരുപേർ താനുണ്ട്*

എന്നു കുറുപ്പു മറുപടിയും പറയുന്നു. പാട്ടിൻെറ തുടക്കത്തിൽ വലിയ കേശിയെ അവതരിപ്പിക്കുന്നതുതന്നെ വേണാട്ടരചൻെറ കൽപന നടപ്പിലാക്കുന്നതിന് ജൻമമെടുത്തവനായിട്ടാണ്.

*മണ്ണാർപ്പേടി എൻെറ തോർ*
*അനിയായം പാരിൽ തീർപ്പതർക്കേ*
*മണ്ണുലകിൽ പേരെഴും*
*വഞ്ചിമന്നൻ കൽപിത്ത നടവടിക്കൈ*
*മണ്ണാക മാറാതെ*
*മാമലപ്പോലുലകിൽ ഇരുപ്പതർക്കേ*
*മണ്ണിൽ മാണിക്കിയമാക*
*പിറന്നവൻ*

ആണ് വലിയകേശി. അയാൾ രാജാവിൻെറ ആജ്ഞ സ്വീകരിച്ച് ചാല, കരമന, നിറവൻ

കര, നേമം, വെങ്ങാനൂർ, കൂട്ടപ്പുള്ളി, നെയ്യാറ്റിൻകര, കുഴിത്തുറ, ഇരയുർക്കട, ഇലന്തയമ്പലം, ആലങ്കോട്ട്, നാലാലുംമൂട് എന്നിവിടങ്ങളിലെ മണ്ണാൻമാരെയും പുലയൻമാരെയും കൊന്നൊടുക്കി വള്ളിയാർ കടന്ന് കൽപ്പടിഏല, വെള്ളിമല, ഇലുപ്പവിള എന്നിവിടങ്ങളിലെ 'വല്ലവമുള്ള പുലയർ വണ്ണാരെയെല്ലാം വാളിനിരയാക്കി' കടയിവിള, മണലിവിള എന്നിവിടങ്ങളിലെ പുലയരേയും വണ്ണാൻമാരേയും കൊന്ന് പത്മനാഭൻതോപ്പിലുള്ള സ്വന്തം ചിറ്റമ്മയുടെ വീട്ടിൽ വിശ്രമിക്കുന്നു. അതിനുശേഷം ചില ദുർനിമിത്തങ്ങൾ വകവയ്ക്കാതെ കാളിപ്പേരാൾ എന്ന അധഃസ്ഥിതനേതാവിന്റെ കോട്ടയിൽ ഒളിച്ചു പാർക്കുന്ന പുലയരേയും വണ്ണാൻമാരെയും നിഗ്രഹിക്കാൻ പുറപ്പെടുന്നു. വള്ളിയാറിന്റെ അതിരിനപ്പുറം,

*കാളിപ്പേരാളിൽ മനത്നിലെ ചെല്ലുന്തേരം*
*ഊരിൽ പുലയർ വണ്ണാരുക്കപയം കൊടുത്തു*
*ഊക്കത്തുടൻ വച്ചുകായ്ക്കും പുതുമയെക്കണ്ട്*

അയാളുമായി പോർ നടത്തുന്നു. യുദ്ധത്തിൽ കേശിമാർ പരാജയപ്പെടുകയാണ്. മരിച്ച കേശിമാർ പിന്നെ ദേവതകളാവുന്നതും മറ്റുമാണ് കഥയുടെ രണ്ടാംഭാഗം.

ഒരാചാരം നിരോധിക്കുന്ന രാജശാസനവും ആ ശാസനം ലംഘിച്ചവരെ നേരിട്ടുമരിച്ച യോദ്ധാക്കളുടെ വീരകഥകൾ വിവരിക്കുന്ന പാട്ടുകളും നിലനിൽക്കുന്നുണ്ടെന്നത് മണ്ണാപ്പേടിയും പുലപ്പേടിയും വെറും സങ്കൽപങ്ങൾ മാത്രമായിരുന്നുവെന്ന സുധാകരന്റെ നിഗമനത്തിന്റെ ഔചിത്യത്തെക്കുറിച്ച് സന്ദേഹങ്ങൾക്ക് വക നൽകുന്നുണ്ട്. എന്നുമാത്രമല്ല 'ശ്രദ്ധിക്കപ്പെടാനും രേഖപ്പെടുത്താനുംപോന്ന ഒരു സാമൂഹ്യസംഘർഷം എവിടെയുമുണ്ടായിരുന്നില്ല' എന്ന എം. ജി. എസ്സിന്റെ നിരീക്ഷണവും പുനഃപരിശോധിക്കേണ്ടതുണ്ട്. പുലപ്പേടി നായർ-പുലയ സംഘർഷത്തിന്റെ സൂചനയായി കണക്കാക്കാമെന്ന് എം. ജി. എസ് തന്നെ പറഞ്ഞിട്ടുമുണ്ടല്ലോ. ജാതിസംഘർഷത്തിന്റെ തീക്ഷ്ണമാനങ്ങൾ വലിയകേശിക്കഥയിൽ തെളിയുന്നുണ്ട്. കന്നേറ്റിക്കു തെക്കുള്ള പ്രദേശത്താണ് ഒരാചാരം എന്ന നിലയിൽ പുലപ്പേടി നിലനിന്നിട്ടുണ്ടാവുക. 'പിടിച്ചുകൊണ്ടുപോകുമെന്ന പൊതുതെറ്റിദ്ധാരണ'യുടെ ഉറവിടം, 'പള്ളം ഓച്ചിറ എന്നിവിടങ്ങളിലെ പടനിലങ്ങളിൽ'നിന്ന് പെണ്ണുങ്ങളെ പിടിച്ചു കൊണ്ടുപോകാൻ പുലയരെ അനുവദിച്ചിരുന്നു എന്ന വിശ്വാസമാണെന്നാണല്ലോ പത്മനാഭമേനോനും സൂചിപ്പിച്ചത്. കന്നേറ്റിയുടെ സമീപപ്രദേശങ്ങൾവരെ ഈ ഭീതി വ്യാപിച്ചതും പരക്കെ പരമ്പരാഗത കേരളത്തിലെ സ്ത്രീകൾക്ക് ഭീതിവളർത്തുന്ന ഒരു പൊതുധാരണ രൂപപ്പെട്ടതും മനസ്സിലാക്കാൻ വിഷമമുള്ള കാര്യങ്ങളല്ല. നമ്മുടെ ചരിത്രകാരൻമാർക്കിടയിൽ ഒരു ദുശ്ശീലമായി മാറിയിട്ടുള്ളത്, ഏതെങ്കിലും ഒരു പ്രദേശത്തുനിന്നു കിട്ടുന്ന തെളിവുകളുടെ അടിസ്ഥാനത്തിൽ ഇന്നത്തെ കേരളത്തിന്റെ ഭൂതകാലത്തിന്റെ സവിശേഷതകളെ കുറിച്ചുള്ള സാമാന്യവൽക്കരണത്തിന് മുതിരുന്നു എന്നതാണ്.

ആചാരത്തിന്റെയോ ഇങ്ങനെയൊരു ആചാരം നിലനിൽക്കുന്നുണ്ടെന്ന (അന്ധ)വിശ്വാസത്തിന്റെയോ ആൺകോയ്മപ്രത്യയശാസ്ത്രം വെളിവാക്കാനുള്ള സുധാകരന്റെ ശ്രമം ശ്ലാഘനീയമാണ്. 'നമ്പൂതിരിമാരുടെ കളത്രത്വംവരിച്ച സ്ത്രീകളുടെ *അമിത സ്വാതന്ത്ര്യം*' തടയുവാനുള്ള ശ്രമമായിട്ടാണല്ലൊ ഇളങ്കുളവും ഈ ആചാരത്തെ വീക്ഷിച്ചത്. 'സ്ത്രീകളിൽ വർദ്ധിച്ചുവരുന്ന *ദുഃസ്വാതന്ത്ര്യം* നിയന്ത്രിക്കുവാൻ ത്രൈവർണ്ണികർ ഏർപ്പെടുത്തിയതാകാം' ഈ ആചാരമെന്ന് *വലിയകേശിക്കഥ*യുടെ സമ്പാദകനായ ത്രിവിക്രമൻ തമ്പിയും അഭ്യൂഹിക്കുന്നുണ്ട് (ഊന്നൽ ഈ ലേഖകൻേറത്). ഏതായാലും ഈ ആചാരമോ അതു നിലനിൽക്കുന്നുണ്ടെന്ന വിശ്വാസമോ വ്യത്യസ്ത പ്രതലങ്ങളിൽ നിലനിൽക്കുന്നവയും പരസ്പരാശ്രിതങ്ങളുമായ ചില സാമൂഹിക സംഘർഷങ്ങളുടെ സൂചകമാവുന്നു എന്നതാണ് വസ്തുത. വർഗ്ഗം, ജാതി, ലിംഗം എന്നീ മേഖലകളിലെ ശ്രേണീ ഘടനയുടെ ആന്തരികവൈരുദ്ധ്യങ്ങളും ജാത്യാധികാരം, വർഗ്ഗമേൽക്കോയ്മ, ആൺകോയ്മ എന്നീ പ്രത്യയശാസ്ത്രങ്ങളുടെ പുനരുൽപാ

ദനം ലക്ഷ്യമാക്കിയുള്ള വ്യവസ്ഥാസജ്ജീക രണങ്ങളും അവയ്ക്കെതിരെയുള്ള പ്രതിരോധ ങ്ങളും കുറെയൊക്കെ അവ്യക്തമെന്ന് സമ്മ തിക്കേണ്ട ഒരു സ്ഥലകാലപ്രതലത്തിൽ വായിച്ചെടുക്കാൻ കഴിയുന്നുവെന്നതാണ് ഈ സന്ദർഭത്തിൽ ശ്രദ്ധേയമായിട്ടുള്ളത്.

*ടി. ടി. ശ്രീകുമാർ*
*10.4.1995*

## തുളുനാടൻ സംസ്കൃതിയെക്കുറിച്ച് വീണ്ടും

ചരിത്രത്തിൽനിന്നു തുടച്ചുമാറ്റപ്പെട്ട തു ളുനാടൻ സംസ്കൃതിയിലേയ്ക്ക് ശ്രദ്ധ ക്ഷണി ക്കാനുള്ള എന്റെ എളിയശ്രമം (തുളുനാടി ന്റെ സാംസ്കാരിക ചരിത്രത്തിന് ഒരാമുഖം, ലക്കം 2) പാഴായില്ലെന്നു വ്യക്തമാക്കുന്നു ഈ വിഷയത്തിലുള്ള പി. എം. സൈനുദ്ദീന്റെ കത്തും (തുളു : ഉണർവുകളെ വിസ്മരിക്കരുത്, ലക്കം 3) വെളുത്താട്ടു കേശവന്റെ സംവാദ ലേഖനവും (തുളുപഠനങ്ങൾ : ഒരു പൂർവ്വ പക്ഷം, ലക്കം 4). അവർക്ക് എന്റെ അകമ ഴിഞ്ഞ നന്ദി.

'ബ്രിട്ടീഷ് ആധിപത്യത്തോടെ തൗളവ സംസ്കാരത്തിന്റെ തകർച്ച പൂർണ്ണമായി' എന്ന എന്റെ നിരീക്ഷണം ശരിയല്ലെന്ന് സൈനുദ്ദീൻ പറയുന്നു. പുതിയ പാഠശാലകൾ നിലവിൽ വന്നതോടെ കന്നഡ തുളുവിനെ പിൻപന്തിയിലേക്ക് തള്ളിയെന്നത് അംഗീകരി ക്കുമ്പോൾതന്നെ, അക്കാലത്ത് ബാസൽ മിഷ നറിമാരുടെ മുൻകൈയിൽ തുളുഭാഷ കൈവ രിച്ച പുരോഗതിയിലേക്ക് അദ്ദേഹം വിരൽ ചൂണ്ടുന്നു. സൈനുദ്ദീന് വിഷയത്തോടുള്ള ആഭിമുഖ്യവും ഉപസ്ഥിതിയും വ്യക്തമാണ്. വിശേഷിച്ചും തുളുഭാഷയിലുണ്ടായ പുതിയ ഉണർവുകളെക്കുറിച്ച് അനുഭാവത്തോടെ അഭി മാനപൂർവ്വം അദ്ധ്യയനം നടത്തിയ അദ്ദേ ഹത്തെ ആദരിക്കട്ടെ.

എന്നാൽ ഒരു കാര്യം ചൂണ്ടിക്കാണി ക്കാതെ വയ്യ : ഒരു ഭാഷയ്ക്ക് അക്ഷരം നഷ്ടപ്പെടുകയെന്ന ദുരന്തം സംഭവിക്കുന്നതെ പ്പോഴാണ്? സ്വത്വം നിലനിർത്താനുള്ള ചൈതന്യം നഷ്ടപ്പെടുമ്പോഴല്ലേ? മിഷനറി മാർ തുളുവിൽ *പുതിയനിയമ*വും തുളുവ്യാക രണവും മറ്റും രചിച്ചു. അതു പക്ഷെ തുളു ലിപിയിലായിരുന്നില്ല. ആദ്യമായി കന്നഡലി പിയിൽ തുളു എഴുതാൻ ആരംഭിച്ചത് മിഷന റിമാരാണ്. അവരുടെ കൃതികൾ തുളുവിന്റെ സ്വത്വം നിലനിർത്തി അഭിമാനബോധം വളർത്തുന്നതിന് പകരം സാംസ്കാരികമായ അധമബോധം വളർത്താനേ ഉപകരിച്ചുള്ളൂ.

ഇനി വെളുത്താട്ടു കേശവന്റെ 'പൂർവ്വ പക്ഷ'ത്തെക്കുറിച്ച് : അവഗണനയുടെ പേരിൽ ബഹളംവയ്ക്കാൻമാത്രം ശോചനീയമല്ല തു ളുപഠനങ്ങളുടെ അവസ്ഥയെന്നും ഏതുപ്രദേ ശത്തോടും തോളൊത്തുനിൽക്കാവുന്ന സ്ഥിതി തുളുപഠനങ്ങൾക്ക് ഇന്ന് അവകാശ പ്പെടാനാവുമെന്നും വെളുത്താട്ടു കേശവൻ തന്റെ ലേഖനത്തിൽ സമർത്ഥിക്കുന്നു. ഇന്നോളം നടന്ന തുളുപഠനങ്ങളുടെ തെളിമ

യാർന്ന ചിത്രം ഇവിടെകാണാം. തുളുഭാഷ, സാഹിത്യം, ജനപദസാഹിത്യം, തുളുനാടിൻെറ ചരിത്രം തുടങ്ങിയ സമസ്തമേഖലകളിലും നടന്ന പഠനങ്ങളുടെ പ്രയോജനപ്രദമായൊരു വിവരണം ലഭിച്ചതിൽ അതിയായ സന്തോഷമുണ്ട്, കൃതജ്ഞനുമാണ്.

എങ്കിലും ഈ പഠനങ്ങളൊക്കെ നടന്നിട്ടും 15-16 നൂറ്റാണ്ടുകളിൽ സ്വന്തമായ ലിപിയും പ്രൗഢസാഹിത്യവുമുള്ള ഭാഷയായി ഉദിച്ചുവന്ന തുളു അസ്തമിച്ചതെങ്ങനെ എന്നചോദ്യത്തിന് മറുപടി കിട്ടിയില്ല. 'ആമുഖ'ത്തിൽ ഞാൻ ഉന്നയിച്ച പരാതി എന്തായിരുന്നു? എനിക്കത് സ്പഷ്ടമാക്കാൻ കഴിഞ്ഞില്ലെന്നുണ്ടോ? എൻെറ പരാതി ആവർത്തിക്കട്ടെ : തുളുനാട് ഇന്ന് ഒരു മഹാസംസ്കാരത്തിൻെറ ശ്മശാനഭൂമിയായിരിക്കുന്നു. തുളുഭാഷയേയും സാഹിത്യത്തെയും മനഃപൂർവ്വം നശിപ്പിക്കാൻ അധിനിവിഷ്ടശക്തികൾ ശ്രമിച്ചു. അതിലവർ വിജയിക്കയും ചെയ്തു. ഒരുദാഹരണം : തുളുവിന് സ്വന്തമായലിപിയുണ്ട്, പ്രൗഢസാഹിത്യവുമുണ്ട്. എന്നിട്ടും ലിപിയില്ലാത്ത ഭാഷയെന്ന് സകലരും പറഞ്ഞുനടന്നു. *എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കയും* തുളുവിന് ലിപിയില്ലെന്നു രേഖപ്പെടുത്തി.

എതെങ്കിലും ഭാഷ ലിപിയോടുകൂടി ജൻമമെടുത്തിട്ടുണ്ടോ? ഇംഗ്ലീഷ്, ഹിന്ദി, ഉറുദു, കന്നഡ - ഒക്കെയും ഓരോ അക്ഷരമാല സ്വീകരിക്കയായിരുന്നില്ലേ? മലയാളത്തിൻെറ കഥയും ഭിന്നമല്ലല്ലൊ. തുളുലിപിയിൽ ശിലാശാസനങ്ങൾവരെ ഉള്ളതാണല്ലൊ. 15-ാം നൂറ്റാണ്ടിലെ അനന്തപുരം ശാസനത്തെക്കുറിച്ച് ഞാൻ സൂചിപ്പിച്ചിരുന്നു. അതേ നൂറ്റാണ്ടിൽ വാദിരാജസ്വാമികൾ രചിച്ച *തുളുദശാവതാര കീർത്തനം* പ്രസിദ്ധമാണ്. ഉഡുപ്പി അഷ്ടമഠങ്ങളിൽ ഇന്നും ഭാഷ തുളുതന്നെ. 17-ാം നൂറ്റാണ്ടിൽ വിരചിതമായ വിഷ്ണുതുംഗൻെറ *ശ്രീഭാഗവതൊ* എന്ന തുളുമഹാകാവ്യവും മറ്റുമടങ്ങുന്ന പ്രൗഢസാഹിത്യം ഇവിടെ പ്രചാരത്തിലുണ്ടായിരുന്നു.

എൽ. എ. രവിവർമ്മയുടെ ഒരു പഴയ പുസ്തകമുണ്ടല്ലൊ - *ആര്യദ്രാവിഡഭാഷകളുടെ പരസ്പരബന്ധം.* ഇതിൽ ആറാം പട്ടികയിൽ തുളുമലയാളലിപിയും തെലുങ്കു കർണ്ണാടകലിപിയും വികസിച്ചുവന്ന രീതി ചിത്രീകരിച്ചുകാണാം. തെലുങ്കും കന്നഡയും ഒരേമൂലത്തിൽനിന്നും ഉരുത്തിരിഞ്ഞുവന്നുവെന്ന കാരണത്താൽ അവയിലൊന്നിന് ലിപിയില്ലെന്നു പറയാനാവുമോ? തുളുവിനും മലയാളത്തിനും ലിപി ഉണ്ടായിരുന്നുവെന്നും അവ പ്രത്യേകം വളർച്ച പ്രാപിച്ചിരുന്നുവെന്നും ചരിത്രം പറയുന്നു. എ. സി. ബർണൽ 1978ൽ ലണ്ടനിൽ പ്രസിദ്ധീകരിച്ച ഒരു ഗ്രന്ഥമുണ്ട്. പുസ്തകത്തിൻെറ ഉള്ളടക്കം എന്താണെന്നു വ്യക്തമാക്കുന്ന ശീർഷകം : *എലിമെൻറ്സ് ഒഫ് സൗത്തിന്ത്യൻ പാലിയോഗ്രഫി ഫ്രം ദ ഫോർത് ടു ദ സെവൻറീൻത് സെൻചറി എ. ഡി. ബീയിങ്ങ് ആൻ ഇൻട്രഡക്ഷൻ ടു ദ സ്റ്റഡി ഒഫ് സൗത്തിന്ത്യൻ ഇൻസ്ക്രിപ്ഷൻസ് ആൻഡ് മാനുസ്ക്രിപ്റ്റ്സ്.* ഈ പുസ്തകത്തിൽ ബർണൽ പറയുന്നു: The Tulu Malayalam alphabet is a variety of the Grantha

and like it, was originally applied only to the writing of Sanskrit.... The importation of this into the S.W. Coast must obviously have occured after the Grantha had assumed its characteristic forms or about the eighth and ninth centuries A.D. But it is remarkable that the Tulu Malayalam Character preserves older forms which were modified at later times in the Grantha. *ശ്രീഭാഗവതം* അടക്കം എല്ലാ പ്രൗഢസാഹിത്യ കൃതികളും ഈ തുളുലിപി യിൽ എഴുതിയവയായിരുന്നു.

പ്രാചീന തുളുപാഡ്ദനങ്ങളിൽ അക്ഷരാ ഭ്യാസത്തെ സംബന്ധിക്കുന്ന പരാമർശങ്ങൾ കാണാം. ചൊരിമണലിൽ പന്ത്രണ്ടുവള്ളിയും ഇരുപത്തിനാല് ഗുണകോഷ്ഠകവും എഴുതി പ്പഠിച്ച് ഓലയും നാരായവും ഉപയോഗിക്കുന്ന തുവരെ എല്ലാം വർണ്ണിച്ചിരിക്കുന്നു. *സിരി* എന്ന കഥാഗാനത്തിൽ അബ്ബഗ എന്ന പെൺകുട്ടി ആത്മഹത്യ ചെയ്യുന്നതിനുമുമ്പ് വെറ്റിലയിൽ എഴുതിവച്ചതായി പറയുന്നുണ്ട്.

തുളുവിന് സ്വന്തമായി ലിപി ഉണ്ടായി രുന്നു. ലിപിയില്ല എന്നെഴുതിപ്പിടിപ്പിച്ചകാ ലത്ത് നിശ്ചയമായും ഉണ്ടായിരുന്നു. എത്ര യെങ്കിലും തെളിവുകൾ ഹാജരാക്കാം. 1850 ജനുവരി 25ന് എടനീർ (കാസറഗോട്) മഠവു മായി ബന്ധപ്പെട്ട് എഴുതിയ ഒരു രേഖയിൽ കുണ്ടാർ കൃഷ്ണഭട്ട്, ഉളിയത്തായ പത്മനാഭ ആസുർ, പുരുഷോത്തമകാവുഭട്ട് എന്നിവർ തുളുവിൽ ഒപ്പിട്ടതായികാണാം. ലിപികാരൻ അതു പ്രത്യേകം എടുത്തുപറഞ്ഞിട്ടുമുണ്ട്. (ഉപ്പംഗള രാമഭട്ട്, *ഗഡിനാഡു കാസറഗോഡു,* പു. 128)

എന്നിട്ടും ലിപിയില്ലെന്നെഴുതിയത് മനഃ പൂർവ്വമായിരുന്നു; ദുരുദ്ദേശപൂർവ്വമായിരുന്നു. പരാജിതനായ ശത്രുവിൻെറ അപകർഷതാ ബോധം വളർത്തുകയെന്നത് ഏതു വിജിഗീ ഷുവിൻെറയും തന്ത്രമാണല്ലോ. തുളുവരെ അവഹേളിക്കാൻ കിട്ടിയ സന്ദർഭം അവർ പാഴാ ക്കിയില്ല.

തുളുവിനെക്കുറിച്ച് ധാരാളം ഗവേഷണ പഠനങ്ങൾ നടന്നുവെന്ന് കേശവൻ പറയുന്നു. നേരാണ്. എന്നാൽ പ്രധാനപ്പെട്ട ചില ചോദ്യ ങ്ങൾ ഉത്തരമില്ലാതുഴലുന്നു.

പ്രൗഢ/ലിഖിതസാഹിത്യ മണ്ഡല ത്തിൽനിന്നും തുളു നിഷ്കാസനം ചെയ്യപ്പെട്ട തെങ്ങനെ? കേരളത്തോടു തൊട്ടുകിടക്കുന്ന തുളുനാടിൻെറ തെക്കൻ മേഖലയായ കാസറഗോഡ് ജില്ലയിൽനിന്നുമാത്രം മൂന്നു പ്രൗഢസാഹിത്യഗ്രന്ഥങ്ങൾ ലഭ്യമായല്ലോ : *തുളുഭാഗവതം, കാവേരി* എന്നീ മഹാകാവ്യ ങ്ങളും *ശ്രീ ദേവീമാഹാത്മ്യമെന്ന* ഗദ്യകൃ തിയും. തുളുനാടിൻെറ ഹൃദയഭാഗത്തുനിന്നും എന്തുകൊണ്ട് ഒരൊറ്റ പ്രാചീന തുളുമഹാഗ്ര ന്ഥവും കണ്ടെത്താനായില്ല? ഇത്തരം ചോദ്യ ങ്ങൾ ഉന്നയിക്കാനോ ഉത്തരം കണ്ടെത്താനോ ഗവേഷകർ മടിച്ചതെന്തുകൊണ്ട്? തൗളവ സംസ്കൃതിയുടെ അപമൃത്യുവിൻെറ കാരണ ങ്ങളിലേക്ക് വെളിച്ചം വീശുന്ന ഗവേഷണങ്ങൾ നടക്കാഞ്ഞതിൻെറ കാരണങ്ങളിലേക്ക് ആരും ചുഴിഞ്ഞിറങ്ങിയില്ല. എന്നല്ല, തിരിഞ്ഞുനോ ക്കിയതേ ഇല്ല. ബേക്കലം രാമനായക്കിൻെറ *തെംകനാഡ ഐതിഹ്യഗളു* എന്ന പുസ്തക ത്തിൽനിന്നും ഒന്നുരണ്ടു ചിത്രങ്ങൾ :

*അക്കാലത്ത്, സുമാർ 1715, തുളുരാജാ ക്കൻമാർ കെളദിയുടെ പ്രഭുത്വം വകവെ ക്കാതെ, കപ്പം കൊടുക്കാതെ ഇഷ്ടംപോലെ നടക്കുകയായിരുന്നു.... ക്രി. വ. 1715ൽ കെള ദിയിലെ സോമശേഖരനായക്കൻ സിംഹാസ നാരോഹണം ചെയ്തു. പ്രശസ്തനായ ശിവ പ്പനായക്കൻ ചന്ദ്രഗിരി, ബേക്കലം, ചിത്താരി കോട്ടകൾ ശക്തിപ്പെടുത്തി, നീലേശ്വരംവരെ രാജ്യം വിസ്തൃതമാക്കി, വിജയസ്തംഭം സ്ഥാ പിച്ചിരുന്നുവെങ്കിലും ആ പ്രദേശത്ത് അധീശാ ധികാരം വേരുറപ്പിച്ചിരുന്നില്ല. ഇടംവലമുള്ള മലയാളികൾ ഇടയ്ക്കിടെ കുഴപ്പം കുത്തിപ്പൊ ക്കിക്കൊണ്ടിരുന്നു. ഒരിക്കൽ കോലത്തരച നായ രവിവർമ്മ, ഗൂഢമായി കുമ്പളരാജാ വിനെ കൂട്ടുപിടിച്ച്, നായിമാർ*, മാപ്പിളമാർ തുടങ്ങിയ മലയാളിപ്പടയെ കൂട്ടുപിടിച്ച് ചന്ദ്ര ഗിരിക്കോട്ട ആക്രമിച്ചു. തൃക്കങ്ങാട്ട്, തിരൂർ*

*കോവിലകങ്ങൾ കൊള്ളയടിച്ച് ചുട്ടുചാമ്പലാക്കി....* (പു. 78).

അതേപുസ്തകത്തിൽ മറ്റൊരിടത്ത് :

*ഇക്കേരിയിലെ വലിയ വെങ്കടപ്പനായക്കൻ സമ്പൽസമൃദ്ധമായ ബാർക്കൂർ വളഞ്ഞ് ജൈനക്ഷേത്രങ്ങളെ തകർത്തും ജൈനരുടെ അഹങ്കാരം അടക്കി. കരാളമായ ക്രൂരതയിൽ ക്ഷുബ്ധരായ ജൈനർക്കിടയിൽ ദീനാക്രന്ദന മുയർന്നു. മലയിൽനിന്നും ഇറങ്ങിവന്ന ഇക്കേരിക്കൂട്ടരെ നാട്ടിൽനിന്നും എങ്ങനെ തുരത്താമെന്ന ചിന്ത ജനമനസ്സിനെ മഥിച്ചു....* (പു. 35).

ഇതിൻെറ തുടർച്ചയായിവീണ്ടും :

*ശിൽപസൗന്ദര്യത്തിൻെറ തറവാടായ ബാർക്കൂറിലെ അനേകം സുന്ദരമായ ജൈനബസ്തികളെ അവർ തകർത്തു. മനോഹരമായ ജിനബിംബവും മാനസ്തംഭ ഗോപുരങ്ങളും ഇടിച്ചുനിരത്തി. ഇവയുടെ കല്ലുകൾ ഉപയോഗിച്ച് ശിവാലയും മഹന്തിമഠവും അഗ്രഹാരവും മറ്റും നിർമ്മിച്ചു. ജൈനർക്ക് നിൽക്കക്കള്ളിയില്ലാത്തവണ്ണം ഉൻമൂലനാശംവരുത്തി. (പു. 38).*

തുളുനാടിൻെറ മർമ്മസ്ഥാനമായ ബാർക്കൂർ തുടങ്ങിയ സ്ഥലങ്ങളിൽനിന്നും തുളു പ്രൗഢ സാഹിത്യഗ്രന്ഥങ്ങളും മറ്റും ലഭ്യമാവാതെ പോയത് എന്തുകൊണ്ട് എന്നതിൻെറ വിശദീകരണം മേൽക്കൊടുത്ത ആക്രമണകഥകളിൽനിന്നും ലഭിക്കുന്നുണ്ടോ? ചിന്തനീയം എന്നുമാത്രമെ പറയുന്നുള്ളൂ.

ആരോരുമില്ലാത്തോർക്ക് ദൈവംതുണ. തുളുവിനെ അക്ഷരാർത്ഥത്തിൽ തുണച്ചത് തെയ്യങ്ങളായിരുന്നു. മിഷനറിമാർ പ്രാചീന സാഹിത്യം അന്വേഷിച്ചു നടന്നപ്പോൾ ലഭിച്ചത് തെയ്യത്തിൻെറ തോറ്റങ്ങളായിരുന്നല്ലൊ. പാഡ്ദനങ്ങൾ എന്നറിയപ്പെടുന്ന തോറ്റങ്ങൾ. റവ. എ. മാനർ 23 പാഡ്ദനങ്ങൾ ശേഖരിച്ച്, റോമൻ ലിപിയിൽപകർത്തി പരിഭാഷയോടുകൂടി പ്രസിദ്ധീകരിച്ചു. പാഡ്ദനങ്ങൾ നശിക്കാതെ കിടന്നതുകൊണ്ട് അതെങ്കിലും സാധിച്ചു. ലിഖിത സാഹിത്യമായിരുന്നെങ്കിൽ നശിപ്പിക്കാമായിരുന്നു - ബാർക്കൂറിൽ എന്നതുപോലെ.

അധീശാധികാരികൾക്കു മുന്നിൽ തുളുവർ സകലതും കൈവെടിഞ്ഞപ്പോഴും തെയ്യങ്ങളെയും തോറ്റങ്ങളെയും ഉപേക്ഷിച്ചില്ല. വിശ്വാസത്തിൻെറ വേരുകൾ നൂറ്റാണ്ടുകളിലൂടെ ഉറച്ചതായിരുന്നു. തുളുനാടൻ കോട്ടകളും കളരികളും നാമാവശേഷമായപ്പോഴും 'സാനൊ' (=സ്ഥാനം) എന്നറിയപ്പെടുന്ന മാടങ്ങൾ അവശേഷിച്ചു. ഈ 'താന'ങ്ങൾ സമൂഹത്തിൻെറ കെട്ടുറപ്പിനും സമാധാനപരമായ ജീവിതത്തിനും കേന്ദ്രമായി വർത്തിച്ചിരുന്നതു കാരണം ഭരണാധികാരികൾക്കും പ്രയോജനകരമായിരുന്നു.

കാലികപ്രസക്തികാരണം അവഗണിക്കാനാവാത്ത ഒരു വസ്തുതകൂടി പറയട്ടെ : കർണ്ണാടക സംസ്ഥാനത്ത് ഒരു തുളുവൻ മുഖ്യമന്ത്രിയായ കാലത്ത് തുളുഅക്കാദമിക്ക് രൂപംനൽകി. എന്നാൽ അക്കാദമിക്ക് ഒരു വയസ്സ് തികയുന്നതിനുമുമ്പ് ഭരണംമാറി. തുളുവൻപോയി. മറ്റാരോവന്നു. വന്നുകയറിയതും തുളുവരുടെ അക്കാദമിയുടെ കഴുത്തിൽ കയറിട്ടുവരിഞ്ഞു.

തുളു ഒരു ഉപഭാഷ (ഡയലക്റ്റ്) മാത്രമാണെന്നും 'അക്കാദമി'യുടെ പദവിയിലേക്ക് ഉപഭാഷ കയറി ഇരിക്കരുതെന്നും കർണ്ണാടക സാഹിത്യഅക്കാദമിയുടെ വരുതിയിൽ ഇരുത്തേണ്ടതാണെന്നും 'കർണ്ണാടക ചളുവളി'ക്കാർ പണ്ടേ മുറവിളികൂട്ടിത്തുടങ്ങിയതായിരുന്നു. തുളു ഒരു ഉപഭാഷയല്ലെന്നും ദ്രാവിഡ ഭാഷാഗോത്രത്തിലെ തമിഴ്, തെലുങ്ക്, കന്നഡ, മലയാളം എന്നിവയ്ക്ക് സമാനമായ ഒരു പ്രത്യേക ഭാഷയാണെന്നും പണ്ഡിതൻമാർ വാദിച്ചു തുടങ്ങിയിരിക്കയാണ്. അതെന്തായാലും ഇന്ന് അന്തരീക്ഷത്തിലുള്ള അസഹിഷ്ണുത ഒരു ചരിത്രാവശിഷ്ടംകൂടിയാണെന്ന് തിരിച്ചറിയേണ്ടതുണ്ട്.

*സി. രാഘവൻ*
*14.6.1995*

** നായൻമാർ എന്നൊന്നും നല്ലകർണ്ണാടകക്കാർ ഇന്നും എഴുതുകയില്ല. പരസ്പരം പോരടിച്ചിരുന്നപ്പോൾ വിളിച്ചപേര് രൂഢമൂലമായിപ്പോയതാണ് കാരണം.*

## കടപ്പാട്

വി. എച്ച്. ദിരാറിന്റെയും എസ്. സഞ്ജീവിന്റെയും അന്വേഷണങ്ങളുടെ ആദ്യരൂപം യഥാക്രമം, *പൂർണോദയ*യുടേയും *ലില്ലിപ്പുട്ടി*ന്റെയും ഒന്നാംലക്കത്തിൽകാണാം.

കെ. എൻ ഗണേശ്, കെ. എം. സീതി, എം. ഗംഗാധരൻ എന്നിവരുടെ പ്രബന്ധങ്ങൾ എ.കെ.ജി. പഠനഗവേഷണകേന്ദ്രത്തിന്റെ മുൻകൈയിൽ 1994 ആഗസ്ത് 27 മുതൽ 29വരെ തിരുവനന്തപുരത്തുവച്ച് നടന്ന അന്തർദേശീയകേരളപഠനകോൺഗ്രസ്സിൽ അവതരിപ്പിച്ചത്.

## രചയിതാക്കളുടെ മേൽവിലാസം


ജി. ഗോപിക്കുട്ടൻ, സാമ്പത്തികശാസ്ത്രവിഭാഗം, എൻ.എസ്.എസ്. കോളേജ്,
നിലമേൽ (പോസ്റ്റ്), തിരുവനന്തപുരം

ടി.ടി. ശ്രീകുമാർ, സെൻറർ ഫോർ ഡെവലപ്പ്മെൻറ് സ്റ്റഡീസ്,
മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

ലീലാ ഗുലാട്ടി, സെൻറർ ഫോർ ഡെവലപ്പ്മെൻറ് സ്റ്റഡീസ്,
മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

പി. മോഹനൻ പിള്ള, സെൻറർ ഫോർ ഡെവലപ്പ്മെൻറ് സ്റ്റഡീസ്,
മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

വി.എച്ച്. ദിരാർ, മുരളിനിവാസ്, കൽപ്പറ്റ, വയനാട് 673 121

എസ്. സഞ്ജീവ്, 'ശിവപ്രിയ', ടി.സി. 28/2891, സഹോദരസമാജം ലെയിൻ,
വഞ്ചിയൂർ (പോസ്റ്റ്), തിരുവനന്തപുരം 695 035

കെ.പി. തോമസ്, സൗത്തിന്ത്യൻ ബാങ്ക്, പവർഹൗസ് റോഡ്, തിരുവനന്തപുരം 695 023

കെ.എൻ. ഗണേശ്, ചരിത്രവിഭാഗം, മലബാർ ക്രിസ്ത്യൻ കോളേജ്, കോഴിക്കോട്

പി. ആൻറണി, സ്ക്കൂൾ ഒഫ് ലെറ്റേഴ്സ്, മഹാത്മാഗാന്ധി സർവകലാശാല,
അതിരമ്പുഴ (പോസ്റ്റ്), കോട്ടയം 686 562

കെ.എം. സീതി, സ്ക്കൂൾ ഒഫ് ഇൻടർനാഷണൽ റിലേഷൻസ്,
മഹാത്മാഗാന്ധി സർവ്വകലാശാല, പ്രിയദർശിനി ഹിൽസ് (പോസ്റ്റ്), കോട്ടയം 686 560

എം. ഗംഗാധരൻ, 'കൈലാസം', പരപ്പനങ്ങാടി, മലപ്പുറം 676 303

കെ.കെ.എൻ. കുറുപ്പ്, ചരിത്രവിഭാഗം, കോഴിക്കോട് സർവ്വകലാശാല, മലപ്പുറം 673 635

കെ.ടി. റാംമോഹൻ, സെൻറർ ഫോർ ഡെവലപ്പ്മെൻറ് സ്റ്റഡീസ്,
മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

ജോർജ് ഗീവർഗീസ് ജോസഫ്, ഡിപ്പാർട്ട്മെൻറ് ഒഫ് ഇക്കണോമെട്രിക്ക്സ് ആൻഡ്
സോഷ്യൽ സ്റ്റാറ്റിസ്റ്റിക്ക്സ്, യൂണിവേഴ്സിറ്റി ഒഫ് മാഞ്ചസ്റ്റർ, ഓക്സ്ഫോഡ് റോഡ്,
മാഞ്ചസ്റ്റർ എം. 13 9 പി.എൽ.

വരിസംഖ്യാ നമ്പർ /

# വരിസംഖ്യാ ഫോറം

സർക്കുലേഷൻ മാനേജർ

ചിത്തിര പ്രിന്റേഴ്സ് & പബ്ലിഷേഴ്സ്

39/3006, മാണിക്കത്ത് റോഡ്

എറണാകുളം, കൊച്ചി 682 016

പേര് : . . . . . . . . . . . . . . . . . . . . . . . . . .

വിലാസം : . . . . . . . . . . . . . . . . . . . . . . . . . .

. . . . . . . . . . . . . . . . . . . . . . . . . .

പിൻ . . . . . . . . . . . . . . . . . . . . . .

**സമകാലീന കവിത/കേരളപഠനങ്ങൾ** ഒരു വർഷത്തേക്ക് തപാലിൽ അയച്ചു തരുവാൻ അപേക്ഷിക്കുന്നു. വരിസംഖ്യയായ രൂപ.....................പണമായി/.....................തീയതിയിലെ ചെക്ക്/ഡ്രാഫ്റ്റ്/ മണിയോർഡർ നമ്പർ.................................... ആയി അയക്കുന്നു. **കേരളപഠനങ്ങൾ**.........................ലക്കം മുതലും **സമകാലീന കവിത**.....................ലക്കം മുതലും അയക്കുക.

സ്ഥലം :

തീയതി :

ഒപ്പ്

ചെക്ക്/ഡ്രാഫ്റ്റ്/മണിയോർഡർ ചിത്തിര പ്രിന്റേഴ്സ് & പബ്ലിഷേഴ്സിന്റെ പേരിൽ അയക്കുക.
ചെക്കയക്കുകയാണെങ്കിൽ കളക്ഷൻ ചാർജിന് 10 രൂപ കൂടുതൽ ചേർക്കുക.

## വരിസംഖ്യാ നിരക്കുകൾ

| | ഇന്ത്യയിൽ | പുറമേ |
|---|---|---|
| 1. സമകാലീന കവിത | രൂപ 50.00 | US$ 15.00 |
| 2. കേരളപഠനങ്ങൾ | രൂപ 50.00 | US$ 15.00 |
| 3. സമകാലീന കവിതയും കേരളപഠനങ്ങളും | രൂപ 90.00 | US$ 25.00 |

| | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
|---|---|---|---|---|---|---|---|---|
| സമകാലീന കവിത | | | | | | | | |
| | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| കേരളപഠനങ്ങൾ | | | | | | | | |

Subscription No. /

## SUBSCRIPTION FORM

**To**
The Circulation Manager
Chithira Printers & Publishers
39/3006, Manikath Road
Ernakulam, Kochi 682 016

***From***

Name : . . . . . . . . . . . . . . . . . . . . . . .

Address : . . . . . . . . . . . . . . . . . . . . . . .

. . . . . . . . . . . . . . . . . . . . . . .

. . . . . . . . . . . . . . . . . . . . . . .

PIN . . . . . . . . . . . . . . . . . . . .

Please send me **KERALA PADANANGAL/SAMAKALEENA KAVITA** by post for 1 (One) year. subscription Fee of Rs.............................................. is sent by Cash/Cheque/Draft/Money Order No...................................................................... dated..........................................

Please send me **KERALA PADANANGAL** Issue.......................onwards and **SAMAKALEENA KAVITA** Issue ................onwards.

*Place :*

*Date :* *Signature*

*Please send Cheque, Draft or Money Order in the name of*
***"Chithira Printers & Publishers".***
*Please add Rs. 10/- to outstation cheques for collection charges.*

### Subscription Rates

| | India | Abroad |
|---|---|---|
| 1. SAMAKALEENA KAVITA . . . . . . . . . . | Rs.50.00 . . . . . . | US$ 15.00 |
| 2. KERALA PADANANGAL . . . . . . . . . . | Rs.50.00 . . . . . . | US$ 15.00 |
| 3. SAMAKALEENA KAVITA & KERALA PADANANGAL . . . . . . . . . . | Rs.90.00 . . . . . . | US$ 25.00 |

| | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
|---|---|---|---|---|---|---|---|---|
| **SAMAKALEENA KAVITA** | | | | | | | | |
| **KERALA PADANANGAL** | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| | | | | | | | | |

# കേരളപഠനങ്ങൾ

## വരിക്കാരുടെ ശ്രദ്ധയ്ക്ക്

വരിക്കാരുടെ
വരിസംഖ്യാനമ്പറിൽ
മാററം വന്നിട്ടുണ്ട്. ഈ ലക്കം
കേരളപഠനങ്ങൾ അയച്ച
കവറിൽ മുകളിൽനിന്ന് മൂന്നാമത്തെ
വരിയിൽ നക്ഷത്രങ്ങളുടെ നടുവിൽ
കാണുന്നതാണ് വരിസംഖ്യാനമ്പർ
ദയവായി കത്തിടപാടിൽ
ഈ നമ്പർ പ്രത്യേകം
സൂചിപ്പിക്കുക.

**ലേഖനങ്ങളും വരിസംഖ്യയും പരസ്യങ്ങളും**
ചിത്തിര പബ്ളിഷേഴ്സ്
39/3006, മാണിക്കത്ത് റോഡ്, കൊച്ചി-682 016.

## വാർഷിക വരിസംഖ്യാ നിരക്കുകൾ

| | | | പുറമേ |
|---|---|---|---|
| 1. | കേരളപഠനങ്ങൾ | 50 രൂപ | 15 ഡോളർ |
| 2. | സമകാലീന കവിത | 50 രൂപ | 15 ഡോളർ |
| 3. | കേരളപഠനങ്ങളും സമകാലീന കവിതയും | 90 രൂപ | 25 ഡോളർ |

വരിക്കാർക്ക് ഇൻഡ്യയിൽ ബുക്ക് പോസ്റ്റായും പുറമേ
എയർമെയിലായും ത്രൈമാസികങ്ങൾ അയയ്ക്കുന്നതാണ്.



ചിത്തിര പബ്ലിഷേഴ്സ്
39/3006, മാണിക്കത്ത് റോഡ്
കൊച്ചി - 682 016
ഫോൺ : 364005

ഉമ്മായിദ് ഖലീഫത്തകാലത്ത് കയ്റോവും പിന്നീട് കോർഡോബയും തലസ്ഥാനവും പ്രധാന വിജ്ഞാനകേന്ദ്രവും ആയിരുന്നു. പ്രാചീനവും സമകാലികവുമായ വിജ്ഞാനം തേടി പടിഞ്ഞാറൻ യൂറോപ്പിലെ വിവിധഭാഗങ്ങളിൽനിന്ന് പണ്ഡിതൻമാർ കോർഡോബയിലും ടോളിഡോയിലും എത്തിയിരുന്നു. ക്രിസ്ത്യാനികൾ ടോളിഡോ തിരിച്ചുപിടിച്ചതിനെ തുടർന്ന് ക്രിമോണയിലെ ഖെരാർദോ (ഏതാണ്ട് ക്രി. വ. 1114-1187) ടോളമിയുടെ അതിവിശിഷ്ട ജ്യോതിശാസ്ത്രഗ്രന്ഥമായ *അൽ മജെസ്റ്റ്* (ക്രി. വ. രണ്ടാം നൂറ്റാണ്ടിൽ രചിക്കപ്പെട്ടത്) അന്വേഷിച്ച് അവിടെ ചെല്ലുകയുണ്ടായി എന്നത് ശ്രദ്ധേയമാണ്. ടോളിഡോയിലെ ബൗദ്ധികജീവിതത്തിൽ ആകൃഷ്ടനായി ഖെരാർദോ രണ്ടു പതിറ്റാണ്ട് അവിടെ ചെലവഴിച്ചു. ഇക്കാലത്ത് അറബിഗണിത-ഗ്രീക്ക് ക്ലാസിക്കുകളായ 80 കയ്യെഴുത്തുപ്രതികൾ അദ്ദേഹം പകർത്തുകയോ പരിഭാഷപ്പെടുത്തുകയോ ചെയ്തു. അവയെല്ലാം സ്വദേശത്തേക്ക് കൊണ്ടുപോവുകയും ചെയ്തു. അറിവിനായി സ്പെയിനിലെത്തിയ യൂറോപ്യൻ പണ്ഡിതരിൽ ടിവോളിയിലെ പ്ലാറ്റോയും ബാത്തിലെ അഡിലാർഡും ചെസ്റ്ററിലെ റോബർട്ടും ഉൾപ്പെടുന്നു.

ചിത്രം 3 വെളിവാക്കുന്ന ഗണിതവിജ്ഞാന വികാസവുമായി ബന്ധപ്പെട്ട രണ്ടു കാര്യങ്ങൾകൂടി ഇവിടെ സൂചിപ്പിക്കാം. ഇന്ന് പാഠശാലകളിൽ പഠിപ്പിക്കുന്ന മിക്കവാറും എല്ലാ ഗണിതവിഷയങ്ങളും ക്രി. വ. 12-ാം നൂറ്റാണ്ടിനുമുമ്പ് പടിഞ്ഞാറൻയൂറോപ്പിനു പുറത്ത് ഉത്ഭവിച്ചതാണ്. എന്നാൽ പാഠ്യപദ്ധതിയുടെ യൂറോകേന്ദ്രസ്വഭാവംകാരണം ഈ വസ്തുത അംഗീകരിക്കപ്പെട്ടിട്ടില്ല. നിലവിലുള്ള ഗണിതാദ്ധ്യാപനത്തിൽ ഗണിതശാസ്ത്രചരിത്രം (പ്രത്യേകിച്ചും യൂറോകേന്ദ്രീയമല്ലാത്ത ചരിത്രം) അവഗണിക്കപ്പെടുന്നതും ഇതിനു കാരണമായിട്ടുണ്ട്. രണ്ടാമതായി, 15-ാം നൂറ്റാണ്ടുവരെ ഗണിതവിജ്ഞാനം മറ്റിടങ്ങളിൽനിന്ന് പടിഞ്ഞാറൻ യൂറോപ്പിലേക്ക് പ്രവഹിക്കുകയായിരുന്നു. ഈ ഏകദിശാപ്രവാഹം ചിത്രം 3ൽ നിന്നും വ്യക്തമാണ്. ചുരുക്കത്തിൽ, ക്രി. വ. 8-ാം നൂറ്റാണ്ടിനും 12-ാം നൂറ്റാണ്ടിനും ഇടയ്ക്കുള്ള അറബി ഗണിതനവോത്ഥാനം അടുത്ത 500 വർഷത്തെ ഗണിതശാസ്ത്രവികാസഗതിയെ രൂപപ്പെടുത്തുകയും നിർണ്ണയിക്കുകയും ചെയ്തു.

## യൂറോകേന്ദ്രപക്ഷപാതത്തെ വിശകലനം ചെയ്യുമ്പോൾ

ഗണിതശാസ്ത്രചരിത്രരചനയിലെ യൂറോകേന്ദ്രീയപക്ഷപാതങ്ങളുടെ ഉറവിടമെന്തെന്ന് ഇനി പരിശോധിക്കാം. ഒന്നാമതായി, ഗണിതശാസ്ത്രത്തിൻെറ ഭൗതികാടിത്തറ വിശകലനം ചെയ്യുന്നതിനും അങ്ങനെ അതിൻെറ വികാസത്തെ സാമ്പത്തിക സാമൂഹിക മാറ്റങ്ങളുമായി കൂട്ടിയിണക്കുന്നതിനുമുള്ള വിമുഖത. രണ്ടാമത്, ഗണിതശാസ്ത്രപഠനം പ്രത്യേകകഴിവുകളും സിദ്ധികളുമുള്ള ഒരുപിടി ഉന്നതർക്കുമാത്രം സാദ്ധ്യമായ ഒന്നാണ് എന്ന ധാരണ. ഗണിതാദ്ധ്യാപനം ആർക്കു നൽകണമെന്നതും ആർക്കു പ്രയോജനകരമാവുമെന്നതും അങ്ങനെ തീരുമാനിക്കപ്പെടുന്നു. ഇന്നും ക്ലാസ്മുറികളിൽ ഈ വീക്ഷണം നിലനിൽക്കുന്നുണ്ട്. മൂന്നാമത്, ഗ്രീക്ക് ഗണിതശാസ്ത്രത്തിൻെറ സവിശേഷസംഭാവനയായി കരുതപ്പെടുന്ന അനുമാനപരവും പ്രമാണപരവുമായ യുക്തി (ഡിഡക്റ്റീവ് ആക്സിയോമാറ്റിക്ക് ലോജിക്ക്) കർക്കശമായി പ്രയോഗിക്കുന്നതിലൂടെ മാത്രമെ ഗണിതശാസ്ത്രകണ്ടുപിടിത്തങ്ങളുണ്ടാവൂ എന്ന വീക്ഷണം. തൻമൂലം അന്തർജ്ഞാനാത്മകമോ അനുഭവാധിഷ്ഠിതമോ ആയ സമ്പ്രദായങ്ങൾ അപ്രസക്തമെന്നു വിധിക്കപ്പെടുന്നു. കൂടാതെ ഗ്രീക്കുകാർ 2000 വർഷം മുമ്പ് ആവിഷ്കരിച്ച രൂപപരവും പ്രബോധനപരവുമായ (ഫോർമൽ ഡിഡാക്റ്റിക്ക്) മാതൃകയിലാവണം ഗണിതശാസ്ത്രഫലങ്ങൾ അവതരിപ്പിക്കേണ്ടത് എന്ന ധാരണ.

ഇന്ന് ഗണിതശാസ്ത്രത്തിലെ പുതിയ കണ്ടുപിടുത്തങ്ങൾക്ക് അംഗീകാരം നൽകുക

# കേരളപഠനങ്ങൾ

## KERALA PADANANGAL

A Journal of Kerala Studies
Regn. No. E-30398/93
ISSN 0971-5967
15 രൂപ

# സമകാലീന കവിത

# 7

പത്രാധിപർ : കെ. ജി. ശങ്കരപ്പിള്ള

### നൂറെറാന്നു വചനങ്ങൾ

ബസവണ്ണ, അക്കമഹാദേവി, ദാസിമയ്യ, അല്ലമ പ്രഭു, മഹാദേവിയക്ക,
അംബിഗര ചൗഡയ്യ, അയ്ദക്കി മാരയ്യ, ഉരിലിംഗ വെദ്ദി,
ചെന്ന ബസവണ്ണ, ഹഡപദ അപ്പണ്ണ, ഹാവിനഹാള കല്ലയ്യ,
മഡിവാള മാച്ചയ്യ, മുക്തായക്ക, ഷൺമുഖ സ്വാമി, ജേഡര ദാസിമയ്യ
തുടങ്ങിയവരുടെ കവിതകാം
ആമുഖവും വിവർത്തനവും — അയ്യപ്പപണിക്കർ

### കവിതകൾ

ആററൂർ, ഒ. എം. അനുജൻ, അയ്യപ്പത്ത്, ജോർജ്ജ് തോമസ്, ജയശീലൻ
വി. എം. ഗിരിജ, സാബു, പി. പി. രാമചന്ദ്രൻ, പി. രാജൻ
എസ്. സിതാര, ഗീത ജെ, വിജയകുമാർ കുനിശ്ശേരി, ഇ. സന്ധ്യ
ഋഷികേശൻ, പി. ബി. ജയചന്ദ്രൻ, ജോസ് വെമ്മേലി
പി. കെ. പാറക്കടവ്, എൻ. ബൈജു, രാധാമണി അയിങ്കലത്ത്
കരുണാകരൻ, നാസിമുദ്ദീൻ

### തമിഴ് കവിത

---

HON. EDITOR : K. T. RAM MOHAN. PRINTED & PUBLISHED FOR
CHITHIRA PRINTERS & PUBLISHERS, 39/3006, MANIKATH ROAD, KOCHI-16
BY K. NIRMALA, MANAGING PARTNER.